# മുഖവുര.

---

ഈ ചെറിയ പുസ്തകം പ്രസിദ്ധപ്പെടുത്തുവാൻ എന്നെ പ്രേരിപ്പിച്ച പ്രധാനസംഗതി അതിന്റെ ആവശ്യകത തന്നെയാണ്. കൊച്ചിരാജ്യചരിത്രം ഇപ്പോൾ ഇതുകൂടാതെ, മൂന്നുവിധത്തിൽ പ്രസിദ്ധമായിട്ടുണ്ട്. ഒന്നു സ്റ്റേറ്റുമാനുവൽ; മറ്റൊന്ന് കെ. പി. പത്മനാഭമേനോൻ അവർകൾ എഴുതിയത്; വേറൊന്നു മിസ്റ്റർ രാമകൃഷ്ണയ്യർ പ്രസിദ്ധപ്പെടുത്തിയത്. ഈ മൂന്നു പുസ്തകങ്ങളുടേയും ഉദ്ദേശങ്ങൾ മൂന്നുവിധമാണ്. ആദ്യം പറഞ്ഞ രണ്ടു പുസ്തകങ്ങളും വിദ്യാർത്ഥികളുടെ ഉപയോഗത്തിന്ന് ഉതകുന്നവയല്ല. മിസ്റ്റർ അയ്യരുടെ പുസ്തകം ആറും ഏഴും ക്ലാസുകളിൽ പഠിക്കുന്ന വിദ്യാർത്ഥികളുടെ ഉപയോഗത്തെ മാത്രം ഉദ്ദേശിച്ചു പ്രസിദ്ധപ്പെടുത്തിയതുമാകുന്നു. നമ്മുടെ രാജ്യത്തുള്ള വിദ്യാർത്ഥികളിൽ ഭൂരിപക്ഷവും പ്രാഥമികവിദ്യാഭ്യാസംകൊണ്ടു കഴിച്ചുകൂട്ടുന്നവരാണ്. അതുകൊണ്ട് അവരുടെ സ്വന്തരാജ്യത്തിന്റെ ചരിത്രത്തെക്കുറിച്ച് അവക്ക് അല്പമെങ്കിലും ഒരു അറിവുണ്ടാവാൻ ഇതേവരെ സംഗതി വന്നിട്ടില്ല. ആ ഒരു കുറവ് ഈ ചെറിയ പുസ്തകം തീർക്കുന്നതായാൽ ഞാൻ കൃതാർത്ഥനായി എന്നുതന്നെ പറയാം.

കൊച്ചിരാജ്യചരിത്രം ഈ പുതിയ രീതിയിൽ എഴുതിയതിനും മതിയായ കാരണമുണ്ട്. ചരിത്രങ്ങൾ ഓരോ കാലത്തുകഴിഞ്ഞിട്ടുള്ള കഥകളാണല്ലോ. എന്നാൽ, ചരി

ത്രപാഠ്യപുസ്തകം വായിച്ചുകഴിഞ്ഞാൽ ഉടനെതന്നെ, അതിലെ കഥാഭാഗം വിദ്യാൎത്ഥികൾ മറക്കുന്നതായും അവക്കു അതു വീണ്ടും വായിക്കുവാൻ താല്പൎയ്യമില്ലാത്തതായും കാണുന്നതു നമുക്കു ദിവസംപ്രതിയുള്ള അനുഭവമാകുന്നു. ഇങ്ങിനെയുള്ള ഈ വിഷയത്തിൽ ഓൎമ്മക്കുറവും താല്പൎയ്യക്കുറവുമുള്ള കുട്ടികൾ അന്നന്നു കേൾക്കുന്ന ഓരോ കഥകൾ എന്നെന്നും ഓൎമ്മിക്കുന്നതും അവ കേൾക്കുവാൻ ആഗ്രഹിക്കുന്നതും എന്തുകൊണ്ടാണ്? കഥാവിഷയം ഒന്നായിരുന്നാലും, അതു വായിക്കുവാനോ കേൾക്കുവാനോ താൽപൎയ്യം ജനിക്കുന്ന രീതിയിലല്ലാത്തപക്ഷം അവക്ക് അതിൽ നിശ്ചയമായും വെറുപ്പേ ഉണ്ടാവുള്ളൂ. ഈ തത്വം നമ്മുടെ പൂൎവ്വന്മാരും മനസ്സിലാക്കിയിരുന്നു എന്നതിനു ദൃഷ്ടാന്തമാണല്ലോ. 'പഞ്ചതന്ത്രം' പഞ്ചതന്ത്രം മുഴുവൻ രാജനന്ദനന്മാരെ ഗ്രഹിപ്പിച്ചതു "സൽകഥാകഥനമെന്നുള്ളോരു മാൎഗ്ഗത്തൂടെ"യാണല്ലോ. ഈ രീതി വാസ്തവത്തിൽ വളരെ പ്രയോജനകരമാണെന്നു പാശ്ചാത്യന്മാരും ഇപ്പോൾ മനസ്സിലാക്കിയതുകൊണ്ട് ഈ പുതിയരീതിയിൽ അനേകം പുസ്തകൾ കൊല്ലംതോറും ഓരോ മുദ്രാലയങ്ങളിൽനിന്ന് അവതരിക്കുന്നുണ്ട്. ഇപ്പോഴത്തെ വിദ്യാഭ്യാസരീതിതന്നെ ഏകദേശം ഇങ്ങിനെയാണ്. അതുകൊണ്ട് എന്റെ ഈ ശ്രമം ആവശ്യമില്ലാത്തതോ ഉപയോഗമില്ലാത്തതോ ആണെന്നു വരില്ലെന്നു വിശ്വസിക്കുന്നു.

ഈ ചെറിയ പുസ്തകം അധികവും മിസ്റ്റർ പത്മനാഭമേനവന്റെ പുസ്തകത്തിന്റെ ഒന്നാംഭാഗത്തെയാണ് ആസ്പദമാക്കിയിരിക്കുന്നത്. ലന്തക്കാരുടെ ആഗമനംമു

ൽക്കുള്ളമിക്ക ഭാഗങ്ങൾക്കും അടിസ്ഥാനം സ്റ്റേറ്റുമാനുവലാകുന്നു.

ശക്തൻതമ്പുരാനെ സംബന്ധിച്ച കഥകളെല്ലാം മഹാരാജമാന്യരാജശ്രീ നാലാംകൂറു കുഞ്ഞിക്കിടാവുതമ്പുരാൻതിരുമനസ്സുകൊണ്ടു സദയം കല്പിച്ചുതന്നവയാണ്; അതിന് ഈ ഗ്രന്ഥകൎത്താവ് ആ തിരുമേനിയോടു വളരെ നന്ദിയുള്ളവനാകുന്നു.

ഈ ചെറിയ പുസ്തകത്തിൽ കൊച്ചിരാജ്യചരിത്രം മുഴുവനും അടങ്ങീട്ടില്ലെന്നതു വാസ്തവമാണ്. 988-ാമാണ്ടിനുശേഷമുള്ള സംഗതികൾ കഥാരൂപേണ പറയത്തക്കവയല്ലാത്തതുകൊണ്ടും അവ ക്രമമായി ഒരു ചരിത്രഭാഗമായി വരുന്നതുകൊണ്ടുമാണ് അവിടെവെച്ചു നിറുത്തിയത്. ഈ ചെറിയപുസ്തകം മൂന്നും നാലും ക്ലാസുകളിലെ കുട്ടികളുടെ ഉപയോഗത്തെ ഉദ്ദേശിച്ചുമാത്രം എഴുതിയിരിക്കുന്നതിനാൽ, അവൎക്കു രസം ജനിക്കാത്ത സംഗതികളെ കുറിച്ചു പറയുന്നത് അനാവശ്യമാണല്ലോ എന്നുവിചാരിച്ച് അങ്ങിനെ ചെയ്യാതിരുന്നതാണ്.

ഇപ്പോൾ ആകെ ഇരുപതു പ്രതിമാത്രമേ അടിപ്പിച്ചിട്ടുള്ളു. ഈ രീതി വിദ്യാഭ്യാസാധിപ്പാൎട്ടുമെണ്ടുകാൎക്കു സ്വീകാരയോഗ്യമാണെന്നു തോന്നുന്ന പക്ഷം പുതിയ ഓരോ സംഗതികളെ കാണിക്കുന്ന ഛായാപടങ്ങളും ഇതിൽ ചേൎക്കുവാൻ വിചാരിച്ചിട്ടുണ്ട്.

ഗ്രന്ഥകൎത്താവ്.



കൊച്ചി

# രാജ്യചരിത്രകഥകൾ

---

## 1. "കൊടുത്ത ബ്രാഹ്മണാഢ്യൻ."

---

നമ്മുടെ രാജവംശം കേരളരാജാക്കന്മാരിൽ ഏററവും പുരാതനവും കുലീനവുമാകുന്നു. കേരളം ഭരിച്ചിരുന്ന പെരുമാക്കന്മാരോട് ചാർച്ചയും വേഴ്ചയുമില്ലാത്ത രാജകുടുംബങ്ങൾ ഒന്നുംതന്നെ ഇല്ലെന്ന് ഓരോരുത്തരുടെ വംശചരിത്രത്തിൽ കാണാമെങ്കിലും, കൊച്ചി രാജവംശംപോലെ പെരുമാക്കന്മാരുടെ നേരെ അടുത്ത അനന്തരവന്മാരായി വേറെ ആരും ഇല്ല. ചേരമാൻ പെരുമാൾ എന്നു ലോകപ്രസിദ്ധനായ ഭാസ്കരരവിവർമ്മനായിരുന്നു ഒടുക്കത്തെ പെരുമാൾ. ഇദ്ദേഹം 36 സംവത്സരം രാജ്യം ഭരിച്ചതിനുശേഷം ഈശ്വരഭജനം ചെയ്തു മോക്ഷം പ്രാപിച്ചു. ചേരമാൻ പെരുമാൾ രാജ്യഭാരം ഉപേക്ഷിച്ചതു ക്രിസ്ത്വാബ്ദം 428-ാമാണ്ടിലാകുന്നു.

ഈ ചേരമാൻ പെരുമാളുടെ സഹോദരിയിൽനിന്നാണ് നമ്മുടെ രാജവംശത്തിന്റെ ഉത്ഭവം. മരുമക്കത്തായപ്രകാരം സഹോദരിയുടെ പുത്രന്മാർക്കും പുത്രിമാർക്കുമാണ് അവകാശം. കൊച്ചി രാജവംശത്തിലെ ഒന്നാമത്തെ മഹാരാജാവിന്റെ പേർ വീരകേരളവർമ്മൻ എന്നാ

യിരുന്നു. നമ്മുടെ കൊച്ചി രാജവംശത്തിലേക്കു രാജ്യഭാരം സിദ്ധിച്ചിട്ട് ഏകദേശം ആയിരത്തഞ്ഞൂറു സംവത്സരത്തോളമായിട്ടുണ്ട്. പക്ഷെ, കൊച്ചിരാജാവ് എന്ന സ്ഥാനപ്പേര് ആദ്യം മുതല്ക്കെ സിദ്ധിച്ചിട്ടില്ല.

ആദ്യകാലത്തു നമ്മുടെ രാജവംശത്തിന്റെ സ്ഥാനപ്പേരു "പെരുമ്പടപ്പിൽ രാജാവ്" എന്നായിരുന്നു. പെരുമ്പടപ്പു മനയ്ക്കലെ ഒരു നമ്പൂരി തൃത്താലി ചാൎത്തിയ തമ്പുരാട്ടിയിൽനിന്നു സന്താനങ്ങൾ ഉല്പാദിച്ചു. നമ്പൂരിയുടെ മനയ്ക്കൽ സന്താനം ഇല്ലാതേയും വന്നു. അപ്പോൾ നമ്പൂരി അദ്ദേഹത്തിന്റെ സകല സ്വത്തുക്കളും സന്താനങ്ങൾക്കായി കൊടുത്തു. അന്നു മുതലാണ് "പെരുമ്പടപ്പ്" എന്ന സ്ഥാനപ്പേരുണ്ടായത്.

നമ്മുടെ രാജാക്കന്മാരെ "മാടഭൂപൻ" എന്നും പറഞ്ഞുവരുന്നുണ്ട്. "മാടത്തുങ്കൽ" സ്വരൂപത്തിൽ സന്തതിയില്ലാതായി. അന്നു നമ്മുടെ രാജവംശത്തിലെ ഇളയ താവഴിയിൽനിന്നു ചില തമ്പുരാക്കന്മാരെ മാടത്തുങ്കൽ സ്വരൂപത്തിലേക്കു ദത്തെടുത്തു. അന്നു മുതൽ പെരുമ്പടപ്പു സ്വരൂപവും മാടത്തുങ്കൽ സ്വരൂപവും ഒന്നാവുകയും നമ്മുടെ രാജാവിനു "മാടഭൂപൻ" എന്ന സ്ഥാനപ്പേരു സിദ്ധിക്കുകയും ചെയ്തു. ഇന്നും നമ്മുടെ രാജാക്കന്മാർ ഉപനയനം കഴിഞ്ഞു ചെയ്യുന്ന ക്രിയയ്ക്കു "തിരുമാടം പുറപ്പാട്" എന്നു പറയുന്നതിന്റെ സാരം മാടഭൂപൻ എന്ന സ്ഥാനപ്പേർ സ്വീകരിക്കുന്നു എന്നാണ്.

കൊച്ചിയും അതോടു ചേൎന്ന ചില സ്ഥലങ്ങളും പണ്ട് എളങ്ങല്ലൂർ സ്വരൂപം, അല്ലെങ്കിൽ ഇടപ്പിള്ളി രാജാ

വിൻെറ വകയായിരുന്നു. നമ്മുടെ രാജവംശത്തിലെ ഒരു തമ്പുരാട്ടിയെ ഇടപ്പിള്ളി രാജാവു തൃത്താലി ചാൎത്തിയിരുന്നു. ആ രാജാവു് അദ്ദേഹത്തിൻെറ പുത്രനു ദാനമായി കൊടുത്തതാണു് കൊച്ചി. ഇതു് ഏകദേശം കൊല്ലവൎഷം 324-ാമാണ്ടിലാകുന്നു. അന്നത്തെ കലിയാണു് "കൊടുത്തു ബ്രാഹ്മണാഢ്യൻ" എന്ന വാക്യം. ഇതിനു ശേഷമാണു് നമ്മുടെ രാജവംശത്തിലേക്കു "കൊച്ചി മഹാരാജാവു്" എന്നു് ഇപ്പോഴും സുപ്രസിദ്ധമായ സ്ഥാനപ്പേർ സിദ്ധിച്ചതു്.

കൊച്ചി മഹാരാജാക്കന്മാൎക്കു "ഗംഗാധരതിരുകോവിൽ അധികാരികൾ" എന്നു് വേറെയും ഒരു സ്ഥാനപ്പേരുണ്ടു്. നമ്മുടെ രാജാക്കന്മാർ പെരുമാക്കന്മാരുടെ അനുഗാമികളാണല്ലോ. പെരുമാക്കന്മാരുടെ തലസ്ഥാനം തിരുവഞ്ചിക്കുളവും കുലദൈവം അവിടത്തെ ദേവനുമായിരുന്നു. അതുകൊണ്ടു് ആ ക്ഷേത്രം പ്രമാണമായി ഈ സ്ഥാനപ്പേരുണ്ടായി.

---

## 2. കൊങ്ങമ്പട.

തൃശ്ശിവപേരൂർ പൂരം മുതലായ ആഘോഷങ്ങൾപോലെ കൊല്ലംതോറും മീനമാസത്തിൽ നടത്തിവരുന്ന ഒരു ഉത്സവമാകുന്നു കൊങ്ങമ്പട. ചിററൂർ നാട്ടിൽ ഇത്ര ക്ഷേമമായി കൊണ്ടാടുന്ന വേറെ ആഘോഷങ്ങൾ ഒന്നുംതന്നെ ഇല്ലെന്നു പറയാം. കാലാന്തരംകൊണ്ടു കൊങ്ങമ്പടയുടെ ചടങ്ങുകൾക്കു പല ഭേദഗതികളും വന്നിട്ടുണ്ടു്.

ഈ ഉത്സവത്തിൻെറ സങ്കല്പം കൊങ്ങന്മാരും ചിററൂക്കാരും തമ്മിൽ ഒരു യുദ്ധം നടത്തുന്നു എന്നാണ്. പൂരങ്ങളിൽ ആനയ്ക്കാണല്ലൊ പ്രാധാന്യം. എന്നാൽ കൊങ്ങമ്പടയിൽ പ്രാധാന്യം കുതിരയ്ക്കാകുന്നു. കൊങ്ങന്മാരും ചിററൂക്കാരും തമ്മിൽ കുതിരപ്പുറത്തിരുന്നും കാൽ നടയായും യുദ്ധം ചെയ്യുന്ന സമ്പ്രദായം കാണിക്കും. യുദ്ധത്തിൽ മരിച്ചവരെ അവരുടെ ബന്ധുക്കൾ എടുത്തുകൊണ്ടുവന്നു സംസ്കരിക്കും; അതിൻെറ കൂട്ടത്തിൽ ബന്ധുക്കളുടെ നിലവിളിയും ഉണ്ടാകും. ചിററൂർ തറകളിലുള്ള മിക്ക വീട്ടുകാരും ഇന്നും ഇതിൻെറ ചടങ്ങുകൾ നടത്തുന്നുണ്ട്. കൊങ്ങന്മാർ വളരെ മുറവിളിയോടുകൂടി അവരുടെ രാജാവിൻെറ മൃതശരീരം എടുത്തുകൊണ്ടുപോകും.

ഈ ആഘോഷം കൊണ്ടാടുന്നത് എന്തു സംഗതിയുടെ ഓർമ്മയ്ക്കായിട്ടാണെന്നു ഇതിൻെറ പേരിൽനിന്നുതന്നെ മനസ്സിലാക്കാമല്ലോ. കൊങ്ങനോടുള്ള പട, അതായതു യുദ്ധം, എന്നാണല്ലോ പദത്തിൻെറ അർത്ഥം. അതുകൊണ്ടു വാസ്തവത്തിൽ ഈ ഉത്സവം ഒരു യുദ്ധത്തിൻെറ സ്മാരകമാകുന്നു.

ഏകദേശം കൊല്ലവർഷം 92-ാമാണ്ടിൽ ഒരു കൊങ്ങൻ രാജാവു വളരെ കുതിരപട്ടാളത്തോടുകൂടി പാലക്കാട്ടു രാജാവിൻെറ രാജ്യം ആക്രമിച്ചു. കൊങ്ങനോട് എതിരിട്ടു തൻെറ രാജ്യം രക്ഷിക്കുവാനുള്ള ബലം അന്നു പാലക്കാട്ടു രാജാവിന് ഉണ്ടായിരുന്നില്ല. അതുകൊണ്ട് അദ്ദേഹം കൊച്ചി രാജാവിൻെറ സഹായം ആവശ്യപ്പെട്ടു. നമ്മുടെ രാജാക്കന്മാർ അക്കാലത്തെ കേരളരാജാക്കന്മാരിൽ വെച്ചു

വളരെ ശൂരന്മാരും പ്രബലന്മാരുമായിരുന്നു. കൊച്ചിരാജാവിന്റെ സഹായത്തിന്നു സാമൂതിരിയുടേയും വള്ളുവനാട്ടു രാജാവിന്റേയും പട്ടാളങ്ങൾ വന്നു. കൊച്ചിരാജാവ് ഈ ബന്ധുസൈന്യങ്ങളോടുകൂടി കൊങ്ങനെ എതിൎത്തു. കുതിരപട്ടാളത്തോടു കാൽപട്ടാളം എതിൎത്തു ജയിക്കുന്ന കാൎയ്യം വളരെ സംശയമാണ്. എന്തുകൊണ്ടെന്നാൽ, ഇന്നത്തെപ്പോലെ അന്നു തോക്കും വെടിയുമില്ല. കാൽപട്ടാളം വാളും പരിശ, വില്ലും അമ്പ്, കുന്തം, ഈട്ടി മുതലായ ആയുധങ്ങൾ മാത്രമേ ഉപയോഗിച്ചിരുന്നുള്ളു. അതുകൊണ്ട് അന്നത്തെ യുദ്ധം ഏകദേശം ആനയോടു സിംഹം എതിൎത്തതുപോലെയായി. ഒടുവിൽ കൊച്ചിരാജാവു കൊങ്ങനേയും സൈന്യത്തേയും തീരെ നശിപ്പിച്ചു, പാലക്കാട്ടു രാജാവിനെ ശത്രുക്കളിൽനിന്നു രക്ഷിച്ചു.

കൊച്ചിരാജാവ് അന്നു ചെയ്ത സഹായത്തിന്നു പ്രതിഫലമായി പാലക്കാട്ടു രാജാവു നാലു ദേശവും കൊടകരനാടും അദ്ദേഹത്തിന്നു വിട്ടുകൊടുത്തു. ഈ ദേശങ്ങളാണ് ഇപ്പോഴത്തെ ചിററൂർ താലൂക്ക്.

---

## ൩. ഒരു വെള്ളപ്പൊക്കം.

---

കൊല്ലവൎഷം 516-ാമാണ്ടിൽ അതിഭയങ്കരമായ ഒരു വെള്ളപ്പൊക്കമുണ്ടായി. പശ്ചിമഘട്ടങ്ങളിൽനിന്നു വൎഷകാലത്തു കുത്തി ഒലിക്കുന്ന മലവെള്ളം മുഴുവൻ പെരിയാറ്, അല്ലെങ്കിൽ ആലുവാപുഴ, വഴിയായി കൊടുങ്ങല്ലൂർ അ

ഴിമുഖെത്തു കൂടെയല്ലാതെ സമുദ്രത്തിൽ ചെന്നു ചേരുവാൻ പണ്ടു വേറെ മാൎഗ്ഗം ഉണ്ടായിരുന്നില്ല. അതുകൊണ്ട് ഇന്നത്തേക്കാൾ അധികം വെള്ളപ്പൊക്കവും തന്നിമിത്തമായ നാശവും അന്നുണ്ടായിരുന്നു.

പണ്ടു പശ്ചിമതീരത്തെ പ്രധാന തുറമുഖം ഈ കൊടുങ്ങല്ലൂർ അഴിയായിരുന്നു. വിദേശീയർ കേരളത്തിൽ കച്ചവടത്തിന്നും മറ്റുമായി ആദ്യം വന്നിറങ്ങിയത് ഈ തുറമുഖത്താണ്. ക്രിസ്ത്വബ്ദത്തിന്നു വളരെ മുമ്പുതന്നെ ഗ്രീക്കുകാരും ജൂതന്മാരും മറ്റും ഈ തുറമുഖത്തുവന്നു കച്ചവടം ചെയ്യാറുണ്ട്. അന്നു വിദേശീയർ ഈ തുറമുഖത്തിന്നു "മുസിറിസ്" എന്നാണ് പേർ പറഞ്ഞിരുന്നത്. പെരുമാക്കന്മാരുടെ തലസ്ഥാനം തിരുവഞ്ചിക്കുളമായിരുന്നതുകൊണ്ടും ഈ തുറമുഖത്തിന്റെ പ്രാധാന്യംകൊണ്ടും കൊടുങ്ങല്ലൂർ അക്കാലത്തു കേരളത്തിൽവെച്ച് ഏറ്റവും മുഖ്യമായ പട്ടണമായിരുന്നു.

മേൽപറഞ്ഞ കൊല്ലത്തിൽ ഉണ്ടായ വെള്ളപ്പൊക്കത്തിന്റെ ശക്തി തടുക്കുവാൻ കൊടുങ്ങല്ലൂർ അഴിക്കും സാധിച്ചില്ല. അന്നത്തെ വെള്ളത്തിന്റെ കൂടുതൽകൊണ്ടും ഒഴുക്കിന്റെ ശക്തികൊണ്ടും എറണാകുളം കായലിലേക്കും പതിവിൽ അധികം വെള്ളം ഒഴുകി. അറബിക്കടലിന്നും എറണാകുളം കായലിന്നും മദ്ധ്യേ തെക്കുവടക്കു നെടുനീളം കിടന്നിരുന്ന മണപ്പുറത്തിന്നും അന്നത്തെ വെള്ളം തടുക്കാനുള്ള ബലം പോരാതെ വന്നു. അതുകൊണ്ട് ആ വെള്ളം മണപ്പുറം കവിഞ്ഞു കടലിലേക്ക് ഒഴുകി. അന്നു മണപ്പുറം പൊട്ടിപ്പൊളിഞ്ഞു വെള്ളം പോയതു നാം ഇ

പ്പോൾ കാണുന്ന അഴിമുഖത്തൂടെയാണ്. ഇങ്ങിനെയാണ് ഇപ്പോൾ ലോകപ്രസിദ്ധമായ കൊച്ചി തുറമുഖം ഉണ്ടായത്. ആദ്യകാലത്ത് ഇതിനു "കൊച്ചഴി" എന്നായിരുന്നു പേർ. കാലക്രമംകൊണ്ടു കൊച്ചഴിക്കു സമീപമുണ്ടായിരുന്ന സ്ഥലങ്ങൾക്ക് 'കൊച്ചി' എന്ന പേരുമുണ്ടായി.

കൊല്ലവർഷം 324-ാമാണ്ടിൽതന്നെ ഈ സ്ഥലങ്ങൾ നമ്മുടെ രാജവംശത്തിലേക്കു കിട്ടിയെങ്കിലും അന്നു 'കൊച്ചി' എന്നു പേർ പറയുകയോ രാജകുടുംബം അവിടെ താമസിക്കുകയോ ചെയ്തിരുന്നില്ല. കൊല്ലവർഷം 600-ാമാണ്ടിടയ്ക്കാണ് നമ്മുടെ രാജാക്കന്മാരുടെ താമസം കൊച്ചിയിലാക്കിയത്. അതിനുശേഷം വളരെ കാലം കോവിലകങ്ങളും മററും കൊച്ചിയിൽ തന്നെ ആയിരുന്നു. ഇപ്പോഴത്തെ കൽവത്തി പാലത്തിനു സമീപമായിരുന്നു പണ്ടത്തെ മഹാരാജാവിൻെറ ആദ്യത്തെ രാജധാനി. ഏകദേശം ഈ കാലം മുതൽക്കാണ് കൊച്ചി മഹാരാജാവ് എന്നു പറഞ്ഞുതുടങ്ങിയിരിക്കുന്നത്.

---

## 4. കൂടൽമാണിക്യം.

---

ഉദ്ദേശം കൊല്ലവർഷം 517-ാമാണ്ടിടയ്ക്ക് ഇരിഞ്ഞാലക്കുടെ ക്ഷേത്രത്തിൽ ബിംബം മാറി പ്രതിഷ്ഠിക്കയുണ്ടായി. ഈ കാലത്ത് ഓണാട്ടുകരക്കാരൻ നാലുവീട്ടിൽ കുമാരക്കുറുപ്പ് ഈ ക്ഷേത്രത്തിൽ ഭജിക്കുന്നുണ്ടായിരുന്നു. കുറുപ്പിൻെറ വയററിൽ വേദന മാറുവാനാണ് ഭജിച്ചിരുന്നത്. ഒരു ദിവ

സം ബിംബത്തിന്മേൽ ഒരു തേജസ്സ കണ്ടു. കണ്ടവൎക്കെല്ലാം അതു മാണിക്യകല്ലാണെന്ന് ഒരു സംശയം തോന്നി. മാണിക്യകല്ലതന്നെ വെച്ചു നോക്കിയാലല്ലാതെ ആ സംശയനിവൃത്തി വരുവാൻ തരമില്ലാതിരുന്നതിനാൽ, മാണിക്യകല്ല് എവിടെ കിട്ടുമെന്ന് അന്വേഷണമായി. കായംകുളത്തു രാജാവിന്റെ കയ്യിൽ മാണിക്യകല്ലുണ്ടെന്നും ഒരാൾ പോയാൽ കൊണ്ടുവരാമെന്നും കുമാരക്കുറുപ്പു പറഞ്ഞു. ഉടനെ ഊരാണ്മക്കാരും സ്ഥാനികളും കുറുപ്പിന്റെ ഒരു എഴുത്തുംകൊണ്ടു കായംകുളത്തേക്കു പുറപ്പെട്ടു. കായംകുളം രാജാവിനെ കണ്ടു വിവരം പറഞ്ഞ് എഴുത്തു കൊടുത്തപ്പോൾ രത്നം കൊടുക്കാമെന്നു സമ്മതിച്ചു. പക്ഷെ, അധികം കാലതാമസം കൂടാതെ തിരികെകൊണ്ടുപോയി രാജാവിനെ ഏല്പിക്കേണമെന്ന നിശ്ചയത്തിന്മേൽ രത്നം കൊടുത്തയച്ചു.

ആളുകൾ രത്നവുംകൊണ്ട് ഇരിങ്ങാലക്കുട എത്തിയപ്പോഴേയ്ക്കും തേജസ്സ മാഞ്ഞുപോയി. പിന്നെ കുറച്ചു ദിവസം കഴിഞ്ഞപ്പോൾ തേജസ്സ വീണ്ടും കണ്ടു. ആ സമയം രത്നം എടുത്തു തേജസ്സോടു ചേൎത്തു നോക്കി. തേജസ്സും രത്നവും തമ്മിൽ യാതൊരു വ്യത്യാസവുമുണ്ടായിരുന്നില്ല. പക്ഷെ, തേജസ്സോടു ചേൎത്ത രത്നം അതിൽ ലയിച്ചതായി കണ്ട് ജനങ്ങൾ വളരെ അത്ഭുതപ്പെട്ടു. അന്നുമുതൽക്കാണ് ഇരിങ്ങാലക്കുട ദേവനു കൂടൽമാണിക്യം എന്ന പേരുണ്ടായത്. ആ രത്നം ഇന്നും ദേവന്റെ ബിംബത്തിന്മേൽ ഒരു ചെറിയ നക്ഷത്രംപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്നുണ്ട്.

രത്നം തിരിയെ കൊടുക്കാമെന്നു വാഗ്ദത്തം ചെയ്താണല്ലൊ ഊരാണ്മക്കാർ അതു രാജാവിനോടു മേടിച്ചുകൊണ്ടു പോന്നത്. രത്നം ബിംബത്തോടുകൂടി ചേൎന്ന വാസ്തവം രാജാവിനെ അറിയിച്ചു. അതുകൊണ്ടു രാജാവ് ഒട്ടും പരിഭ്രമിച്ചില്ല. പക്ഷെ, രത്നത്തിന്നു പ്രതിഫലമായി ഇരിങ്ങാലക്കുടെ ക്ഷേത്രത്തിൽ അദ്ദേഹത്തിന് ഒരു പ്രമാണസ്ഥാനം കിട്ടിയാൽ മതി എന്നു രാജാവു പറഞ്ഞു: എന്തുകൊണ്ടെന്നാൽ, പത്തു മാണിക്യകല്ലു കൊടുത്താലും ഒരു ക്ഷേത്രത്തിലെ അധികാരം കിട്ടുവാൻ അക്കാലത്തു പ്രയാസമായിരുന്നു. ക്ഷേത്രസംബന്ധമായ സംഗതികളിൽ അന്നത്തെ കേരളരാജാക്കന്മാർ എല്ലാവരും വളരെ മിത്ഥ്യാഭിമാനികളായിരുന്നു എന്നതിന്നു സംശയമില്ല. നമ്മുടെ കേരളരാജാക്കന്മാൎക്ക് ഇന്നും അവരുടെ ഇടയിൽ അന്യരാജ്യങ്ങളിൽ കാരോ ക്ഷേത്രങ്ങളിൽ അധികാരം നിലനിന്നുപോരുന്നുണ്ടല്ലൊ. രാജാക്കന്മാൎക്കു മററു രാജ്യങ്ങളിലെ ക്ഷേത്രങ്ങളിൽ അധികാരം കിട്ടുക എന്നതു പണ്ട് അവരുടെ പ്രാബല്യത്തിന്റെയും പ്രാധാന്യത്തിന്റെയും ലക്ഷണമായി വിചാരിച്ചിരുന്നു. അതുകൊണ്ടാണ് ദുൎല്ലഭതരമായ മാണിക്യക്കല്ലുപോയാലും ദുഃഖസാദ്ധ്യമായ ഊരാണ്മസ്ഥാനം കിട്ടിയാൽ മതി എന്നു കായക്കുട്ടം രാജാവു തീൎച്ചയാക്കിയത്.

ഊരാണ്മക്കാൎക്കും അതിന്നു വിരോധമുണ്ടായിരുന്നില്ല. അതുകൊണ്ടു പെരുമ്പടപ്പിൽ തമ്പുരാന്റെ അനുവാദത്തോടുകൂടി ഈ കാലം മുതൽക്കു കായംകുളം രാജാവിന്നു കൂടൽമാണിക്യം ക്ഷേത്രത്തിലെ ഊരാണ്മക്കാരുടെ മേലധികാരം രേഖാമൂലം സ്ഥിരപ്പെട്ടു.

കാണാട്ട് അടികൾ എന്നാണ് കായംകുളം രാജാവിന്റെ സ്ഥാനപ്പേര്. രാജാവു ക്ഷേത്രകാൎയ്യം അന്വേഷിക്കുന്നതിന് അദ്ദേഹത്തിന്റെ പ്രതിനിധിയായി കുമാരക്കുറുപ്പിനെ നിയമിച്ചു. അല്പകാലം കഴിഞ്ഞപ്പോൾ കുറുപ്പിനെ സമുദായപ്രതിനിധിയായി അവരോധിക്കേണമെന്നു തീൎച്ചയാക്കി. ഈ ആഗ്രഹം സമുദായക്കാർ നമ്മുടെ മഹാരാജാവിനെ തിരുമനസ്സറിയിച്ചപ്പോൾ അവിടന്ന് അതു സമ്മതിക്കുകയും ആ വിവരത്തിനു കായംകുളം രാജാവിനു തീട്ടൂരം എഴുതി അയക്കുകയും ചെയ്തു. കൊല്ലവൎഷം 517-ാമാണ്ടു മകരമാസത്തിൽ കുമാരക്കുറുപ്പിനെ തച്ചുടകയ്മളായി അവരോധിക്കുകയും ചെയ്തു* കേരളത്തിൽ ഒരു നായൎക്ക് ബ്രാഹ്മണ്യം സിദ്ധിക്കുന്നതിന് ഒരു ദൃഷ്ടാന്തം ഇതു മാത്രമേയുള്ളു. ഇങ്ങിനെ അവരോധിക്കുന്നത് അനേകം കൎമ്മങ്ങൾ ചെയ്തിട്ടാണ്. അതിനുള്ള അധികാരം അഴവാഞ്ചേരി തമ്പ്രാക്കൾക്കാകുന്നു. കായംകുളം തിരുവിതാംകൂറിലേക്ക് ഒതുങ്ങിയപ്പോൾ മുതൽ കൂടൽമാണിക്യക്ഷേത്രത്തിലെ അധികാരവും അവിടേക്കായി.

—:(*):—

## ൭. "ഈ ചാഴി മണിപ്പിടിക്കില്ല."

ദ്രവ്യപുഷ്ടിയും ജനസ്വാധീനവും നിമിത്തം മനുഷ്യർ

* തച്ചുടകയ്മളുടെ പേർ 'മാണിക്യൻ കേരളൻ' എന്നാണ്. ഈ പേർ കൊച്ചിരാജാവിന്റെയും ദേവന്റെയും പേരുകൾ കൂട്ടി ഒന്നായി പറയുന്നതാകുന്നു. ഇന്നും തച്ചുടകയ്മളുടെ എഴുത്തുകുത്തുകളിൽ "മാണിക്യൻ കേരളൻ ചീട്ട്" എന്നാണ് എഴുതുന്നത്.

മദാന്ധന്മാരാകുന്നതു സ്വാഭാവികമാകുന്നു. അതു മേലധികാരികൾക്ക്, അവർ എത്രതന്നെ ബലഹീനന്മാരായിരുന്നാലും, തീരെ രസിക്കുന്നതുമല്ല. തൃശ്ശിവപേരൂർ ക്ഷേത്രം കൊച്ചിമഹാരാജാവിൻെറ കീഴിലാണ്. എങ്കിലും വടക്കുന്നാഥൻ ക്ഷേത്രത്തിലെ സകല കാര്യങ്ങളും അന്നത്തെ ഊരാളനായ പടിഞ്ഞാറേടത്തു നമ്പൂരിപ്പാട്ട സ്വാതന്ത്ര്യമായിട്ടാണ് നടത്തിയിരുന്നത്. ക്ഷേത്രത്തിലേക്കു ഒരു ലക്ഷപ്പറ നെല്ലു പാട്ടത്തിനുള്ള ജന്മവസ്തുക്കൾ ഉണ്ടായിരുന്നു; നമ്പൂരിപ്പാടിന് ഒരു ലക്ഷത്തൊരുപറ നെല്ലു പാട്ടത്തിനുള്ള ജന്മഭൂമിയും ഉണ്ടായിരുന്നു. ഇത്ര വളരെ മുതലിൻെറ സ്വയാധികാരം നമ്പൂരിപ്പാട്ട തന്നെയാണ് നടത്തിയിരുന്നത്. നമ്പൂരിപ്പാട്ടിലെ ഈ അവസ്ഥയിൽ തമ്പുരാന് അല്പം അസൂയ തോന്നി. ക്ഷേത്രകാര്യങ്ങളിൽ ചില മേൽകോയ്മസ്ഥാനം നടത്തുന്നതിനു തമ്പുരാൻ ശ്രമിച്ചു. അതു നമ്പൂരിപ്പാട്ട സമ്മതിച്ചില്ല. തമ്പുരാൻ അയച്ച ആളുകളെ എല്ലാം നമ്പൂരിപ്പാട്ട തൃശ്ശിവപേരൂർ നിന്ന് ആട്ടി ഓടിച്ചു. എന്നു തന്നെയല്ല, തമ്പുരാനെ ആക്ഷേപിച്ച് "ഈ ചാഴി മണിപ്പിടിക്കയില്ല എന്നു പറഞ്ഞേക്ക" എന്നും പറഞ്ഞയച്ചു. ശൌര്യം പറഞ്ഞു എങ്കിലും നമ്പൂരിപ്പാടിനു തമ്പുരാനോട്ട നേരിട്ടുവാനുള്ള ധൈര്യമുണ്ടായിരുന്നില്ല. ഉടനെ നമ്പൂരിപ്പാട്ട സാമൂതിരിപ്പാട്ടിലെ സഹായം ആവശ്യപ്പെട്ടു. സാമൂതിരിപ്പാട് ഈ അവസരത്തിൽ "പുര കത്തുമ്പോൾ വാഴ വെട്ടാം" എന്നു വിചാരിച്ചുകൊണ്ടിരിക്കുകയായിരുന്നു.

ഈ ഇടയ്ക്കു തന്നെ വേറെ ഒരു കൂട്ടരും കൊച്ചിമഹാരാജാവിൻെറ മേൽ ആവലാതിയും കൊണ്ടു സാമൂതിരിയുടെ അടുക്കൽ ചെന്നിട്ടുണ്ടായിരുന്നു. അന്നത്തെ വലിയ തമ്പുരാൻ ചാഴൂർ കോവിലകത്തെ മൂത്ത ആളായിരുന്നു. അതുകൊണ്ട് ഏളയ തമ്പുരാനും മററും അദ്ദേഹത്തിനോട് അത്ര രസമുണ്ടായിരുന്നില്ല. ഇവർ തൃപ്പൂണിത്തുറ കോവിലകത്തു ചേൎന്നവരായിരുന്നു. സാധാരണ മരുമക്കത്തായകുടുംബങ്ങളിൽ കാരണവരും അനന്തരവരും തമ്മിൽ യോജിച്ചിരിക്കുന്നതു ദുർല്ലഭമാണല്ലോ. എന്തുകൊണ്ടെന്നാൽ, കാരണവൻെറ വിചാരം എല്ലായ്പോഴും അയാളുടെ അടുത്ത ആളുകൾക്കു ഗുണം ചെയ്യണമെന്നായിരിക്കും; ആ വിചാരത്തോടുകൂടി വലതും പ്രവൎത്തിക്കുകയും ചെയ്യും. അതെല്ലാം അടുത്ത അനന്തരവനു രസിക്കുകയുമില്ല. ഇതുപോലെ അന്നത്തെ വലിയ തമ്പുരാനും ഇളയ തമ്പുരാക്കന്മാരും തമ്മിൽ സ്വരച്ചേൎച്ചയില്ലാതായിത്തീൎന്നു.

കൊല്ലവൎഷം 670-ാമാണ്ടിൽ രേവതി ഭട്ടത്താനം കഴിഞ്ഞു ചില നമ്പൂരിമാർ കൊച്ചിക്കോവിലകത്തു ചെന്നു. അന്ന് ഇളയതമ്പുരാൻ ഓരോ വൎത്തമാനങ്ങൾ പറയുന്നകൂട്ടത്തിൽ വലിയ തമ്പുരാൻ തങ്ങളോടു വളരെ നിൎദ്ദയമായിട്ടാണ് വൎത്തിക്കുന്നത് എന്നും മററും പറഞ്ഞു. നമ്പൂരിമാരുടെ കൂട്ടത്തിൽ സാമൂതിരിയുടെ സേവനായ ഒരു ഭട്ടതിരിയുണ്ടായിരുന്നു. ഇളയതമ്പുരാൻെറ സങ്കടങ്ങൾ കേട്ടപ്പോൾ ഭട്ടതിരിയുടെ മനസ്സലിഞ്ഞുപോയി. ഉടനെ ഭട്ടതിരി എഴുനേററുനിന്ന് "ആട്ടെ ഇളയ കോവിൽ വ്യസനി

ക്കണ്ട, ഇന്നേയ്ക്കു നാല്പത്തൊന്നാം ദിവസം സാമൂതിരിയെ കൊണ്ടു കൊച്ചി കോവിലകത്തിന്റെ ഓടു ചവിട്ടിച്ചേക്കാം" എന്ന് ഒരു സത്യം ചെയ്തു. നമ്പൂരിമാരും ഭട്ടതിരിയും അവിടെ നിന്നു പോയി.

ഭട്ടതിരി കോവിലകത്തു നിന്നു പുറപ്പെട്ടപ്പോൾ കുന്നരണ്ട് ഓടെടുത്തു പട്ടിൽ പൊതിഞ്ഞു ഭാണ്ഡത്തിലാക്കി. കോഴിക്കോട്ടു ചെന്നു സാമൂതിരിയെ കണ്ടു; കൊച്ചിയിൽ നടന്ന സംഗതികളെല്ലാം ഭട്ടതിരി സാമൂതിരിയെ വിവരമായി അറിയിച്ചു. അദ്ദേഹം ചെയ്തുപോയ സത്യം പാലിക്കുന്നതിന് ആ ഓട് ഒന്നു ചവിട്ടി കൊടുക്കണമെന്നും അപേക്ഷിച്ചു. "ആട്ടെ, പരിഭ്രമിക്കണ്ട; നാല്പത്തൊന്നു ദിവസത്തെ അവധിയുണ്ടല്ലൊ; അതിനകത്തു കാര്യം നേരെയാക്കാം" എന്നു സാമൂതിരി മറുപടിയും പറഞ്ഞു.

ഇങ്ങിനെ ഇരിക്കുന്ന അവസരത്തിലാണ് പടിഞ്ഞാറേടത്തു നമ്പൂരിപ്പാടിന്റെ ആവലാതിയും തൃശ്ശിവപേരൂക്കു ചെന്നാൽ കൊള്ളാമെന്നു ക്ഷണനവും ഉണ്ടായത്. ഭട്ടതിരിയുടെ സംഭാഷണത്തിൽനിന്നു കൊച്ചിരാജകുടുംബത്തിൽ 'തൊഴുത്തിൽ കുത്തു' തുടങ്ങീട്ടുണ്ടെന്നു മനസ്സിലായി; നമ്പൂരിപ്പാടു ക്ഷണിക്കുകയും ചെയ്തു. കൊച്ചിരാജ്യം മുഴുവൻ പിടിച്ചടക്കുവാനുള്ള ആഗ്രഹം സാധിപ്പിക്കുവാൻ ഇതുതന്നെ അവസരം എന്നു സാമൂതിരിയും കരുതി. സാമൂതിരി ഒരു വലിയ സൈന്യവും ശേഖരിച്ചു പാവക്കാട്ടുനിന്നു തൃശ്ശിവപേരൂക്കു പുറപ്പെട്ടു. നമ്പൂരിപ്പാട്ടിലെ സഹായംകൊണ്ടു വഴിക്കു യാതൊരു പ്രതിബന്ധവും കൂടാതെ

സാമൂതിരിപ്പാട്ട സൈന്യസമേതം തൃശ്ശിവപേരൂർ എത്തി. യാതൊരു വഴക്കും കൂടാതെ തൃശ്ശിവപേരൂർ സാമൂതിരിക്കു കീഴടങ്ങുകയും ചെയ്തു.

—:(*):—

## ൩. ഓട്ട മാറിപ്പോയോ?

പടിഞ്ഞാറേടത്ത നമ്പൂരിപ്പാട്ട മഹാരാജാവിനെ ആക്ഷേപിച്ച വൎത്തമാനം കൊച്ചിയിൽ എത്തി. തമ്പുരാൻ അതു കേട്ട വളരെ കോപിച്ചു; പടിഞ്ഞാറേടത്തിന്റെ ഗൎവ്വ് ഒന്നു ശമിപ്പിക്കണമെന്നു തീൎച്ചയാക്കി. വലിയതമ്പുരാൻ കുറെ പരിവാരങ്ങളോടുകൂടി തൃശ്ശിവപേരൂൎക്കു പുറപ്പെട്ടു. അവിടെ എത്തി കോവിലകത്ത് എഴുന്നള്ളി താമസിച്ചു; നമ്പൂരിപ്പാട്ടിനെ പാറിക്കുവാനുള്ള സൂത്രങ്ങൾ ആലോചിച്ചു തുടങ്ങി.

ഇങ്ങിനെ ഇരിക്കുമ്പോഴാണ് സാമൂതിരിപ്പാട്ട സൈന്യസമേതം തൃശ്ശിവപേരൂർ എത്തിയത്. അപ്പോൾ, 'ധൎമ്മം കിട്ടിയില്ലെങ്കിലും പട്ടികടികൊള്ളാഞ്ഞാൽ മതി' എന്നായി തമ്പുരാന്റെ വിചാരം. പുറത്തു ചാടാൻ നിവൃത്തിയില്ലാഞ്ഞതിനാൽ വലിയതമ്പുരാൻ മാളികയുടെ മുകളിൽ കയറി വാതൽ അടച്ചു. സാമൂതിരിയും ആൾക്കാരും വന്നു കോവിലകത്തു കയറി. കോവിലകത്തിനു ചുറ്റും സൈന്യങ്ങൾ പാറാവുമായി. സാമൂതിരിയും സേവകരും പൂമുഖത്തു വന്നു സ്ഥാനം പിടിച്ചു. വലിയ തമ്പുരാൻ കൂട്ടിൽ പെട്ട മെരുവിനെ പോലെ പള്ളിയറയിൽ പാൎത്തുതുടങ്ങി.

വലിയതമ്പുരാൻ തിരുമനസ്സിലേക്കു പററിയ അപകടത്തെ കുറിച്ച് ഭക്തപ്രിയത്ത് ഓത്തന്മാർ കേട്ടു. അവർ വളരെ സ്വാമിഭക്തിയുള്ള ബ്രാഹ്മണരായിരുന്നതിനാൽ തമ്പുരാന്റെ ദീനാവസ്ഥയോർത്തു വളരെ വ്യസനിച്ചു. ആ അപകടത്തിൽ പെട്ട തങ്ങളുടെ രാജാവിനെ ഒന്നു കണ്ടുകാണേണമെന്ന് അവർ തീർച്ചയാക്കി. വാദ്ധ്യാൻ നമ്പൂതിരിയും കുറെ ഓത്തന്മാരും താറുടുത്തു സ്വാദ്ധ്യായക്കിണ്ടികളുമെടുത്തു കോവിലകത്തേക്കു പുറപ്പെട്ടു. വാദ്ധ്യാൻ മുതലായ ബ്രാഹ്മണരുടെ വരവുകണ്ടു സാമൂതിരി അവരെ അകത്തേക്കു കടത്തിവിടുവാൻ പാറാക്കാരോടു കല്പിച്ചു. വാദ്ധ്യാനും കൂട്ടരും പൂമുഖത്ത് എത്തി. "നിങ്ങൾ എന്താ ഇപ്പോൾ ഇങ്ങോട്ടു പുറപ്പെട്ടത്" എന്നു സാമൂതിരി ചോദിച്ചു. "വിശേഷിച്ചൊന്നുമില്ല. ഇവിടന്നും എത്തീട്ടുണ്ടെന്നു കേട്ടു. വളരെ കാലമായിട്ടു പെരുമ്പടപ്പിലെ രക്ഷയിലാണ് ഞങ്ങൾ കഴിഞ്ഞുകൂടുന്നത്. ഇപ്പോൾ അവിടയ്ക്കു കൊച്ച് ആപത്തൊക്കെ നേരിട്ടു എന്നു കേട്ടു. എന്നാൽ അദ്ദേഹത്തിനെ ഒന്നു കാണാമല്ലോ എന്നു വിചാരിച്ചാണ് പുറപ്പെട്ടത്. വിരോധമില്ലെങ്കിൽ കണ്ടാൽ കൊള്ളാമെന്നുണ്ട്. വാതൽ വെട്ടി പൊളിക്കയും മററും വേണ്ട. ഞങ്ങൾ വിളിച്ചു തുറപ്പിക്കാം. പക്ഷെ ഞങ്ങൾ കണ്ടു പോകുന്നതുവരെ ലഹളയൊന്നുമുണ്ടാകരുത്" എന്നു വാദ്ധ്യാൻ നമ്പൂതിരി പറഞ്ഞപ്പോൾ, അങ്ങിനെയാവട്ടെ എന്നു സാമൂതിരിയും സമ്മതിച്ചു.

വാദ്ധ്യാനും കൂട്ടരും പള്ളിയറയിൽ കടന്നു വാതലുമടച്ചു. വലിയ തമ്പുരാന് ഇവരുടെ വരവുകൊണ്ടു വളരെ സന്തോ

ഷമുണ്ടായി. എന്തുകൊണ്ടെന്നാൽ, ആപത്തിൽ പെടുന്ന സമയത്തു സഹായിക്കുവാൻ ബന്ധുക്കളുണ്ടെന്ന് അറിയുന്നതു മനുഷ്യപ്രകൃതിക്കു വളരെ ആശ്വാസകരമാകുന്നു. തമ്പുരാൻ തനിക്കു പററിയ ചതിയെ കുറിച്ചു പശ്ചാത്താപിക്കുകയും വാദ്ധ്യാൻ നമ്പൂരി കഴിയുന്ന വിധം സമാശ്വസിപ്പിക്കുകയും ചെയ്തു. കുറച്ചു നേരം കഴിഞ്ഞപ്പോൾ പള്ളിയറവാതൽ തുറന്നു വാദ്ധ്യാനും കൂട്ടരും പുറത്തേക്കിറങ്ങി. അകത്തിന്റെ വാതൽ വീണ്ടും അടച്ചു. ബ്രാഹ്മണരെ അകത്തേക്കു വിട്ടപ്പോൾ, അബദ്ധം വരാതിരിക്കാൻ വേണ്ടി എണ്ണിയാണ് വിട്ടത്. പുറത്തേക്കു വന്നപ്പോഴും എണ്ണിനോക്കി. എണ്ണത്തിൽ കൂടുതലും കുറവും ഉണ്ടായിരുന്നില്ല. ബ്രാഹ്മണർ കോവിലകത്തു നിന്നു പോവുകയും ചെയ്തു.

തമ്പുരാൻ വാതൽ തുറക്കുമൊ എന്നറിവാനായി സാമൂതിപ്പാട് കുറച്ചു നേരവും കൂടെ ക്ഷമിച്ചിരുന്നു. എന്നിട്ടും തുറക്കാനുള്ള മട്ടു കാണാഞ്ഞപ്പോൾ വാതൽ വെട്ടി പൊളിക്കുവാൻ കല്പന കൊടുത്തു ഭടന്മാർ വാതലിന്മേൽ ഭേദ്യം തുടങ്ങി. ആ സമയത്ത് അകത്തു നിന്ന് "പൊളിക്കണ്ട തുറക്കാം" എന്നു പറഞ്ഞു. വാതൽ തുറന്നു. ഭടന്മാർ ചെന്നു അകത്തിരിക്കുന്ന തമ്പുരാനെ പിടികൂടി; അപ്പോൾ, "അയ്യോ! എന്നെ ഉപദ്രവിക്കരുതേ. ഞാൻ പ്രാജ്ഞലിയോടാണേ!" എന്നു വാദ്ധ്യാൻ നമ്പൂരി ഭയപ്പെട്ടു നിലവിളിച്ചു പറഞ്ഞു. ഇതു കേട്ടപ്പോൾ സാമൂതിരിപ്പാട് വിഡ്ഢിയായി. "അല്ലാ! ഓട് മാറിപ്പോയൊ? കൊച്ചി കോവിലകത്തെ ഓടിനു പകരം പ്രാജ്ഞലിയോടായിപ്പോയി അല്ലെ!" എന്നു ദേഷ്യത്തോടെ നിലത്തു ചവിട്ടിക്കൊ

ണ്ടു വാദ്ധ്യാൻ നമ്പൂരിയോടു ചോദിച്ചു. 'വലിയ തമ്പുരാൻ എവിടെ?' എന്നു ചോദിച്ചപ്പോൾ, വാദ്ധ്യാൻെറ വേഷത്തിൽ ഓത്തന്മാരൊന്നിച്ചു പുറത്തേക്കു പോയി എന്നു വാദ്ധ്യാൻ നമ്പൂരി പറഞ്ഞു "ആട്ടെ ഇനി എൻെറ നേരെ കാണരുത്" എന്നു വാദ്ധ്യാനോടു ആശാഭംഗത്തോടു കൂടി സാമൂതിരിപ്പാടു കല്പനയായി വാദ്ധ്യാൻ കൃതാത്ഥനായി ഭക്തപ്രിയത്തേക്കു പോവുകയും ചെയ്തു.

വലിയ തമ്പുരാൻ ചാടി രക്ഷപെട്ടു എന്നു കേട്ടപ്പോൾ അദ്ദേഹത്തിനെ പിടിക്കാൻ നാലു വഴിക്കു ഭടന്മാരെ അയച്ചു. പക്ഷെ, തമ്പുരാൻ പോയവഴിയേ പോയി കോശ്ശേരി നമ്പൂരിയുടെ ഇല്ലത്തെത്തി; അന്ന് അവിടെ ഒളിച്ചിരുന്നു രാത്രിയിൽ ഏറനാട്ടുകരെ തരകൻെറ സഹായം കൊണ്ടു കൊക്കാലയിൽ നിന്നു പുറപ്പെട്ടു നേരം പുലരുന്നതിനു മുമ്പു കൊച്ചിയിൽ വന്നു ചേൎന്നു.

—:o:—

## ൭. ഉൎവ്വശി ശാപം ഉപകാരം

കൊല്ലം വൎഷം 676 ാംമാണ്ടിൽ ഉണ്ണി ഗോദവൎമ്മ കോയിൽ എന്ന മഹാരാജാവാണ് കൊച്ചിരാജ്യം ഭരിച്ചിരുന്നത്. ഇദ്ദേഹം വളരെ സത്യസന്ധനും നയജ്ഞനും ശൂരനുമായിരുന്നു. എങ്കിലും പെരുമ്പടപ്പു സ്വരൂപത്തിലേക്കു കാലാന്തരംകൊണ്ടു സംഭവിച്ച ക്ഷീണം അന്നു തീൎന്നിട്ടുണ്ടായിരുന്നില്ല. സാമൂതിരിയുടെ പ്രാബല്യം അന്നത്തെ കേരളരാജാക്കന്മാൎക്കെല്ലാം ഒരു ശാപമായിരുന്നു. അ

ത്തുകൊണ്ട് അന്നു കൊച്ചിമഹാരാജാവു സാമൂതിരിയുടെ അപ്രീതി സംഭവിക്കാതെയാണ് കഴിച്ചുകൂട്ടിയിരുന്നത്. എങ്കിലും കൂട്ടിൽ കുടുങ്ങിയ സിംഹക്കുട്ടിയെപ്പോലെ, തന്റെ സ്വാതന്ത്ര്യവും വീര്യവും കാണിക്കുവാനുള്ള തക്ക സമയം നോക്കിക്കൊണ്ടിരിക്കുകയായിരുന്നു.

മഹാരാജാവ് അന്ന് എഴുന്നള്ളി താമസിച്ചിരുന്നതു കൽവത്തി കോവിലകത്താകുന്നു. കൽവത്തിക്കോവിലകത്തിരുന്നാൽ കൊച്ചിക്കായലിൽ സഞ്ചരിക്കുന്നതും അഴിമുഖത്തേക്കു പോകുന്നതും അവിടെ നിന്നു വരുന്നതുമായ തോണികളും മററുരുക്കളും കാണാം. രാജാവ് ആ ധനുമാസത്തിൽ ഒരു ദിവസം രാവിലെ കായലിൽ കൂടെ ഗതാഗതം ചെയ്യുന്ന തോണികളും മററും നോക്കി ആലോചനാനിമഗ്നനായിരിക്കുകയായിരുന്നു. മനോരാജ്യത്തിനു തക്കതായ ചില സംഗതികൾ ആയിടെ നടന്നു. കൊച്ചിയിലെ ഒരു കപ്പൽ കോഴിക്കോട്ടു കടൽത്തീരമടുത്തു പോകുമ്പോൾ, സാമൂതിരിയുടെ ആവശ്യപ്രകാരം അതു പറങ്കിക്കപ്പിത്താനായ കബ്രാൾ പിടിച്ചു. ഉടനെ ആ കപ്പൽ വിട്ടുകിട്ടിയെങ്കിലും, പ്രബലനായ തന്റെ ശത്രുവിനു വിദേശീയരായ പറങ്കികളും കൂടെ ബന്ധുക്കളായല്ലോ എന്നു വിചാരിച്ചു മഹാരാജാവിനു അല്പം അസ്വാസ്ഥ്യമുണ്ടായി. എങ്കിലും ജോനകരുടെ പ്രേരണനിമിത്തം സാമൂതിരിയും പറങ്കികളും തമ്മിൽ സ്വരച്ചേർച്ചയില്ലാതായിട്ടുണ്ട് എന്നു ജനശ്രുതി മഹാരാജാവിനെ അല്പം ആശ്വസിപ്പിക്കാതെയുമിരുന്നില്ല. സാമൂതിരിയും പറങ്കികളും തമ്മിൽ തെറ്റുന്നതായാൽ, സാമൂതിരിക്കു തന്നോടുള്ള ശത്രുത്വം ഉർവ്വശിയുടെ ശാപം പോലെ ഉപകാരമായി പരിണമിക്കുമെന്നു

മഹാരാജാവിന്നു പൂൎണ്ണവിശ്വാസമുണ്ടായിരുന്നു.

ആ കൊല്ലം വൃശ്ചികമാസത്തിൽ പറങ്കികളും മാപ്പിളമാരും തമ്മിൽ കോഴിക്കോട്ടുവെച്ചു ഒരു കലഹമുണ്ടായി. മാപ്പിളമാരുടെ ദുരാലോചന നിമിത്തം പറങ്കികൾക്കു കുരുമുളകു മുതലായ ചരക്കുകൾ കിട്ടാതായപ്പോൾ, മാപ്പിളമാരുടെ വക ചരക്കു നിറച്ചു ഒരു കപ്പൽ തുറമുഖത്തു കിടന്നിരുന്നതു പറങ്കികൾ ബലാല്ക്കാരമായി പിടിച്ചെടുത്തു. ഈ കാരണത്തിന്മേൽ പറങ്കികളും മാപ്പിളമാരും തമ്മിൽ ഉണ്ടായ കലഹത്തിൽ ഇരുഭാഗക്കാൎക്കും വളരെ ദോഷങ്ങൾ നേരിട്ടു. സാമൂതിരിപ്പാട് ഈ സംഭവത്തെ കുറിച്ചു യാതൊരു സമാധാനവുമുണ്ടാക്കിയില്ലെന്നു മാത്രമല്ല, പറങ്കികൾക്കു പ്രതികൂലമാണെന്നും പ്രത്യക്ഷപ്പെട്ടു. തനിക്കു പറ്റിയ ദോഷത്തിന്നു പ്രതികാരമായി കബ്രാൾ കോഴിക്കോട്ടു നഗരം പീരങ്കികൾകൊണ്ടു വെടിവെച്ചു പൊളിച്ചു; രാത്രി കപ്പൽ ഓടിച്ചു കൊച്ചിയിലേക്കു പോരുകയും ചെയ്തു.

പറങ്കികൾ തുറമുഖത്തു വന്നിട്ടുണ്ടെന്നു കേട്ടു മഹാരാജാവു വളരെ സന്തോഷിച്ചു. തങ്ങൾ കച്ചവടം ഉദ്ദേശിച്ചു വന്നവരാണെന്നു കബ്രാൾ തമ്പുരാനെ അറിയിച്ചപ്പോൾ അദ്ദേഹം കപ്പിത്താനെ വളരെ സന്തോഷത്തോടെ സ്വീകരിച്ചു; കുരുമുളകു, ഏലം, കറുവ മുതലായ ചരക്കുകൾ റൊക്കവിലയ്ക്കോ പകരം ചരക്കിനോ പറങ്കികൾക്കു കൊടുക്കാമെന്നും പറഞ്ഞു. അവരുടെ ചരക്കുകൾ സൂക്ഷിക്കുന്നതിന്നും മറ്റുമായി ഒരു പാണ്ടികശാലയും കഴിച്ചുകൊടുത്തു. പാണ്ടികശാലയിലെ സാമാനങ്ങളും മറ്റും സൂക്ഷിക്കുന്നതിന്നു തമ്പുരാൻ കാവല്ക്കാരെയാക്കി; രാത്രിസമയം പറങ്കികളോടു കോവിലകത്തു കിടന്നുകൊള്ളു

വാഗ്ദാനം പറഞ്ഞു ഇതിനെ പറങ്കികളും കൊച്ചി മഹാരാജാവും തമ്മിൽ വളരെ ലൌകികമായിത്തീന്നു.

— :ാ: —

## ൭. വിലാത്തിക്കു പോയ ആദ്യത്തെ നായന്മാർ

കൊല്ലം വർഷം 676-ാമാണ്ടു മകരമാസത്തിൽ ഒരു ദിവസ രാവിലെ സാമൂതിരിയുടെ ഒരു കപ്പൽക്കൂട്ടം കൊച്ചി തുറമുഖത്തിനു നേരെ വരുന്നതു കണ്ടു. ആ കപ്പലുകളിൽ ആകെ 1500 ഭടന്മാരുണ്ടായിരുന്നു. കാബ്രാളും കൂട്ടുകാരും അന്നു യൂറോപ്പിലേക്കു യാത്ര പുറപ്പെട്ടിരിക്കുകയായിരുന്നു. ശത്രുക്കൾ തുറമുഖത്തു വന്നിട്ടുണ്ടെന്നും അവരെ എതിർക്കുവാൻ വേണ്ടുന്ന സൈന്യം അയച്ചുകൊടുക്കാമെന്നും തമ്പുരാൻ കപ്പിത്താനെ അറിയിച്ചു. പറങ്കികൾ യൂറോപ്പിലേക്കു പോയി എന്നു വിചാരിച്ചാണ് ശത്രുക്കൾ വന്നത്. എന്നാൽ, അവരുടെ കപ്പലുകൾ തുറമുഖത്തു കിടക്കുന്നതു കണ്ടപ്പോൾ കോഴിക്കോട്ടുകാർ പുറങ്കടലിലേക്കു മാറി നിന്നു. ശത്രുക്കളുടെ സൈന്യം കബ്രാളിനു മനസ്സിലായി; അന്ന് അനാളു ഒതുങ്ങിയിരുന്നു. കോഴിക്കോട്ടുകാരുടെ കപ്പലുകൾ പിറ്റേന്നാളും തലേദിവസത്തെ പോലെ തന്നെ പുറങ്കടലിൽ നില്ക്കുന്നതു കണ്ടപ്പോൾ കബ്രാൾ അയാളുടെ കപ്പൽ സംഘത്തോടുകൂടി ചെന്ന് അവരെ അവിടെ നിന്ന് ഓടിച്ചു. ആ സമയം പെട്ടെന്ന് ഒരു കൊടുങ്കാറ്റുളകിയതുകൊണ്ട് കബ്രാളിനു കപ്പലുകൾ കരയ്ക്കടുപ്പിക്കാൻ നിവൃത്തിയില്ലാതെയായി. കപ്പിത്താൻ കപ്പലോടിച്ചു വടക്കോട്ടു പോവുകയും ചെയ്തു.

കബ്രാളും കൂട്ടുകാരും കൊച്ചി തുറമുഖത്തു വന്നു തമ്പുരാന്മാരായി കൂടികാഴ്ച കഴിഞ്ഞതു മുതൽ രണ്ടു കൂട്ടരും തമ്മിൽ വളരെ സ്നേഹഭാവത്തോടെയാണ് വർത്തിച്ചിരുന്നതു്. എങ്കിലും കബ്രാൾ കോഴിക്കോട്ടു നിന്നുണ്ടായ അനുഭവം കൊണ്ടു കാച്ചിയ വെള്ളത്തിൽ വീണ പൂച്ചയെപ്പോലെയായിരുന്നു. ബുദ്ധിമാനും നയജ്ഞനുമായ മഹാരാജാവ് ഈ അവസ്ഥ കാലേക്കൂട്ടി കണ്ടു. പറങ്കികൾക്കു തമ്പുരാന്റേയും നാട്ടുകാരുടേയും പേരിൽ അവിശ്വാസം ജനിക്കാതിരിക്കാൻ തമ്പുരാൻ തന്റെ നായന്മാരിൽ മൂന്നുപേരെ കബ്രാളിന്റെ കപ്പലിൽ പാർപ്പിച്ചിരുന്നു. രാവിലെ മൂന്നുപേരു പോയാൽ വൈകുന്നേരമാകുമ്പോൾ അവർ മടങ്ങും; അവരുടെ സ്ഥാനത്തു വൈകുന്നേരം വേറെ മൂന്നുപേർ പോകും. ഇങ്ങിനെ മാറിമാറി പോയിക്കൊണ്ടിരുന്നതു കപ്പലിൽ ഇരുന്നു ഭക്ഷണം കഴിക്കാൻ പാടില്ലാതിരുന്നതിനാലാണ്. മേൽപറഞ്ഞ സംഭവം നടന്നദിവസം കബ്രാളിന്റെ കപ്പലിൽ മൂന്നു നായന്മാർ ഉണ്ടായിരുന്നു. അവരിൽ ഇടിക്കേളമേനോനും പരങ്ങോടമേനോനും നായന്മാരുടെ ഇടയിൽ രണ്ടു പ്രമാണികളും, മൂന്നാമത്തെ ആൾ ഒരു യുവാവും തമ്പുരാന്റെ നെത്ത്യാരമ്മയുടെ അടുത്ത ഒരു ചാർച്ചക്കാരനുമായിരുന്നു.

കൊടുങ്കാററിൽപെട്ട കപ്പലുകളെ വല്ലവിധേനയും രക്ഷിക്കണമെന്നുള്ള ആഗ്രഹംകൊണ്ടു കബ്രാൾ കരയ്ക്കടുക്കാതെ ഓടിച്ചുപോയി. മേല്പറഞ്ഞ നായന്മാർ മൂന്നുപേരും കബ്രാളിന്റെ കപ്പലിൽ അകപ്പെടുകയും ചെയ്തല്ലോ. കപ്പലുകൾ തുറമുഖത്തുനിന്ന് ഓടിച്ചു ശത്രുക്കളുടെ നേരെ

ചെന്നപ്പോൾ ആ വഴി വടക്കോട്ടുപോകുന്നതെന്നായിരു
ന്നില്ലാ കബ്രാളിന്റെ വിചാരം. നിവൃത്തിയില്ലാതെ വന്ന
തുകൊണ്ടാണ് അവരെ കരയ്ക്കിറക്കാഞ്ഞത്. എങ്കിലും ക
ബ്രാൾ അവരെ വളരെ സ്നേഹത്തോടും ആദരവോടും ത
ന്റെ മറിയിൽത്തന്നെ ഇരുത്തി രക്ഷിച്ചുപോന്നു. കബ്രാൾ
ഈ നായന്മാരെ പോർട്ടുഗൽരാജാവിന്റെ മുമ്പിൽ നായർ
യോദ്ധാക്കളുടെ വേഷത്തിൽ കൊണ്ടുചെന്നു. യുവാവായ
നായർതമ്പുരാന്റെ അടുത്ത ബന്ധുവായിരുന്നതുകൊണ്ടു
രാജാവിന് അയാളുടെ പേരിൽ വളരെ സന്തോഷം തോ
ന്നി. അതുകൊണ്ടു യുവാവിനു വേണ്ടുന്ന സകല ചിലവും
കൊട്ടാരത്തിൽനിന്ന് അനുവദിച്ചു, കബ്രാളിന്റെ കൂടെ
തന്നെ താമസിക്കാൻ ഏർപ്പാടുകളും ചെയ്തു. ഇടിക്കേളമേ
നോൻ കൊച്ചിയിലേക്കുതന്നെ തിരിയെപോന്നു. പാങ്ങോട
മേനോൻ വഴിക്കു കപ്പലിൽവെച്ചു മരിച്ചു. ഇടിക്കേളമേ
നോൻ കൊച്ചിയിൽ തിരിയെഎത്തിയ ഉടനെ അയാളെ
പറങ്കികളുടെ ഒരു ദ്വിഭാഷിയായി നിയമിക്കപ്പെട്ടു.

യുവാവായ നായർ രാജാവിന്റെ രക്ഷയിൽ പോർട്ടു
ഗലിൽതന്നെ താമസിച്ചു; രാജാവിന്റെ ഒരു വിശ്വസ്ത
നായി തീരുകയും ചെയ്തു. പിന്നീടു കൊച്ചിരാജാവിനു പോ
ർട്ടുഗലിൽനിന്നു മലയാളഭാഷയിൽ എഴുത്തുകൾ എഴുതു
വാൻ ഈ യുവാവിനെ ഒരു വിശ്വസ്തഗുമസ്തനായി നിയ
മിച്ചു. ഈ വിദ്വാൻ ക്രമേണ ക്രിസ്ത്യാനിമതം സ്വീകരി
ക്കയും അന്നത്തെ രാജാവിന്റെ പേരായ 'ഇമാനുവൽ'എ
ന്ന പേർ ധരിക്കുകയും ചെയ്തു. ഈ യുവാവിന്റെ ജ്ഞാന
സ്നാനംകഴിച്ച സമയം കബ്രാളും വാസ്കോഡിഗാമയുമാ

ണ് അയാളുടെ ജ്ഞാനപിതാക്കന്മാരായിരുന്നത്. രാജാവ് ഇമാനുവൽ നായക്ക് താമസിക്കുന്നതിനു നല്ലതായ ഒരു വീടും ചിലവിനു വേണ്ടുന്ന വഹകളും കല്പിച്ചുകൊടുത്തു; അയാളെ ക്രമേണ ഒരു പ്രഭുവാക്കുകയും ചെയ്തു. അയാൾ കല്യാണം ചെയ്തിട്ടുണ്ടായിരുന്നില്ല. അതുകൊണ്ട് അയാളുടെ മരണശേഷം സ്വത്തുക്കൾ മുഴുവൻ അയാളുടെ മരണപത്രത്തിലെ നിശ്ചയപ്രകാരം പള്ളികളിലേക്കും ശിഷ്യന്മാക്കുമായി ഭാഗിച്ചുകൊടുത്തുവത്രെ.

ൻ. കുന്നലക്കോനെൻറ പുറപ്പാട്.

കൊല്ലവഷം 678-ാമാണ്ടിൽ ഉണ്ണിരാമവമ്മ തമ്പുരാൻ മഹാരാജാവായി. ഇദ്ദേഹം തിപ്പെട്ട മഹാരാജാവിനെപ്പോലെതന്നെ നയവിനയാദി ഗുണങ്ങൾ ഉള്ള ഒരു തമ്പുരാനായിരുന്നു എന്നു മാത്രമല്ല, സത്യസന്ധതയിൽ സാക്ഷാൽ ഹരിശ്ചന്ദ്രനോടു തുല്യനുമായിരുന്നു. പറങ്കികളുമായുള്ള കൂട്ടുകെട്ടുകൊണ്ടു കൊച്ചിയിൽ കച്ചവടം വദ്ധിച്ചുതുടങ്ങി, ശത്രുരാജാക്കന്മാരെ കുറിച്ചുള്ള ഭയവും കുറഞ്ഞു. ആകപ്പാടെ കൊച്ചിരാജ്യം ഒരു നല്ല സ്ഥിതിയിൽ വരുവാനുള്ള ഭാവമായി. കൊച്ചിയുടെ തൽക്കാലാവസ്ഥ കണ്ടിട്ടു മററു രാജാക്കന്മാരുടെ കണ്ണുകടിയും വദ്ധിച്ചു. ഇവരിൽ പ്രധാനി കു*ന്നലക്കോനായ സാമൂതിരിയായിരുന്നു.

പറങ്കികൾ നിമിത്തം കോഴിക്കോട്ടു മാപ്പിളമാരുടെ കച്ചവടത്തിന്നു വളരെ താഴ്ച വന്നു. അതുകൊണ്ടു കേരള

* കുന്നുകൾക്കും അലകൾക്കും നാഥൻ.

ത്തിൽനിന്നു വല്ല വിധത്തിലും പറങ്കികളെ പാഞ്ഞയക്കണമെന്നായി മാപ്പിള്ളമാരുടെ ആലോചന. സാമൂതിരിയുടെ പ്രാബല്യം മാപ്പിള്ളമാരേയും അവരുടെ വ്യാപാരത്തേയുമാണു് ആശ്രയിച്ചിരിക്കുന്നതു്. അതുകൊണ്ടു സാമൂതിരിക്കു മാപ്പിള്ളമാരുടെ ഇഷ്ടംപോലെ പ്രവൎത്തിക്കാതെ നിവൃത്തിയില്ലല്ലൊ. കൊച്ചിരാജവംശത്തോടു പണ്ടെക്കും പണ്ടെ സാമൂതിരി വംശക്കാർ ശത്രുക്കളുമാണു്. ഇക്കാലത്തു കൊച്ചി മഹാരാജാവിനു വേറെയും ഒരു ശത്രുവുണ്ടായിരുന്നു. കൊച്ചീനഗരവും മററും ഇടപ്പള്ളി രാജാവിൻെറ വകയായിരുന്നു എന്നും അതു് ഈ രാജവംശത്തിലേക്കു് ഇടപ്പള്ളിയിലെ ഒരു വലിയ തമ്പുരാൻ സ്നേഹവാത്സല്യം പ്രതിഫലമായി കൊടുത്തതാണെന്നും പ്രസ്താവിച്ചിട്ടുണ്ടല്ലൊ. കാരണവർ മക്കൾക്കു കൊടുക്കുന്നതൊന്നും അനന്തരവന്മാക്കു രസിക്കാത്തതു മരുമക്കത്തായ സമ്പ്രദായത്തിനു സഹജമായുള്ള ഒരു ശാപമാകുന്നു. അതുകൊണ്ടു ഇടപ്പള്ളി രാജാക്കന്മാക്കു് കൊച്ചിനഗരവും മററും തിരിയെ എടുക്കണമെന്നുണ്ടായിരുന്ന മോഹം ചില്ലറയൊന്നുമല്ല. അന്നത്തെ ഇടപ്പള്ളി രാജാവു് അദ്ദേഹത്തിൻെറ ഉദ്ദേശസാദ്ധ്യത്തിനുവേണ്ടി സാമൂതിരിയുമായി സംഖ്യം ചെയ്തു. കൊച്ചിരാജാവിനോടു യുദ്ധത്തിനു പുറപ്പെടുവാൻ സാമൂതിരിക്കു കാരണവും ധാരാളമായി. ഈ അവസരത്തിൽ കൊച്ചിയിൽനിന്നു വാസ്കോഡിഗാമയും യൂറോപ്പിലേക്കു പോയി.

ഗാമ പോയ തരംനോക്കി സാമൂതിരി 50,000 നായന്മാരേയും മററു ഭടന്മാരേയും പൊന്നാനിയിൽ ശേഖരിച്ചു. അവിടെനിന്നു കൊച്ചിരാജാവിൻെറ അടുക്കലേക്കു ഒരു

ദൂതനെ അയച്ചു. വിദേശീയക്ക് തങ്ങളുടെ രാജ്യങ്ങളിൽ ആശ്രയം കൊടുക്കുന്നത് ഹിന്തുരാജാക്കന്മാക്ക് ധമ്മമല്ല; അതുകൊണ്ടു കൊച്ചിയിൽ പാക്കുന്ന പാങ്കികളെ മുഴവൻ തന്നെ ഏല്പിക്കേണം എന്നു സാമൂതിരി ദൂതൻ മുഖേന മഹാരാജാവിനെ അറിയിച്ചു. വിദേശികളെ കയററി പാപ്പിക്കുന്നതു ഹിന്തുരാജാക്കന്മാക്ക് ധമ്മമല്ലായിരിക്കാം: പക്ഷെ, ആശ്രിതത്രാണവും സത്യപരിപാലനവും ഒരു ക്ഷത്രിയരാജാവിൻെറ കുലധമ്മമാകയാൽ പാങ്കികളെ ഒരു കാലത്തും വിട്ടുകൊടുക്കുന്നതല്ലെന്നു തമ്പുരാനും പറഞ്ഞയച്ചു. ഈ മറുപടി കേട്ടപ്പോഠം കുന്നലക്കോനെറ ദേഷ്യം ഒന്നു ജ്വലിച്ചു.

ഈ കാൎയ്യത്തിൽ കോവിലകത്തുതന്നെ രണ്ടു കക്ഷികളുണ്ടായി: പാങ്കികളെ വിട്ടുകൊടുക്കണമെന്ന് ഒരു കക്ഷി. ചില മന്ത്രിമാരും പ്രഭുക്കന്മാരും ബ്രാഹ്മണരും ആ പക്ഷത്തെ അഭിപ്രായക്കാരായിരുന്നു. മഹാരാജാവിൻെറ സഹോദരനും വേറെ ചില നായന്മാരുംമാത്രമേ രണ്ടാമത്തെ അഭിപ്രായക്കാരായിരുന്നുള്ളു.

ഗാമ യൂറോപ്പിലേക്കു പോകുന്ന സമയം കൊച്ചിരാജാവിൻേറയും അദ്ദേഹത്തിൻെറ രക്ഷയിലുള്ള പറങ്കികളുടേയും സഹായത്തിനായി വിൻസെണ്ട് സോഡ്രേ എന്ന കപ്പിത്താനെ ശട്ടം കെട്ടിയിരുന്നു. പക്ഷെ, കപ്പിത്താൻ ഭീരുത്വംകൊണ്ടൊ, എന്തൊ, ഇവരുടെ സഹായത്തിനു നില്ക്കാതെ ചെങ്കടലിലേക്കു കപ്പലോടിച്ചുപോയി. പറങ്കിഠംക്കു തമ്പുരാനേക്കാഠം അധികം വ്യസനമുണ്ടായി. എന്തുകൊണ്ടെന്നാൽ, തങ്ങഠം നിമിത്തമാണെല്ലൊ മഹാരാജാ

വിന്നംകൂടെ ഈ ആപത്തു നേരിട്ടത് എന്നായിരുന്നു അവരുടെ വിചാരം. പറങ്കികഠം അവരെ കണ്ണൂക്ക് അയച്ചേക്കുവാൻ തമ്പുരാനോടു പറഞ്ഞെങ്കിലും ആദ്ദേഹം അതു ചെയ്തില്ല.

സാമൂതിരിയുടെ പാളയത്തിലും ഈ യുദ്ധത്തെക്കുറിച്ചു ഭിന്നാഭിപ്രായക്കാർ ഇല്ലാതിരുന്നില്ല. സാമൂതിരിയും പ്രഭുക്കന്മാരിൽ ചിലരും യുദ്ധംചെയ്യേണമെന്നുള്ള പക്ഷക്കാരായിരുന്നു. എന്നാൽ സാമൂതിരിയുടെ അനന്തരവനും സേനാപതിയുമായ "നമ്പിയാതിരി", അല്ലെങ്കിൽ ഇളയതമ്പുരാൻ, ഈ യുദ്ധം അനാവശ്യവും അന്യായവുമാണെന്നുള്ള അഭിപ്രായക്കാരനായിരുന്നു. എന്തുകൊണ്ടെന്നാൽ, വിദേശികളെ കൊച്ചിരാജ്യത്തു താമസിപ്പിക്കുന്നു എന്നല്ലേ കാരണം പറയുന്നത്. എന്നാൽ കോല(1)ത്തിരിയും വേണാ(2)ട്ട് അടികളും അതേപ്രകാരംചെയ്യുമ്പോഠം, അവരുടെ നേരെ യുദ്ധത്തിനു പുറപ്പെടാത്തത് അധമ്മമാണെന്നായിരുന്നു നമ്പ്യാതിരിയുടെ അഭിപ്രായം. സാമൂതിരിക്ക് ആ അഭിപ്രായം അത്ര രസിച്ചില്ല. അതുകൊണ്ടു സൈന്യസമേതം ഇടപ്പള്ളിയിലേക്കു പുറപ്പെട്ടു.

—:(*):—

## ൧൦. മരുമഹൻ തമ്പുരാൻ

---

കൊല്ലവഷം ൬൭൯-ാമാണ്ടു മീനമാസത്തിൽ ഒരു ദി

(1) ചിറക്കൽരാജാവ്.

(2) തിരുവിതാംകൂർ രാജാവ്.

വിസം അലങ്ങാട്ടുരാജാവ്, അല്ലെങ്കിൽ മങ്ങാട്ടുകയ്മൾ, എന്നു പറയുന്ന സാമന്തരാജാവിന്റെ നാട്ടിൽ സാമൂതിരിയും സൈന്യവും വന്നു പാളയമടിച്ചു. അന്ന് അലങ്ങാട്ടുകൊച്ചിരാജാവിന്റെ കീഴിലായിരുന്നു. മങ്ങാട്ടുകയ്മൾ രാജദ്രോഹികളായ മററു ചില പ്രഭുക്കന്മാരെപ്പോലെ സാമൂതിരിയുടെ പക്ഷക്കാരനായിത്തീർന്നതുകൊണ്ടാണ് ഈ ശത്രുസൈന്യം ഇത്രവേഗത്തിൽ കൊച്ചിരാജ്യത്തു പ്രവേശിച്ചത്. നമ്മുടെ രാജദ്രോഹികളിൽ പ്രധാനികൾ ചെറുവയ്ക്കുമ്പളം മുതലായ ദേശവാഴികളായിരുന്നു. എടപ്പള്ളിരാജാവ് കൊച്ചിരാജാവിന്റെ പരമശത്രുവായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. അലങ്ങാട്ട് എവിടെ നോക്കിയാലും സൈന്യങ്ങളും യുദ്ധസന്നാഹവും തന്നെ.

ഈ അവസരത്തിൽ കൊച്ചിരാജാവു തീരെ പരിഭ്രമിച്ചില്ല. തന്റെ പ്രഭുക്കന്മാരിൽ ചിലർ ശത്രുപക്ഷം ചേന്നതും തന്റെ രക്ഷയിൽ ഇരിക്കുന്ന പോർട്ടുഗീസുകാൎക്ക് അപകടം നേരിടാതെ സൂക്ഷിക്കേണ്ടതും കാരണം തമ്പുരാനു വളരെ വ്യസനമുണ്ടായി; എങ്കിലും ക്ഷത്രിയരാജക്കന്മാൎക്കു സഹജമായ ധൈര്യം, വീൎയ്യം, ആശ്രിതത്രാണനം മുതലായ സൽഗുണങ്ങൾക്കു ഭാജനമായ അദ്ദേഹം സാമൂതിരിപ്പാട്ടിലെ ഭീഷണികൊണ്ടൊന്നും ഭയപ്പെട്ടില്ല. യുദ്ധം ആരംഭിക്കുന്നതിനുമുമ്പായി സാമൂതിരിപ്പാട്ട പോർട്ടുഗീസുകാരെ വിട്ടുകിട്ടേണമെന്നു വീണ്ടും ഒരു ദൂതൻമുഖേന ആവശ്യപ്പെട്ടു. താൻ യുദ്ധംചെയ്തു സത്യം രക്ഷിക്കുവാൻ ഒരുക്കമാണെന്നു തമ്പുരാൻ മറുവടി പറഞ്ഞയച്ചു. ഉടനെ ഒരു ശൂരന്മാരായ നായന്മാരോടുകൂടി തന്റെ മരുമകനെ സാമൂതിരിയോടു എതിൎക്കുവാൻ അയച്ചു. 'മരുമകൻതമ്പുരാൻ' എ

ന്ന പേരു കേട്ടാൽ, കേരളത്തിൽ അന്നുണ്ടായിരുന്ന ഏതു യോദ്ധാവും ഒന്നു ഞെട്ടാതിരിക്കയില്ല.

മരുമഹാൻതമ്പുരാൻ ഈ ചെറിയ സൈന്യത്തോടു കൂടി സാമൂതിരിയോട് എതിക്കുന്നതിന് അത്തിക്കടവിൽ കൈനിലയുറപ്പിച്ചു. മീനമാസം ഏഴാംനു- അതിഭയങ്കരമായ ഒരു യുദ്ധം ഉണ്ടായി. ഒരുദിവസം മുഴുവനു യുദ്ധംചെയ്തെങ്കിലും, സാമൂതിരി, കടവു കടക്കാൻ സാധിക്കാതെ, തോററു പിൻമാറിയതേയുള്ളു. പിറെറന്നാൾ സാമൂതിരിപ്പാട് ഇടപ്പള്ളിരാജാവിനെ തലേദിവസത്തേക്കാൾ അധികം സൈന്യത്തോടുകൂടി കടവു കടക്കാൻ അയച്ചു. പുഴവഴിക്കു കുറെ പടവുകളും ഇടപ്പള്ളി രാജാവിനെ സഹായിക്കാൻ ചെന്നു. യുദ്ധതന്ത്രജ്ഞന്മാരിൽ ശ്രേഷ്ഠനുമായ മരുമഹാൻതമ്പുരാൻെറ അടുക്കൽ ഈ വക സൂത്രങ്ങളൊന്നും പാറിയില്ല. സാമൂതിരി തുടരെത്തുടരെ തോററുതുടങ്ങി; സൈന്യവും അനവധി നശിച്ചു. മരുമഹാൻതമ്പുരാനും ആൾക്കാക്കും യാതൊരു കോട്ടവുമുണ്ടായില്ല. തന്റെ ഉദ്ദേശം സാധിക്കുന്നതല്ലെന്നു സംശയം തുടങ്ങിയപ്പോൾ, സാമൂതിരി വിശ്വാമിത്രനെറ നയം പ്രയോഗിക്കുവാൻ തീർച്ചയാക്കി. അടിക്കടി പരാജിതനായ സാമൂതിരിപ്പാടു വീണ്ടും ഒരു ദൂതനെ തമ്പുരാൻെറ അടുക്കലേക്ക് അയച്ചു. "പറങ്കികളെ വിട്ടുതന്നാൽ സമാധാനക്കരാറു ചെയ്യാം" എന്നു തമ്പുരാനെ ധരിപ്പിച്ചു. ഇതിന്നും തമ്പുരാൻ വഴിപ്പെട്ടില്ല.

സാമൂതിരിപ്പാടു തോററു പിൻമാറിയെ ഏതെങ്കിലും ഒരു ദിവസം മരുമഹാൻ തമ്പുരാൻ അവരെ പിൻതുടന്നു

യുദ്ധം ചെയ്തിരുന്നെങ്കിൽ, മേലിന് കുന്ദലക്കോനെൻറ സൊല്ലയില്ലാതെ കഴിഞ്ഞേനെ. പക്ഷേ, ധീരനും ശൂരനുമായ ക്ഷത്രിയരാജാവു കുലധൎമ്മവിരുദ്ധവും നാട്ടാചാരവിരോധവുമായ പ്രവൃത്തി ചെയ്തില്ല. അതുകൊണ്ടു 'പരമാൎത്ഥിക്കു പനങ്കഴുത്തുന്ന്' എന്നതുപോലെ സംഭവിച്ചു. നേർ ട്ടുനിന്നു യുദ്ധം ചെയ്താൽ അപജയമല്ലാതെ ഒരിക്കലും വിജയമുണ്ടാകുന്നതല്ലെന്നു സാമൂതിരിപ്പാടു തീൎച്ചയാക്കി. മരുമഹൻതമ്പുരാനെൻറ ശ്രദ്ധ വേറെ വല്ലിടത്തേക്കും തിരിഞ്ഞു എങ്കിൽ വല്ലവിധത്തിലും കടവുകടക്കാമായിരുന്നു എന്നു വിചാരിച്ചു സാമൂതിരിപ്പാടു വേറെ ഒരു സൂത്രമെടുത്തു. തമ്പുരാനെൻറ അധീനത്തിലുള്ള മററു ചില പട്ടണങ്ങളെ ആക്രമിക്കുവാൻ കുറെ സൈന്യങ്ങളെ അയച്ചു. മരുമഹൻ തമ്പുരാൻ അതിനു മറുകൈ കരുതാതിരുന്നില്ല; തൻെറ ചെറിയ സൈന്യത്തിൽനിന്നു ഏതാനും ഭടന്മാരെ ആവശ്യംപോലെ കാരോ സ്ഥലത്തേക്ക് അയച്ചും താൻതന്നെ ചെന്നും സാമൂതിരിയുടെ സൈന്യങ്ങളെ എല്ലാ സ്ഥലങ്ങളിൽനിന്നും തോല്പിച്ച് ഓടിച്ചു. സാമൂതിരിക്കു നിലയില്ലാതായി. അഭിമാനവും ഗൎവ്വും ശമിച്ചു. ഇനി വേണ്ടത് എന്ത്? എന്ന് ആലോചന തുടങ്ങി.

ന്യായംകൊണ്ടു സാധിക്കാത്തതു മായംകൊണ്ടു സാധിക്കേണമെന്നു സാമൂതിരിപ്പാടു തീൎച്ചയാക്കി. ഒരു ബ്രാഹ്മണനെ ഉപായത്തിൽ കൊച്ചിയിലേക്ക് അയച്ചു. ഖജനാമുതൽപിടിക്കു കൈക്കോഴകൊടുത്തു അയാളെ പാട്ടിലാക്കി. കൊററും കോളും കൊടുക്കുവാൻ എന്നു വ്യാജേന മരുമഹൻ തമ്പുരാനെൻറ സൈന്യത്തിൽനിന്ന് ഏതാ

നും ഭടന്മാരെ മുതൽപിടിക്കാരൻ കൊച്ചിയിലേക്കു വരുത്തി. ആ തരം നോക്കി സാമൂതിരിപ്പാടു കരവഴിയായും പുഴവഴിയായും മരുമഹൻ തമ്പുരാനോട് എതിൎത്തു. തമ്പുരാൻ പടിച്ച പണി പതിനെട്ടും നോക്കിയെങ്കിലും, സാമൂതിരിയുടെ അധികബലത്തെ തടുത്തു നിറുത്തുവാൻ സാധിക്കാതെ അത്തുർ എന്ന ദിക്കിലേക്കു പിന്മാറി ഒരു തെങ്ങിൻ തോട്ടത്തിൽ കടന്നുനിന്നു. സാമൂതിരിയുടെ വലിയ സൈന്യം തമ്പുരാനേയും അദ്ദേഹത്തിന്റെ ചെറിയ സൈന്യത്തേയും വളഞ്ഞു. അവിടെ വെച്ച് അതിഭയങ്കരമായ ഒരു യുദ്ധമുണ്ടായി. ഈ യുദ്ധത്തിൽ മരുമഹൻ തമ്പുരാനും അദ്ദേഹത്തിന്റെ രണ്ടു സഹോദരന്മാരും തീൎപ്പെട്ടു. സാമൂതിരിയുടെ സൈന്യത്തിൽപെട്ട പല പ്രമാണികളേയും പതിനയ്യായിരം ഭടന്മാരേയും കൊന്നു. അഭിമന്യുവിനോടു സദൃശനായ മരുമഹൻ തമ്പുരാന്റെ മരണം മഹാരാജാവിനെ ഒരു ജീവശവമാക്കി എന്നു പറഞ്ഞാൽ കഴിഞ്ഞുവല്ലോ.

മരുമഹൻ തമ്പുരാൻ തീൎപ്പെട്ടതോടുകൂടി ശേഷിച്ച സൈന്യം ഓരോ ദിക്കിലേക്ക് ഓടി രക്ഷപ്പെട്ടു. സാമൂതിരിപ്പാട്ടും വെട്ടത്തുരാജാവും കൂടെ യുദ്ധക്കളത്തിൽ നടക്കുമ്പോൾ മരുമഹൻ തമ്പുരാന്റേയും അനുജന്മാരുടേയും മൃതശരീരങ്ങൾ കമഴ്ന്നു കിടക്കുന്നതു കണ്ടു; സാമൂതിരിപ്പാടു ക്ഷത്രിയനു ഭൂമിക്കുള്ള മോഹം ഇനിയും തീൎന്നില്ലേ എന്നു ചോദിച്ച് അതിൽ ഒരു ശവം കാലുകൊണ്ടു തട്ടി. ക്ഷത്രിയനും ദായതിയുമായ വെട്ടത്തു രാജാവിന് അതു തീരെ രസിച്ചില്ല. അദ്ദേഹം വാൾ ഊരി, "ഞങ്ങളുടെ ശവം നി

ങ്ങൾക്കു തൊടാൻ അവകാശമില്ല" എന്നുപറഞ്ഞു സാമൂതിരിയുടെ കാലിന്മേൽ വെട്ടി. തന്നിമിത്തം ഇരുകക്ഷികളുടേയും ആൾക്കാർ തമ്മിൽ ഒരു ചെറിയ യുദ്ധമുണ്ടായി. എങ്കിലും ഉടനെ രണ്ടു ഭാഗക്കാരും സമാധാനപ്പെട്ടു.

൧൨. സങ്കേതം.

സാമൂതിരിപ്പാടു ജയഭേരിയുമടിപ്പിച്ചു വള്ളുരുത്തി കടവുകടന്നു കൊച്ചിയിൽ പ്രവേശിച്ചു. വലിയ തമ്പുരാൻ ശേഷിച്ച സൈന്യത്തേയും വേറെ ചില നായന്മാരേയുംകൂട്ടി ചേർത്ത് ഒരു സൈന്യമുണ്ടാക്കി സാമൂതിരിയെ എതിർത്തു. പക്ഷെ തമ്പുരാൻ ആ യുദ്ധത്തിൽ തോററതേയുള്ളു. തമ്പുരാൻ കൊച്ചിയിലേക്കു പിൻവാങ്ങിയപ്പോൾ സാമൂതിരിയും സൈന്യവും അദ്ദേഹത്തെ പിൻതുടൎന്നു. കൊച്ചി കോവിലകത്തിന്റെ മതിലിനു സമീപംവെച്ചു ഭയങ്കരമായ ഒരു യുദ്ധമുണ്ടായി. ആ യുദ്ധത്തിലും തമ്പുരാൻ തോററതേയുള്ളു. തമ്പുരാൻ കുടുംബസമേതം എളങ്കുന്നപ്പുഴക്കു പിൻമാറിയിരുന്നു. ഈ ആപത്തിൽ തമ്പുരാൻ പറങ്കികളെ ഉപേക്ഷിക്കാതെ അവരേയും അദ്ദേഹത്തിന്റെ കൂടെ കൊണ്ടുപോയി.

എളങ്കുന്നപ്പുഴ വയ്പിലെ ക്ഷേത്ര സങ്കേതമായിരുന്നതുകൊണ്ടു ദേശമൎയ്യാദപ്രകാരം സാമൂതിരിക്കു തമ്പുരാനെ പിൻതുടൎന്ന് ആ സ്ഥലത്തു പ്രവേശിക്കാൻ പാടില്ലായിരുന്നു. ഒരു 'സങ്കേതം' എന്നതു 'സൎവ്വ'സ്വാതന്ത്ര്യത്തോടുകൂടി ബ്രാഹ്മണയോഗത്തിലേയോ ദേവസ്വത്തിലേയോ അംഗങ്ങ

ളാൽ തിരഞ്ഞെടുക്കപ്പെട്ട അധികാരികളോടും രക്ഷകനോടുംകൂടി ഭരിച്ചുവരുന്ന ഒരു പ്രദേശമാകുന്നു. ഇങ്ങിനെ ക്ലിപ്തപ്പെട്ടിട്ടുള്ള അതൃത്തിക്കകത്തു് ഒരു രാജാവിന്നുപോലും രാജ്യാധികാരം നടത്തുവാൻ പാടില്ല. എന്നുതന്നെയല്ല, ഒരു സങ്കേതത്തിന്റെ അതൃക്കകത്ത് അവിടത്തെ അധികാരികളുടെ അനുവാദംകൂടാതെ വിജയിയായ ഒരു രാജാവിന്നുപോലും പ്രവേശിച്ചുകൂട. സങ്കേത അതൃത്തിക്കുള്ളിൽ വെച്ചു വല്ലവരും കുറ്റം ചെയ്താൽ അവരെ ശിക്ഷിക്കുവാനുള്ള അധികാരം സങ്കേതാധികാരികൾക്കു മാത്രമേയുണ്ടായിരുന്നുള്ളു. ഏകദേശം കൊല്ലവർഷം ൯൭൦-ാമാണ്ടുവരെ ഈ വക സങ്കേതാധികാരങ്ങൾ ശേധികാരികൾ നടത്തിയിരുന്നു.

തമ്പുരാൻ സങ്കേതം പ്രാപിച്ചു രക്ഷപ്പെട്ടു എന്നു കണ്ടപ്പോൾ സാമൂതിരി സന്ധിസംസാരിക്കുവാനായി ഒരു ദൂതനെ വയ്പിലേക്കു അയച്ചു. സന്ദേശത്തിന്റെ താല്പര്യം പറങ്കികളെ വിട്ടുകൊടുക്കേണമെന്നായിരുന്നു. പക്ഷെ, വലിയതമ്പുരാൻ സാമൂതിരിയുടെ സന്ദേശത്തെകുറിച്ചു നിന്ദിച്ചതേയുള്ളു. ഇതു കേട്ടു സാമൂതിരിപ്പാടു കോപാന്ധനായി കൊച്ചിനഗരം ചുട്ടുപൊട്ടിക്കുവാൻ തീർച്ചയാക്കി. നഗരം നശിപ്പിച്ചതിനു ശേഷം വൈപ്പിലേക്കു കടന്നു സങ്കേത അതൃത്തിക്കു പുറമെ പല ഉപദ്രവങ്ങളും ചെയ്യാൻ തുടങ്ങി. വൈപ്പു പ്രകൃത്യാ ശത്രുക്കൾക്കു ദുസ്തരമായ ഒരു പ്രദേശമായിരുന്നതിനാലും അവിടത്തെ ചില പ്രഭുക്കന്മാർ രാജഭക്തന്മാരായിരുന്നതിനാലും അവിടെ സാമൂതിരിയുടെ ശ്രമങ്ങളൊന്നും ഫലിച്ചില്ല. അതുകൊണ്ടു് അദ്ദേഹം കൊച്ചിയിലേക്കുതന്നെ മടങ്ങി, അവിടെ ഒരു കോട്ട, കൊ

ത്തളം മുതലായവ പണിയിച്ച് ഒരു സൈന്യത്തെ സ്ഥിരമായി പാർപ്പിച്ചു. ഇത്രയും കഴിഞ്ഞപ്പോഴയ്ക്കും വൎഷം തുടങ്ങിയതുകൊണ്ടു സാമൂതിരിപ്പാട് ഓണം കഴിഞ്ഞു തിരിയെ വരാമെന്ന ഉദ്ദേശത്തോടുകൂടി കൊടുങ്ങല്ലൂൎക്കു പോവുകയും ചെയ്തു.

## ൧൨. ചാവേറ്.

‘ഇതെന്തൊരു ചാവേറാണ്’ എന്നു ജീവനിൽ കൊതിയില്ലാതെ അപകടത്തിൽ ചാടുവാൻ ഒരുങ്ങിയിരിക്കുന്ന ചിലരെക്കുറിച്ചു പറയുന്നതു സാധാരണയാണല്ലോ. സാരഗൎഭമായ ഈ വാക്കിന്റെ ആഗമം എന്താണെന്ന് ആലോചിക്കാം.

പണ്ടു കേരളരാജാക്കന്മാർ സിംഹാസനാരോഹണം ചെയ്തശേഷം ഒരുദിവസം അവരുടെ അമൃതേത്തു കഴിഞ്ഞ് ഉച്ഛിഷ്ടം ഭക്ഷിക്കുവായി ഒരുങ്ങി വരുന്നവൎക്ക് ഓരോ ഉരുള കൊടുക്കുക പതിവായിരുന്നു. ഇങ്ങിനെ ഉരുളമേടിച്ചു ഭക്ഷിക്കുന്നവർ ആ രാജാവിന്റെ മാനത്തേയും ജീവനേയും ആത്മത്യാഗം ചെയ്തിട്ടും രക്ഷിക്കുവാൻ ബാദ്ധ്യസ്ഥരായിരിക്കും. സംഗതിവശാൽ രാജാവിനെ ആപത്തിൽനിന്നു രക്ഷിക്കുവാൻ അവൎക്കു സാധിച്ചില്ലെങ്കിൽ, തങ്ങളുടെ യജമാനനെ ദ്രോഹിച്ചവരെ നിശ്ശേഷം നശിപ്പിക്കുവാനായിരിക്കും അവരുടെ പിന്നത്തെ ശ്രമം ശത്രുക്കളെ നശിപ്പിച്ചു കഴിഞ്ഞ് അവരും മരിക്കും.

കൊല്ലവൎഷം 678-ാമാണ്ടിൽ സാമൂതിരിയും കൊച്ചി

രാജാവും തമ്മിൽ നടത്തിയ യുദ്ധത്തിൽ മരുമഹൻ തമ്പുരാനും അദ്ദേഹത്തിന്റെ രണ്ട് അനുജന്മാരും തിപ്പെട്ടുപോയി എന്നു പറഞ്ഞിട്ടുണ്ടല്ലൊ. മരുമഹൻ തമ്പുരാന്റെ സൈന്യത്തിൽ ഇരുന്നൂറു ഭടന്മാർ മാത്രമേ ശേഷിച്ചുള്ളു. ഇവർ അദ്ദേഹത്തിന്റെ ചാവേററു നായന്മാരായിരുന്നു. തമ്പുരാൻ തിപ്പെട്ട ഉടനെ ഇവർ നഖശിഖാന്തരം ക്ഷൌരം ചെയ്യിച്ചു സാമൂതിരിയോടു പക വീളുവാൻ പുറപ്പെട്ടു. കണ്ട ശത്രുക്കളെ മുഴവൻ കൊന്നുകൊണ്ടു കോഴിക്കോട്ടു നഗരംവരെ എത്തി; അപ്പോൾ അവരിൽ ഇരുപതു പേർ മാത്രമെ ശേഷിച്ചിരുന്നുള്ളു. അവർ ഇരുപതു പേരും അഞ്ചുകൊല്ലംകൊണ്ടു കഴിയുന്നിടത്തോളം ശത്രുക്കളെ കൊന്നു മരിക്കുകയും ചെയ്തു.

ചാവേറുപോലെ തന്നെ വേറെ ഒരു വകക്കാരുണ്ടായിരുന്നു. അവരെ വിളിച്ചിരുന്നതു ചെങ്ങാതിമാർ എന്നാണ്. ഇവർ പ്രത്യേകം ഒരു രാജാവിനോ, പ്രഭുവിനോ, യജമാനനോ, അടിമപ്പെട്ടവരല്ല. വഴിയാത്രക്കാരുടെ ദേഹരക്ഷയ്ക്കുവേണ്ടി 'ചെങ്ങാതി'മാരെ കൊണ്ടുപോവുക പതിവായിരുന്നു. കോട്ടകൾക്കും മററും കാവൽ നില്ക്കുന്നതിന്നും അവർ സന്നദ്ധരായിരുന്നു. ചെങ്ങാതിമാരിൽ ആക്കെങ്കിലും വല്ല അപകടവും പററിയാൽ, അവരുടെ സ്നേഹിതന്മാരും ബന്ധുക്കളും പക വീളാതിരിക്കുന്നതല്ല.

ഇതിന്നു ദൃഷ്ടാന്തമായി നടന്ന ഒരു കഥ പറയാം. കായങ്കുളം രാജ്യത്തിന്നു സമീപം തേവലക്കര എന്നൊരു ദേശമുണ്ട്. അവിടത്തെ ക്ഷേത്രത്തിൽ വളരെ വിലപിടിച്ച തിരുവാഭരണങ്ങളും മററുമുണ്ടായിരുന്നു. കൊല്ലവഷം

720-ാമാണ്ടിൽ കൊച്ചിയിലെ പോൎത്തുഗീസ് ഗവൎണ്ണരായ ഡിസൂസ് ഈ ക്ഷേത്രത്തിലിരിപ്പുള്ള ദ്രവ്യത്തെ കുറിച്ചു കേട്ടു. അന്നും പണം കണ്ടാൽ പിണവും വാപൊളിക്കും. ഏതു വിധമെങ്കിലും ക്ഷേത്രത്തിലെ ദ്രവ്യം മുഴുവൻ കരസ്ഥമാക്കേണമെന്നു ഗവൎണ്ണർ തീൎച്ചയാക്കി. ഒരു ദിവസം കുറെ ആൾക്കാരോടുകൂടി ഡിസൂസ് ക്ഷേത്രം വളഞ്ഞു. ക്ഷേത്രത്തിലെ അധികാരികൾ ഈ വൎത്തമാനം കേട്ടു ഗവൎണ്ണരുടെ അടുക്കൽ ചെന്നു വളരെ സങ്കടങ്ങൾ പറഞ്ഞു. എന്നു തന്നെയല്ല, കൊള്ളയിടാതെ മടങ്ങിപ്പോകുന്നതായാൽ പന്തിരായിരം പവൻ കൊടുക്കാമെന്നു വാഗ്ദത്തം ചെയ്തു. പക്ഷെ ഗവൎണ്ണർ അതൊന്നും സമ്മതിക്കാതെ ക്ഷേത്രത്തിൽ കടന്നു നേരം പുലരുന്നതുവരെ കണ്ണിൽ കണ്ട മുതലെല്ലാം എടുത്തു.

ഈ ക്ഷേത്രം കാത്തിരുന്ന രണ്ടു് ചെങ്ങാതിമാരാണ്. കൊള്ള നടന്ന ദിവസം ഇവരിൽ ഒരാൾ മാത്രമേ ക്ഷേത്രത്തിൽ ഉണ്ടായിരുന്നുള്ളു. ഈ വാസ്തവം ഗ്രഹിച്ചുകൊണ്ടാണ് ഗവൎണ്ണർ കവൎച്ചയ്ക്കു പുറപ്പെട്ടതു്. പോൎത്തുഗീസുകാർ കവൎച്ച ചെയ്ത മുതലുകളും കൊണ്ടുപോകുമ്പോൾ ആയുധപാണിയായ ഒരു നായർ അവരുടെ നേരെ പാഞ്ഞടുത്തു. അയാൾക്കു തുണയായി വേറെയും പത്തുപന്ത്രണ്ടു നായന്മാരുണ്ടായിരുന്നു. ഇവർ പോൎത്തുഗീസുകാരോടെതിൎത്തുനിന്നു യുദ്ധം ചെയ്തു. പോൎത്തുഗീസുകാരിൽ പലൎക്കും പരിക്കുകൾ പററി. ഗവൎണ്ണർ ആത്മരക്ഷയ്ക്കായി കുതിരപ്പുറത്തുനിന്നു ചാടി ഓടിക്കളഞ്ഞു. പോൎത്തുഗീസുകാർ അധികം ആളുകളുണ്ടായിരുന്നതുകൊണ്ടു ജീവനാശം

കൂടാതെ, 'ധർമ്മം കിട്ടിയില്ലെങ്കിലും പട്ടിക്കടി കൊള്ളാഞ്ഞാൽ മതി' എന്നു വിചാരിച്ച് ഒരുവിധം ഓടി രക്ഷപ്പെട്ടു. ഇവരെ എതിർത്ത നായർ തല്ക്കാലം ക്ഷേത്രത്തിലില്ലാതിരുന്ന ചെങ്ങോതിയാണ്. കവർച്ച നടന്ന വർത്തമാനം കേട്ടപ്പോൾ, ശത്രുക്കളോട് എതിർത്തു യുദ്ധം ചെയ്തു മരിച്ചിട്ടെങ്കിലും തൻെറ മാനം രക്ഷിക്കേണമെന്നു കരുതിയാണ് അയാൾ ഓടി എത്തിയത്. 'പുലരുവോളം കക്കരുത്' എന്നുള്ള ഗോരവാക്യം അന്നു പോർത്തുഗീസുകാർ ധരിച്ചിരുന്നില്ലെന്നാണ് തോന്നുന്നത്.

## ൧൩. ഒരു പ്രതിക്രിയ.

കാലം 679-ാമാണ്ടു കന്നിമാസമായി. കൊച്ചി വലിയ തമ്പുരാൻ സങ്കേതത്തിൽ ഇരിപ്പാണ്. സാമൂതിരിപ്പാടു തുലാവർഷം കഴിയുവാനായി കാത്തിരിക്കുന്നു. തമ്പുരാൻെറ രക്ഷയിലുള്ള പോർത്തുഗീസുകാർ കൂട്ടിൽ പെട്ട പുലിയെപ്പോലെ പരക്കം പാഞ്ഞുതുടങ്ങി.

കന്നിമാസം 17-ാംനു- രാത്രിയിൽ കൊച്ചിത്തുറമുഖത്ത് ആറു പോർത്തുഗീസ്സ് കപ്പലുകൾ വന്നു നംങ്കൂരമിട്ടു. ഈ കപ്പലുകളുടെ നായകൻ ഡോൺ ഫ്രാൻസിസ്കോഡി അൽബിക്കക്ക് എന്ന കപ്പിത്താനായിരുന്നു. ഇദ്ദേഹം പോർട്ടുഗലിൽനിന്നു വരുന്ന വഴിക്കു കണ്ണൂരിറങ്ങി. കൊച്ചിയിൽ കഴിഞ്ഞ കാര്യങ്ങളെല്ലാം കോലത്തിരി രാജാവ് അദ്ദേഹത്തിനോടു പറഞ്ഞു. തൻെറ ബന്ധുവിനേയും സജാതീയരേയും ഉപദ്രവിച്ച സാമൂതിരിയോടു പകരം ചോ

ദിക്കേണമെന്നു കരുതിയാണ് ആൽബ്രിക്ക് ഉടനെ കൊച്ചിയിലേക്കുവന്നത്.

ആൽബ്രിക്കിന്റെ അപ്രതീക്ഷിതമായ ആഗമനം കൊച്ചി രാജാവിനേയും പോൎത്തുഗീസുകാരേയും സന്തോഷപരവശന്മാരാക്കിയതുപോലെ തന്നെ സാമൂതിരിയുടെ സൈന്യത്തെ സന്താപപരവശന്മാരുമാക്കി. പിറെറന്നാൾ പ്രഭാതത്തോടുകൂടി കപ്പിത്താൻ കരയ്ക്കിറങ്ങി; കൂടപ്പാൎത്തുവെച്ചു തമ്പുരാനുമായി കൂടിക്കാഴ്ച കഴിച്ചു. കൊച്ചിയിൽ നടന്ന സകല സംഗതികളും തമ്പുരാൻ കപ്പിത്താനെ ഗ്രഹിപ്പിച്ചു. അന്യായമായി സാമൂതിരി കരസ്ഥമാക്കിയ തന്റെ രാജ്യങ്ങൾ തിരിയെ കിട്ടേണമെന്നുള്ള ആഗ്രഹം, താൻ മാന്യമാകുംവണ്ണം സത്യം പരിപാലിച്ചു എന്നു പ്രജകൾക്കു ബോദ്ധ്യം വരുവാൻ മാത്രമാണെന്നു തമ്പുരാൻ പറഞ്ഞു. വളരെ കഷ്ടപ്പാടുകൾ അനുഭവിച്ചിട്ടും പോൎത്തുഗീസുകാരെ സംരക്ഷിച്ചതിനെ കുറിച്ചു കപ്പിത്താൻ വളരെ നന്ദി പറയുകയും പതിനായിരം വില്ലൂറുത്തു തിരുമുൽക്കാഴ്ചയായി തമ്പുരാനു കൊടുക്കുകയും ചെയ്തു. അന്നു തന്നെ തമ്പുരാൻ കപ്പിത്താനൊരുമിച്ചു കൊച്ചിയിലേക്കു കടന്നു കൽവത്തി കോവിലകത്തു പ്രവേശിച്ചു. പോൎത്തുഗീസുകാർ അവരുടെ പാണ്ടികശാലയിലേക്കും പോയി.

ആൽബ്രിക്കിന്റെ ആഗമനവൃത്താന്തം കേട്ട ഉടനെ വെണ്ടുരുത്തിയിൽ പാൎത്തിരുന്ന സാമൂതിരിയുടെ സൈന്യം തിടുക്കത്തിൽ കൊച്ചിയിലേക്കു കടക്കുവാൻ ശ്രമിച്ചു. തമ്പുരാന്റെ ഭടന്മാരും പോൎത്തുഗീസുകാരുംകൂടെ അവരെ എതിൎത്തു; അവൎക്കു കടവുകടക്കാൻ സാധിച്ചില്ലെന്നു മാത്ര

മല്ല, അവരിൽ ആയിരത്തിൽപരം ഭടന്മാർ മരിക്കക്കയും ചെയ്തു. കൊച്ചിദ്വീപിൽനിന്ന് ഇങ്ങിനെ ശത്രുസൈന്യത്തെ നിശ്ശേഷം നശിപ്പിച്ചതിനുശേഷം തമ്പുരാൻ മട്ടാഞ്ചേരികോവിലകത്തും പ്രവേശിച്ചു.

കപ്പിത്താന്റെ പിന്നത്തെ ശ്രമം രാജദ്രോഹികളും ശത്രുപക്ഷത്തിൽ ചേൎന്നവരുമായ ചില പ്രഭുക്കന്മാരെ ശിക്ഷിച്ചു മററുള്ളവരെ ഒരു പാഠം പഠിപ്പിക്കയാനായിരുന്നു. ഈ കൂട്ടത്തിൽ ആദ്യമായി ശിക്ഷിച്ചതു ചെറുവയ്പിൽ കൈമളെയാണ്. കയ്മൾ വളരെ ബലവാനും സാമൂതിരിയുടെ ഉററബന്ധുവുമായിരുന്നു; എന്നുതന്നെയല്ല, അദ്ദേഹത്തിന്റെ പട്ടണങ്ങൾ കോട്ട, കൊത്തളം മുതലായവകൊണ്ടു ബലപ്പെട്ടവയും മൂവ്വായിരം ഭടന്മാരാൽ ഭദ്രമായി സംരക്ഷിക്കപ്പെട്ടവയുമായിരുന്നതിനാൽ, കയ്മളെ ശിക്ഷിക്കുന്നകാൎയ്യം പോൎത്തുഗീസുകാൎക്ക സുഖസാദ്ധ്യമായിരുന്നില്ല. എങ്കിലും അധികാരികൾ ഇതുകൊണ്ടൊന്നും സംശയിച്ചില്ല. കപ്പിത്താൻ തമ്പുരാന്റെ നായർ സൈന്യത്തേയും പോൎത്തുഗീസ്സുകാരേയുംകൊണ്ട് ചെറുവയ്പിലേക്ക കടന്നു. കയ്മളുടെ സ്ഥലങ്ങൾ വളഞ്ഞു സാമൂതിരിപ്പാട കയ്മളുടെ സഹായത്തിനു പീരങ്കിപ്പടവുകൾ അയച്ചുകൊടുത്തു. പക്ഷെ അവ പോൎത്തുഗീസ്സുകാരുടെ പീരങ്കി ഉണ്ടകൾക്ക് ഇരയായിത്തീൎന്നതേയുള്ളൂ. കയ്മളുടെ സൈന്യം കൊച്ചിസൈന്യത്തെ കരക്കിറങ്ങാൻ അനുവദിക്കാതെ പുഴയിൽ ഇറങ്ങി എതിൎത്തുനിന്നു. വളരെ ഭയങ്കരമായ ഒരു യുദ്ധമുണ്ടായി. കയ്മളുടെ ഭടന്മാർ തോററു പിൻമാറി, കരയിൽ കയറി യുദ്ധസന്നദ്ധരായി നിന്നു. അവിടെവെച്ചു വീണ്ടും ഒരു യുദ്ധം ഉണ്ടായി. കയ്മളുടെ സൈന്യം മുഴുവൻ നശി

ച്ചു.' ഒടുവിൽ കയ്മളേയും കൊന്നു; വീടുകളെല്ലാം ചുട്ടു ഭസ്മമാക്കി; ജയഭേരിയുമടിച്ചുകൊണ്ടു കപ്പിത്താനും ആൾക്കാരും കൊച്ചിയിലേക്കു മടങ്ങുകയും ചെയ്തു.

ചെറുവയ്പിൽ കയ്മളെ ശിക്ഷിച്ചു കഴിഞ്ഞ ഉടനെ വേറെയുണ്ടായിരുന്ന രാജദ്രോഹികളേയും ഓരോന്നായി നശിപ്പിച്ചു. തദനന്തരം ഇടപ്പള്ളി തമ്പുരാന്റെ നേക്കാണ് കപ്പിത്താൻ പുറപ്പെട്ടത്. കൊച്ചി രാജാക്കന്മാർക്കും അവർ നിമിത്തം പോർത്തുഗീസ്സുകാർക്കും ഇടപ്പള്ളി തമ്പുരാനോടു വലിയ വിരോധമുണ്ടായിരുന്നു. ആൽബ്കർക്കിന്റെ സൈന്യത്തോട് എതിർത്തു പടവെട്ടുന്നതിനു തമ്പുരാൻ രണ്ടായിരം ഭടന്മാരോടുകൂടി പുഴവക്കത്തു തയാറായി നിന്നു. സൈന്യങ്ങൾ രണ്ടും കൂട്ടിമുട്ടി. വളരെ നേരം ഇരുഭാഗക്കാരും ധീരതയോടെ യുദ്ധം ചെയ്തു. ഒടുവിൽ ഇടപ്പള്ളി തമ്പുരാന്റെ സൈന്യം ചിന്നിച്ചിതറി നാലുപാടും പാഞ്ഞുതുടങ്ങി; പോർത്തുഗീസ്സുകാർ അവരെ പിൻതുടൎന്നു വെടിവെച്ചു നിശ്ശേഷം നശിപ്പിച്ചു. കൊച്ചിക്കാരോടു നഗരങ്ങൾ കൊള്ളയിട്ടു കൊൾവാൻ കപ്പിത്താൻ പറഞ്ഞു. ഇത്രയുമായപ്പോൾ ഇടപ്പള്ളി തമ്പുരാൻ സമാധാനത്തിന്ന് അപേക്ഷിച്ചു. പക്ഷെ, ആൽബ്കർക്ക് തമ്പുരാന്റെ അപേക്ഷ സ്വീകരിച്ചില്ല.

ഇതിനിടയ്ക്കു സാമൂതിരിയുടെ സകല സൈന്യത്തേയും കൊച്ചിരാജ്യത്തുനിന്നു പറപറപ്പിച്ചു. ഒടുവിലത്തെ ഈ യുദ്ധത്തിൽ കൊച്ചി എളയതമ്പുരാൻ എണ്ണായിരം ഭടന്മാരോടുകൂടി കപ്പിത്താനെ സഹായിച്ചു. സാമൂതിരിയുടെ സൈന്യത്തിൽ എണ്ണായിരത്തിൽപുറം ഭടന്മാർ മ

രിച്ചു. ഇതെല്ലാം കണ്ടപ്പോൾ രാജദ്രോഹികളായി ശത്രുപക്ഷം ചേൎന്ന പ്രഭുക്കന്മാരുടെ ഗൎവ്വെല്ലാം ശമിച്ചു. ഓരോരുത്തരായി തമ്പുരാനെ ശരണം പ്രാപിച്ചു. ഇവരിൽ പ്രധാനികൾ എറണാകുളം മുതലായ സ്ഥലങ്ങൾ വാണിരുന്ന സഹോദരന്മാരായ അഞ്ചുകയ്മ്മന്മാരായിരുന്നു. ഈ കയ്മ്മന്മാരുടെ നാട്ടിൽ കൂടെയല്ലാതെ സാമൂതിരിക്കു കൊച്ചി രാജ്യത്തേക്കു കടക്കുവാൻ മാൎഗ്ഗമില്ലാതിരുന്നതിനാലാണ് അദ്ദേഹം ഇവരെ സ്വാധീനപ്പെടുത്തിയത്. അതുകൊണ്ടു കൊച്ചിരാജാവിന് എല്ലായ്പോഴും ഇവരുടെ ആനുകൂല്യം അത്യാവശ്യമായിരുന്നു. തന്നിമിത്തം തമ്പുരാനും കയ്മ്മന്മാരും തമ്മിൽ ഒരു കരാറു ചെയ്തു. കയ്മ്മന്മാർ എന്നും തമ്പുരാന്റെ ബന്ധുക്കളായി ഇരുന്നുകൊള്ളാമെന്നു സത്യം ചെയ്കയും അതിന്റെ പ്രതിഫലമായി തമ്പുരാൻ അനേകം സ്ഥലങ്ങൾ അവൎക്കു ശാശ്വതാവകാശമായി കല്പിച്ചുകൊടുക്കുകയും ചെയ്തു. ഈ കയ്മ്മന്മാർ വാണിരുന്ന സ്ഥലങ്ങൾക്കാണ് 'അഞ്ചിക്കയ്മ്മൾ' എന്നു പേർ പറഞ്ഞിരുന്നത്. എറണാകുളം ഡിസ്ത്രിക്ട് കോടതിക്കു പണ്ട് പറഞ്ഞിരുന്ന പേർ 'അഞ്ചിക്കയ്മ്മൾ ജില്ലാക്കോടതി' എന്നാണല്ലോ. ഈ കയ്മ്മന്മാരിൽ പ്രമാണി ചേരാനെല്ലൂർ കൎത്താവായിരുന്നു

## ൧൪. ഇന്ത്യയിൽ യൂറോപ്യന്മാരുടെ ആദ്യത്തെ കോട്ട.

ഇന്ത്യാരാജ്യത്ത് യൂറോപ്യന്മാർ ഒന്നാമതായി പണിയിച്ച കോട്ടയ്ക്കു കൊല്ലവൎഷം 679-ാമാണ്ടു തുലാമാസത്തിൽ അസ്തിവാരമിട്ടു. ഇതു നാം ഇപ്പോൾ 'ബ്രിട്ടീഷ് കൊച്ചി'

എന്നും 'കൊച്ചിക്കോട്ട' എന്നും പറഞ്ഞുവരുന്ന പ്രദേശത്താണ്. കൊച്ചിരാജാവിനോടു സാമൂതിരി തട്ടിപ്പറിച്ച രാജ്യമെല്ലാം തിരിയെ തമ്പുരാനു കിട്ടിയതു പോർത്തുഗീസ്സുകാരുടെ സഹായം കൊണ്ടാണല്ലോ. അവർ സമയോചിതമായി ചെയ്ത സഹായത്തിന്നു പ്രത്യുപകാരമായി തമ്പുരാൻ പോർത്തുഗീസ്സുകാൎക്ക് ഒരു കോട്ട കെട്ടുവാനുള്ള സ്ഥലം കൊടുത്തു ഇങ്ങിനെ ഒരു കോട്ടയുണ്ടാക്കുന്നതുകൊണ്ട് ഇരുകക്ഷികൾക്കും ഗുണമുണ്ടായിരുന്നു. പോർത്തുഗീസ്സുകാൎക്കു അവരുടെ പാണ്ടികശാലകളെ രക്ഷിക്കുന്നതിന്നും ചരക്കുകൾ നിർഭയമായി സൂക്ഷിക്കുന്നതിന്നും ആ കോട്ട വളരെ ഉപയോഗപ്പെട്ടു. ഒരു കോട്ടയുണ്ടാക്കിയതുകൊണ്ട് അതിന്റെ രക്ഷക്കായി എല്ലായ്പ്പൊഴും ഒരു പോർത്തുഗീസ്സു സൈന്യം സ്ഥിരമായി അവിടെ താമസിക്കേണ്ടിവന്നതു കൊച്ചിരാജാവിന്നു സാമൂതിരിയുടെ ബാധ കുറയുവാനുള്ള ഒരു വഴിയുമായി. ഈ ആലോചനയോടുകൂടിയാണ് തമ്പുരാൻ കോട്ടകെട്ടുവാൻ അനുവദിച്ചത്.

കോട്ട പണിയുന്നതിന്നു വേണ്ടുന്ന മരവും വേലക്കാരേയും തമ്പുരാൻ അയച്ചുകൊടുത്തു; എന്നുമാത്രമല്ല, അദ്ദേഹം കൂടക്കൂടെ പണിസ്ഥലത്തു ചെന്നു കൂലിക്കാരെ ഉത്സാഹിപ്പിക്കുകയും മററും ചെയ്കയും പതിവായിരുന്നു. ഈ കോട്ടക്ക് ഒരുനൂറെറണ്പതു വാര നീളവും അത്രയുംതന്നെ വീതിയുമുണ്ടായിരുന്നു. രണ്ടു വരിയായി തെങ്ങിൻ തടികൾ കുഴിച്ചിട്ട് അതിന്റെ ഇടയിൽ കല്ലും മണ്ണും നിറച്ച ഇടയ്ക്കിടെ ഇരിമ്പുവാറുകൊണ്ടു മുറുക്കപ്പെട്ടതായിരുന്നു. കോട്ടയുടെ ചുററുമുള്ളതിൽ ഈ മതിലിന്റെ ഓരോ മൂലയിലും ഓരോ കൊത്തളവും അവിടെയൊക്കെ വലിയ തോ

ക്കുകളും സ്ഥാപിച്ചു. കോട്ടയുടെ രക്ഷയ്ക്കായി മതിലിനു ചുറ്റും ഒരു കിടങ്ങും കുഴിച്ചു. രണ്ടു മാസംകൊണ്ടു കോട്ടയുടെ സകല അറ്റകുറ്റങ്ങളും തീൎത്തു നിവാസയോഗ്യമാക്കി. ഈ കോട്ടയുടെ മദ്ധ്യത്തിൽ ഒരു പള്ളിയും പണിചെയ്തിരുന്നു. പള്ളിയ്ക്കു "സെയിന്റ് ബത്തലോമ്യ" എന്നു പേരുമിട്ടു. അക്കാലത്തു പോൎത്തുഗൽ രാജ്യം വാണിരുന്ന മാന്വുവൽ രാജാവിന്റെ സ്മാരകമായി ഈ കോട്ടയ്ക്കു "മാന്വുവൽ കോട്ട" എന്നും പേരിട്ടു. ധനുമാസം ആദ്യത്തിൽ പോൎത്തുഗീസ്സുകാർ കോട്ടയിൽ പ്രവേശിച്ചു. അന്നു പള്ളിയിൽവെച്ചു പല ദൈവാരാധനകളും നടത്തി. അന്നു മുതൽ ആ പള്ളിയിൽ പെരുമ്പടപ്പു രാജാവിന്റെ ക്ഷേമത്തിനായി ദിവസംപ്രതി ഒരു പ്രാൎത്ഥനയും നടത്തിപ്പോന്നു.

—:(*):—

## ൧൫. 'നല്ല കാലത്തെ ഗുണം വരു.'

കൊല്ലവൎഷം 679-ാമാണ്ടു കുംഭം മീനമാസം കാലം. ആൽബിക്കൎക്കും ഏതാനും പോൎത്തുഗീസ്സുകാരും പോൎട്ടുഗലിലേക്കു പുറപ്പെടുന്ന കോലാഹലം. തന്റെ ബന്ധുക്കളുടെ വേൎപാടിനെ കുറിച്ചു തമ്പുരാനു മനസ്താപം. ഇങ്ങിനെ ഇരിക്കുന്ന സമയം കൊച്ചിനഗരവാസികളുടെ ഇടയിൽ ഒരു വലിയ കലാപം. മേലിൽ മാപ്പിളമാരായ കൊച്ചിയിലെ കച്ചവടക്കാർ അരിയും നെല്ലും വരുത്തുന്നതല്ലെന്നും തന്നിമിത്തം രാജ്യമെങ്ങും ക്ഷാമം ബാധിക്കുന്നതാണെന്നും ഒരു ജനശ്രുതി പൊങ്ങിയതാണ് മേല്പറഞ്ഞ

പരിഭ്രമത്തിനുള്ള കാരണം. മാപ്പിളമാർ പോൎത്തുഗീസ്സുകാരോടു തങ്ങൾക്കുള്ള പ്രാതികൂല്യം പ്രത്യക്ഷപ്പെടുത്തുവാനാണ് ഇങ്ങിനെ കൊച്ചിക്കാരുടെ കൊററു മുടക്കുന്നത് എന്നു നാട്ടുകാർ വിശ്വസിക്കുവാൻ മാത്രം അടുത്ത കാലത്തു ചില സംഗതികൾ നടന്നിട്ടുമുണ്ടായിരുന്നു.

മാന്വുവൽ കോട്ട പണിയിച്ച ഉടനെ പോൎത്തുഗീസ്സുകാർ ദിഗ്ജയത്തിന്നു പുറപ്പെട്ടു. ഇതു കൊച്ചിരാജാവിന്റെ ശത്രുക്കളെ നിശ്ശേഷം നശിപ്പിക്കുവാനായിരുന്നു. ഈ ശത്രുക്കളുടെ കൂട്ടത്തിൽ ഒന്നാമതായി ഇടപ്പള്ളി രാജാവിനോടാണ് എതിൎത്തത്. തദനന്തരം സാമൂതിരിയുടെ പക്ഷക്കാരായിരുന്ന കുമ്പളത്തുകാരെ യുദ്ധത്തിൽ തോല്പിച്ചുംകൊണ്ടു സാമൂതിരിയുടെ വക ദേശങ്ങളിൽ കടന്ന് അവിടെ ഇവരോടു എതിൎക്കുവാൻ തയ്യാറായിരുന്ന ആറായിരം ഭടന്മാരെ തോല്പിച്ചോടിച്ചു. യുദ്ധം ചെയ്തു പോൎത്തുഗീസ്സുകാരെ നാട്ടിൽനിന്ന് ഓടിക്കാൻ തരമില്ലെന്നു കണ്ടപ്പോൾ അവരുടെ കച്ചവടത്തിന്നു മുടക്കം വരുത്തണമെന്ന് സാമൂതിരി തീൎച്ചയാക്കി, കൊച്ചിക്കു സമീപമുള്ള ദേശങ്ങളിൽനിന്നു കുരുമുളകു മുതലായ ചരക്കുകൾ മുഴുവൻ അദ്ദേഹം വാങ്ങുകയും കൊച്ചിയിലെ കച്ചവടക്കാരായ മാപ്പിളമാരെ സ്വാധീനപ്പെടുത്തുകയും ചെയ്തു. പക്ഷെ സാമൂതിരിയുടെ ചെപ്പിൽ പോൎത്തുഗീസ്സുകാരുടെ പന്ത് ഒതുങ്ങിയില്ല. തന്നിമിത്തം പറങ്കികളോടു ലൌകികമായിരിക്കുകയാണ് നല്ലത് എന്ന് സാമൂതിരിക്കുതോന്നി. ഉടനെ ഒരു സന്ധി പെരാറുമുണ്ടായി. ഈ പെരാറുപ്രകാരം സാമൂതിരിപ്പാടു തൊള്ളായിരം കണ്ടി കുരുമുളകു പോൎത്തുഗീസ്സുകാൎക്കു കൊടു

ക്കുകയും പെരിമ്പടപ്പ് രാജാവിനോടു സ്ഥിരമായി സ്നേഹി ച്ചിരിക്കുകയും കോഴിക്കോട്ടുള്ള മാപ്പിളമാർ അറബിയും ഈജിപ്ത് മായുള്ള കച്ചവടം നിറുത്തുകയും വേണമെന്നു തീച്ച പ്പെടുത്തിയിരുന്നു. ഈ പെരാറു കഴിഞ്ഞ ഉടനെതന്നെ സാമൂതിരിയും പോത്തുഗീസ്സുകാരും തമ്മിൽ തെററി. കൊടുങ്ങല്ലൂർക്കു കുരുമുളകു കയററിപ്പോയിരുന്ന സാമൂതിരിയുടെ വക ഒരു തോണി പോത്തുഗീസ്സുകാർ ബലാൽക്കാരമായി പിടിച്ചതാണ് അവർ തമ്മിലുള്ള ബന്ധം മുറിയുവാനുള്ള കാരണം.

ഈ അവസരത്തിൽ പോത്തുഗീസ്സുകാരുടെ ബന്ധുവായ കോയപക്കി എന്നവൻ 'ആപത്തു വരാറായി; സൂക്ഷിച്ചിരിക്കുവിൻ, കോലത്തിരിയും വേണാട്ടടികളും സാമൂതിരിയെ സഹായിക്കും' എന്ന് ഒരു മുന്നറിവും കൊടുത്തിരുന്നു. സാമൂതിരി വീണ്ടും യുദ്ധത്തിന്ന് ഒരുങ്ങുന്നു എന്നും നാട്ടിലെങ്ങും ക്ഷാമം ബാധിക്കുവാൻ പോകുന്നു എന്നുമുള്ള വത്തമാനങ്ങൾ കൊച്ചിനഗരത്തിൽ കാട്ടുതീ പോലെ പരന്നു പിടിച്ചതുകൊണ്ടാണ് നാട്ടുകാരുടെ ഇടയിൽ വലിയ പരിഭ്രമമുണ്ടായത്. തനിക്ക് അത്യാപത്ത് അടുത്തിരിക്കുന്നത് അറിഞ്ഞുംകൊണ്ട് ആൽബുക്കർക്കും കൂട്ടരും യൂറോപ്പിലേക്കു പൊയ്ക്കളഞ്ഞത് ഓത്തായിരുന്നു തമ്പുരാനുണ്ടായ വ്യസനം. ജനങ്ങളുടെ മുഖ്യഭക്ഷണസാധനമായ അരി ശേഖരിക്കുന്നതു മാപ്പിളമാരായിരുന്നതുകൊണ്ടു നാട്ടുകാരിൽ അധികം പേരും അവരെ തങ്ങളുടെ അന്നദാതാക്കന്മാരായി കരുതിപ്പോന്നിരുന്നതിനാൽ, അല്പബുദ്ധികളായ ഈ ജനങ്ങളെ സ്വാധീനമാക്കുവാൻ വേണ്ടിയാണ് മേ

ലിൽ അരിയും നെല്ലും വരുത്തുന്നതല്ലെന്നു കരു കിംവദ
ന്തിമാപ്പിളമാർ ഉണ്ടാക്കിയത്. ഇത് ഇസ്മാലിമരക്കാൻ
എന്ന സാമൂതിരിയുടെ ബന്ധുവായ കച്ചവടക്കാരന്റെ സൂ
ത്രമായിരുന്നു. കൊച്ചിരാജാവ് ആകപ്പാടെ പരിഭ്രമിച്ചു
വശായി. ഈ സന്ദർഭത്തിൽ പച്ചിക്കോ എന്ന കപ്പിത്താൻ
കണ്ണൂരു നിന്നു കൊച്ചിക്കാരുടെ ആവശ്യത്തിന്നു വേണ്ടുന്ന
അരിയും മറ്റും കയററി മൂന്നു കപ്പലുകളോടുകൂടി കൊച്ചി
യിൽ എത്തി. തമ്പുരാൻ ആൽബുക്കർക്കിന്റെ യാത്രയെ
കുറിച്ചു വളരെ പരിഭവിച്ചു പറഞ്ഞു. പക്ഷെ പച്ചിക്കൊ
ാദ്ദേഹത്തിനെ സമാധാനപ്പെടുത്തി. പച്ചിക്കൊവിന്റെ
പിന്നത്തെ ശ്രമം നഗരവാസികളുടെ ഇടയിൽ ഉണ്ടായ
പരിഭ്രമം ഇല്ലാതാക്കുവാനായിരുന്നു. ഒന്നാമതായി, മാപ്പി
ളമാരായ കച്ചവടക്കാരുടെ പ്രധാനിയായ മഹമ്മതുമരക്കാ
രെ നയംകൊണ്ടു സ്വാധീനപ്പെടുത്തി കുടുംബസഹിതം
വൈപ്പിലേക്കു അയച്ചു; രണ്ടാമതായി, നഗരം വിട്ടു പുറ
ത്തു പോകുന്നവരെ തൂക്കിക്കൊല്ലുമെന്നു ഭയപ്പെടുത്തി; മ
റ്റു ചിലരെ സാന്ത്വനവാക്കുകൊണ്ടു സമാധാനപ്പെടുത്തി.
ഇങ്ങിനെ നഗരത്തിലെ ക്ഷോഭം ശമിപ്പിച്ചതിന്നു ശേഷം
യുദ്ധത്തിന്നു വേണ്ടുന്ന സകല ഒരുക്കങ്ങളും ചെയ്തു.

ഇത്തവണ സാമൂതിരിപ്പാട്ടിലെ പുറപ്പാടു രണ്ടുംക
ല്പിച്ചായിരുന്നു. വളരെ ക്ഷേമത്തിലായിരുന്നു യുദ്ധസന്നാ
ഹം. കൊച്ചിയെ കടലിൽ നിന്നു വിരോധിക്കുന്നതിന്നു ഇ
രുന്നൂറെറണ്പതു പടവുകളും നാലായിരം ഭടന്മാരും കടൽവ
ഴിക്കു പുറപ്പെട്ടു. ഏകദേശം അമ്പതിനായിരം ഭടന്മാരും
വളരെ വലിയ തോക്കുകളുമായി സാമൂതിരി കരവഴിക്കും പു
റപ്പെട്ടു. സാമൂതിരിയുടെ രണ്ടു സൈന്യവിഭാഗങ്ങളിലും

കൂടെ മുന്നൂറെറണ്ടുത്തിരണ്ടു വലിയ തോക്കുകൾ ഉണ്ടായിരു ന്നു. കരസൈന്യത്തിന്റെ നായകത്വം വഹിച്ചിരുന്നത് ഏറാൾപ്പാടും ഇടപ്പിള്ളി രാജാവുമാണ്. സാമൂതിരിപ്പാട്ടിലെ സഹായികളായി നാലു രാജക്കന്മാരും അവരുടെ കീഴിൽ മുപ്പത്തേഴായിരം നായർ പടയാളികളും ഉണ്ടായിരുന്നതിന പുറമെ, പത്തു പ്രഭുക്കന്മാരും അവരുടെ അനേചരന്മാരായ ഇരുപതിനായിരം ഭടന്മാരുമുണ്ടായിരുന്നു.

എന്നാൽ, കൊച്ചി രാജാവിന്റെ ഭാഗത്താകപ്പാടെ, ശത്രുപക്ഷം ചേർന്നു കഴിച്ച്, ആകെ അയ്യായിരം നായന്മാരും ഒരുനൂറെറണ്ടു പോർത്തുഗീസുകാരും പുരുക്കം കുറെ പടവുകളും മാത്രമേ ഉണ്ടായിരുന്നുള്ളു. പച്ചീക്കോവിന്റെ സഹായത്തിനായി തമ്പുരാൻ സ്വരന്മാരായ അഞ്ഞൂറു നായന്മാരെ കണ്ടകോരു പെരുംകോരു എന്ന കോയിലധികാരികളു*ടെ കീഴിൽ അയച്ചുകൊടുത്തു. ബാക്കിയുള്ളവരെ കൊച്ചി നഗരത്തിന്റെ രക്ഷസ്ഥായി പട്ടണത്തിൽ തന്നെ പാപ്പിച്ചു. കൊച്ചി തുരുത്തു വിട്ട് ആരും പുറത്തേക്കു പോകാതിരിക്കുവാൻ വേണ്ടുന്ന ഏപ്പാടുകൾ ചെയ്തതിനശേഷം പച്ചീക്കൊ ഏതാനും ഭടന്മാരോടു കൂടി സാമൂതിരിയുടെ മുൻഗതിയെ തടുക്കുന്നതിനായി പുറപ്പെട്ടു. തന്റെ സൈന്യത്തെ ഓരോ ചെറിയ സംഘമാക്കി പിരിച്ചു സാമൂതിരിയുടെ ബന്ധുക്കളുടെ നാടുകളിലേക്കു അയച്ച് അവിടങ്ങളിൽ വളരെ കുഴപ്പങ്ങളുണ്ടാക്കി. മുഖ്യമായി ഇടപ്പിള്ളി രാജാവിന്റെ നാട്ടിൽ കടന്ന് അനേകം ഗ്രാമങ്ങൾ ചുട്ടുകളകയും ഭടന്മാരേയും മററും നശിപ്പിക്കുക

* തിരുമുല്പാടന്മാർ

യും ചെയ്തു. ഇതു പുലിയെ മടയിൽ നിന്നു പുറത്തിറക്കു വാൻ ചെയ്ത ഒരു സൂത്രമായിരുന്നു. ഈ വൎത്തമാനങ്ങൾ കേട്ട ഉടനെ സാമൂതിരിപ്പാട സൈന്ന്യസമേതം ഇടപ്പിള്ളി കടത്തുകടലേക്കു പുറപ്പെട്ടു. ശത്രുക്കളെ ആ കടവു കടക്കാ നയയ്ക്കാതെ തോല്പിച്ചു പിന്നാക്കം അയയ്ക്കേണമെന്നായി രുന്നു പച്ചീക്കോവിന്റെ ഉദ്ദേശം. പച്ചീക്കോവിന്റെ ഒരു ക്കങ്ങൾ കണ്ടപ്പോൾ, കടവു കടക്കേണ്ടുന്ന കാൎയ്യം കുറെ പ്രയാസമാണെന്നു സാമൂതിരിക്കു ബോദ്ധ്യം വന്നു. ഉടനെ സന്ധിസംസാരിക്കുന്നതിനായി ഒരു ദൂതനെ പച്ചീക്കോവി ന്റെ അടുക്കലേക്കു അയച്ചു. താനല്ലാ ആദ്യമായി യുദ്ധ ത്തിനു പുറപ്പെട്ടതെന്നും ധൈൎയ്യമുണ്ടെങ്കിൽ യുദ്ധം ചെയ്യ ണമെന്നും പച്ചീക്കോ ആക്ഷേപമായി മറുപടി പറഞ്ഞയ ച്ചു. പിറെറ ദിവസം രാവിലെ സാമൂതിരിയുടെ കൈനില യിൽ നിന്ന് ഒരു ബ്രാഹ്മണൻ വന്ന് "നാളെ പടയുണ്ടാ വും; പച്ചീക്കോവിനെ കൊല്ലുന്നതുവരെ സാമൂതിരി അട ങ്ങുന്നതല്ല" എന്നു പറഞ്ഞു. ഇങ്ങിനെ ആളെ അയച്ചു ദിവസം കുറിക്കുന്നതു പണ്ടത്തെ യുദ്ധമൎയ്യാദയിൽ ഒന്നാ യിരുന്നു.

തലേ ദിവസം തീൎച്ചയാക്കിയിരുന്നതുപോലെ പിറെറ ന്നാൾ സാമൂതിരിയും സൈന്ന്യവും കടവിൽ വന്നു. വ്യൂ ഹം ഇളകാതിരിക്കാൻ വേണ്ടുന്ന മുൻകരുതലുകളെല്ലാം സാമൂതിരി ചെയ്തിരുന്നു. എല്ലാററിന്നും മുമ്പായി അഞ്ചു വ ലിയ തോക്കുകൾ; അതിന്റെ പിന്നിൽ, ഒന്നാമത്തെ സൈ ന്ന്യവിഭാഗമായ താണൂരു * രാജാവും 4000 നായന്മാരും

× വെട്ടത്തു മന്നൻ

രണ്ടാമത്തെ വിഭാഗമായ കക്കാട്ട കണ്ടൻ നമ്പിടിയും 12000 നായന്മാരും, മൂന്നാമത്തെ വിഭാഗമായ കോട്ടയത്തു രാജാവും 18000 നായന്മാരും, നാലാമത്തെ വിഭാഗമായ കുറുവു*ക്കോയിലും 3000 നായന്മാരും. ഇങ്ങിനെ വ്യൂഹമുറപ്പിച്ച കൊണ്ടാണ് യുദ്ധത്തിന്ന് ആരംഭിച്ചത്. ഇതുകൂടാതെ വലിയ തോക്ക വെച്ചുറപ്പിച്ചതും മറുമാനി കരുന്നൂററുപതു പടവുകളും 12,000 ഭടന്മാരും പുഴവഴിയായും ഒരുങ്ങിയിരുന്നു. ഇവരെ തടുത്തു നിറുത്തുവാനാണ് പച്ചീക്കോ ശ്രമിച്ചിരുന്നത്.

സാമൂതിരിയുടെ കടൽസൈന്യം ആദ്യമായി കൊച്ചി സൈന്യത്തോട എതിരിട്ടു പടവുകളിൽ നിന്നു വെടിതുടങ്ങി. ശത്രുവിൻെറ വലിയ തോക്കുകളിൽ നിന്നു വരുന്ന ഉണ്ടകൾക്ക ശക്തിയില്ലെന്നു പച്ചീക്കോവിനു മനസ്സിലായപ്പോൾ, തൻെറ വലിയ തോക്കുകൾ തുരുതുരെ ഒഴിക്കുവാൻ കല്പനകൊടുത്തു. പോർത്തുഗീസ്സുകാരുടെ വെടികൊണ്ടു സാമൂതിരിയുടെ പടവുകളിൽ പലതും മുങ്ങി; ശേഷമുള്ളവ പിന്നിപ്പാറി അങ്ങോട്ടുമിങ്ങോട്ടും പോയി. ഈ അവസരത്തിൽ കരയിൽ നിന്നിരുന്ന സൈന്യം തിക്കിത്തിരക്കി കടവുകടക്കുവാൻ ശ്രമിച്ചു. നായന്മാർ കൂട്ടംകൂട്ടമായി നിന്നു യുദ്ധം ചെയ്തിരുന്നതിനാൽ പച്ചീക്കോവിൻെറ പീരങ്കി ഉണ്ടകൾ ഒന്നുംതന്നെ വെറുതെയായില്ല. മുൻഗതി അസാദ്ധ്യമെന്നു കരുതി ഭടന്മാർ പിൻതിരിഞ്ഞുതുടങ്ങി. അപ്പോൾ പിന്നിൽനിന്ന് ഇടപ്പള്ളിരാജാവ് അവരെ മുന്നോട്ടുതന്നെ

× പൊന്നാനിക്കും കൊട്ടങ്ങല്ലൂർക്കും മദ്ധ്യേയുള്ള നാടുകൾ വാണിരുന്ന രാജാവ്

നടത്തി. നിവൃത്തിയില്ലെന്നു കണ്ടപ്പോൾ ഭടന്മാർ രണ്ടും കല്പിച്ചു നിന്നു യുദ്ധം ആരംഭിച്ചു. പടിച്ചവണിപതിനെട്ടും നോക്കി. വളരെ ഭയങ്കരമായ ഒരു യുദ്ധവുമുണ്ടായി. കടവുകടക്കാൻ സാധിച്ചില്ല; എന്നുതന്നെയല്ല, പറങ്കിയിൽനിന്നു വരുന്ന ഉണ്ടകളുടെ ശക്തികൊണ്ടു നില്ക്കാൻ നിവൃത്തിയില്ലാതെ സാമൂതിരിയും സൈന്യവും പിൻതിരഞ്ഞോടി. സാമൂതിരിയുടെ ഭടന്മാരിൽ കാരായിരത്തിമുപ്പതുപേർ മരിക്കയും ചെയ്തു. പച്ചിക്കാവിന്റെ സൈന്യത്തിൽ ചിലക്കു മുറിവേററതല്ലാതെ ആരും മരിച്ചില്ല.

'പുത്തിരിയിൽ തന്നെ കല്ലുകടിച്ചല്ലോ' എന്നു സാമൂതിരിപ്പാടു വ്യസനിച്ചുംകൊണ്ടു തന്റെ ജ്യോത്സ്യന്മാരുടെ അഭിപ്രായപ്രകാരം തൽക്കാലം പട നിറുത്തിവെച്ചു. പക്ഷേ, പച്ചീക്കാ അതു സമ്മതിച്ചില്ല. സാമൂതിരിക്ക് ഇരിക്കുവാൻ സൈ്വരം കൊടുക്കരുതെന്നു കരുതി പച്ചീക്കൊ കരയ്ക്കിറങ്ങി അനേകം ഗ്രാമങ്ങൾ നശിപ്പിക്കുകയും കൊള്ളയിടുകയും ചെയ്തു. ഈ സമയത്തു സാമൂതിരിക്കു സഹായമായി കോഴിക്കോട്ടുനിന്ന് ഇരുന്നൂററിൽ പുറം പടവുകളും പതിനയ്യായിരം ഭടന്മാരും കടൽ മാർഗ്ഗമായി വന്നു. രണ്ടാമതും കടവു കടക്കുവാൻ ശ്രമിച്ചു. അതും നിഷ്ഫലമായി. സാമൂതിരിയുടെ മനസ്സു മടിച്ചു. "നല്ല കാലത്തെ ശ്രമം വരൂ" എന്നും തനിക്കു കാലക്കേടാകയാലാണ് നിസ്സാരനായ ഈ കൊച്ചിരാജാവിനെ തൽക്കാലം ജയിക്കുവാൻ സാധിക്കാത്തതെന്നും അതുകൊണ്ടു യുദ്ധം മതിയാക്കി നാട്ടിലേക്കു മടങ്ങുകയാണ് നല്ലതെന്നും സാമൂതിരിപ്പാടു നിശ്ചയിച്ചു. പക്ഷെ, പോർത്തുഗീസ്സുകാർ 'എ

ളുക്കോൽ' എന്നു പറയുന്ന ഇടപ്പള്ളി രാജാവു് ഒരു ഇട ക്കോലായിത്തീൎന്നു; മാപ്പിളമാരും എളുക്കോലിന്റെ അഭിപ്രായം തന്നെ പറഞ്ഞു സാമൂതിരിയെ ഒന്നുകൂടി യുദ്ധം ചെയ്യാൻ ഉത്സാഹിപ്പിച്ചു. ഈ കടവുകടക്കാൻ നിവൃത്തിയില്ലെന്നു കണ്ടപ്പോൾ, പന്തങ്ങട്ടു വഴിയായും പള്ളുരുത്തിവഴിയായും കൊച്ചിക്കു കടക്കണമെന്നു തീൎച്ചയാക്കി സാമൂതിരിയും സൈന്യവും അതിനു വേണ്ടുന്ന ശ്രമങ്ങൾ തുടങ്ങി.

സാമൂതിരിയുടെ ഈ ആലോചന പച്ചിക്കൊ അറിഞ്ഞു. രണ്ടു കടവുകളും ഭദ്രമായി സൂക്ഷിക്കുന്നതിനു വേണ്ടുന്ന ഏൎപ്പാടു ചെയ്തു. ഈ കടവുകൾ കടക്കുന്നതിനും സാമൂതിരിയും സൈന്യവും പല തവണയും ശ്രമിച്ചു. എല്ലാത്തവണയും ആൾനാശത്തോടുകൂടി തോററു പിൻമാറിയതേയുള്ളു. സാമൂതിരിയുടെ സൈന്യത്തിന്റെ സംഖ്യയിൽ, രോഗംകൊണ്ടും മററും, ദിവസേന വലിയ കുറവു വന്നു തുടങ്ങി. മാനവിക്രമന് അവമാനവും നേരിട്ടു. രണ്ടായാലും ഒന്നുകൂടെ ശ്രമിച്ചിട്ടേ പിന്മാറുകയുള്ളു എന്നു തീൎച്ചയാക്കി, ശേഷിച്ച മുപ്പതിനായിരം ഭടന്മാരോടുകൂടി സാമൂതിരി വീണ്ടും യുദ്ധം തുടങ്ങി. ഈ യുദ്ധത്തിൽ പച്ചിക്കോവിന്റെ സഹായത്തിനായി കൊച്ചി ഇളയതമ്പുരാൻ ആയിരം നായന്മാരോടുകൂടി ഹാജരുണ്ടായിരുന്നു. അതിഭയങ്കരമായ ഒരു യുദ്ധം ഉണ്ടായി. സാമൂതിരിപ്പാടു തോററു തിരിച്ചോടി. സാമൂതിരിയുടെ ഭടന്മാരിൽ പത്തൊമ്പതിനായിരം പേർ മരിച്ചു; കപ്പലുകളും പടവുകളും മുക്കാലും നശിച്ചു. കടവിൽ രണ്ടു രാജാക്കന്മാരും കൂടെ ഒരു

സന്ധിചെയ്യാറും ചെയ്തു സമാധാനപ്പെടാമെന്നാച്ചു.

ഈ യുദ്ധം കലാശിച്ചതോടുകൂടി സാമൂതിരിയുടെ പ്രാബല്യത്തിന്ന താഴ്ചയും കൊച്ചിരാജാവിന്റെ ശക്തിക്കു കീൎത്തിക്കും ഉന്നതിയും സിദ്ധിച്ചു. ശത്രുപക്ഷം ചേൎന്നിരുന്ന പ്രഭുക്കന്മാർ തമ്പുരാനെ വന്നു കണ്ടു തിരുമുൽക്കാഴ്ചകൾ വെച്ചു വണങ്ങുതുടങ്ങി. കോഴിക്കോട്ടു കോളില്ലെന്നു കരുതി അനേകം മാപ്പിളമാർ കച്ചവടത്തിന്നായി കൊച്ചിയിലേക്കു വന്നു. കൊച്ചിയിൽ തന്നിമിത്തം കച്ചവടം വൎദ്ധിക്കുവാനും തുടങ്ങി.

പച്ചിക്കൊ ചെയ്ത പ്രയത്നത്തിന്നു പ്രതിഫലമായി ആ ധീരന്നു തമ്പുരാൻ ചില സമ്മാനങ്ങൾ കൊടുത്തു. അവയ്ക്കും പുറമെ താഴെ പറയുംപ്രകാരം ഒരു സർട്ടിഫിക്കെററും കൊടുത്തു: "കേരള ഉണ്ണിരാമകോയിൽ തിരുമുല്പാടു കൊച്ചിരാജാവു, വൈപ്പിൽ, അടവിൽ, ചെറുവൈപ്പിൽ, നെടുങ്ങാടും വാഴുന്നോർ അരുളിചെയ്കയാൽ, 679-ാമാണ്ടു മീനമാസത്തിൽ കുന്നലക്കോനാതിരി രാജാവു പടതുടങ്ങിയപ്പോൾ പച്ചിക്കൊ നിത്യം ചെറുത്തു ജയംകൊണ്ടു നമ്മുടെ രാജ്യം രക്ഷിച്ചിരിക്കുന്നു. അതിനാൽ അവന്നും സന്തതിക്കും ഈ ചെമ്പരിചയും പരിചമേൽ അവൻ തോല്പിച്ച അഞ്ചു രാജാക്കന്മാരുടെ അഞ്ചു പൊന്മുടികളും സാമൂതിരിയോടുണ്ടായ ഏഴു യുദ്ധങ്ങളുടെ കുറിയുള്ള ആ യുദ്ധചിത്രങ്ങളും എഴുതികൊടുത്തിരിക്കുന്നു, എന്നു ചിരികണ്ടൻ കയ്യെഴുത്ത്."

സ്വപ്നത്തിൽപോലും വിചാരിക്കാതിരുന്ന ഈ അപജയംകൊണ്ടു സാമൂതിരിപ്പാടു വല്ലാതെ വ്യസനിച്ചു. ഈ

ന്നി ദൈവാനുകൂല്യം സമ്പാദിക്കുവാനുള്ള മാൎഗ്ഗം നോക്കണ മെന്നു നിശ്ചയിച്ചു സാമൂതിരി രാജ്യകാൎയ്യങ്ങൾ ഉപേക്ഷിച്ച് ഈശ്വരസേവ തുടങ്ങി. പക്ഷെ, അല്പകാലത്തിന്നുള്ളിൽ മാതാവിന്റെയും മന്ത്രിമാരുടേയും സിദ്ധാന്തം നിമിത്തം ഭജനം നിറുത്തി വീണ്ടും ലൌകികവിഷയങ്ങളിൽ പ്രവേശിച്ചു. "ഈശ്വരാനുഗ്രഹമില്ലാതവന്നഹോ നശ്വരമായുള്ളതും നശ്ശേഷയത്താവും" എന്നു സാമൂതിരി സമാധാനപ്പെടുകയും ചെയ്തു.

---

## ൧൩. കൈമിട്ടക്കൻ കാൎയ്യക്കാര്.



കൊല്ലവൎഷം 680-ാമാണ്ടിൽ, അന്നു രാജാവായിരുന്ന ഉണ്ണിരാമവൎമ്മകോവിൽ തമ്പുരാനു മാമൂലനുസരിച്ചു "പെരുമ്പടപ്പു മൂപ്പിൽ" എന്ന സ്ഥാനത്തു പ്രവേശിക്കേണ്ടതായിവന്നു. കൊച്ചിരാജവംശത്തിൽ ആകെ അഞ്ചു താവഴികൾ ഉണ്ടായിരുന്നു എന്നു പറഞ്ഞിട്ടുണ്ടല്ലൊ. താവഴികളിൽ എല്ലാററിലും വെച്ചു മൂത്ത ആൾ പെരുമ്പടപ്പു മൂപ്പിൽ സ്ഥാനം സ്വീകരിക്കണമെന്നും പിന്നത്തെ ആൾ രാജാവായി വാഴണമെന്നുമായിരുന്നു പണ്ടേയുള്ള ഒരു ഏൎപ്പാട്. ഒരു വലിയ തമ്പുരാൻ രാജാവായി സിംഹാസനാരോഹണം ചെയ്തു പിറെറന്നാൾ അന്നത്തെ പെരുമ്പടപ്പുമൂപ്പിന്നു തീപ്പെട്ടുപോയാൽ, രാജ്യം അടുത്ത അവകാശിക്ക് ഒഴിഞ്ഞുകൊടുത്തു മൂപ്പിൽ സ്ഥാനത്തു പ്രവേശിക്കേണ്ടിയിരുന്നു. പെരുമ്പടപ്പുമൂപ്പിലേക്ക് ഈശ്വരഭജനം ചെയ്തു ക്ഷേത്രകാൎയ്യങ്ങൾ അന്വേഷിച്ചിരിക്കേണ്ടുന്ന ഭാരമേയു

ള്ളു. പണ്ടത്തെ ക്ഷത്രിയരാജാക്കന്മാർ വളരെ കാലം രാജ്യഭാരം ചെയ്തതിനു ശേഷം പ്രായാധിക്യം നിമിത്തം ലൌകിക വിഷയങ്ങളിൽ പ്രവൎത്തിപ്പാൻ ബുദ്ധിക്കു ശക്തി കുറയുമ്പോൾ, മോക്ഷപ്രാപ്തിക്കായി വാനപ്രസ്ഥം സ്വീകരിക്കുക പതിവായിരുന്നു. ഇങ്ങിനെ വാനപ്രസ്ഥം സ്വീകരിക്കുന്നതിൻെറ ഒരു ഭാവമാണ് നമ്മുടെ രാജവംശത്തിലെ മൂത്ത ആൾ പെരുമ്പടപ്പു മൂപ്പിൽ സ്ഥാനത്തു പ്രവേശിക്കുന്നത്.

ഉണ്ണിരാമവൎമ്മകോയിൽ തമ്പുരാൻ മൂപ്പിൽ സ്ഥാനത്തു പ്രവേശിച്ചപ്പോൾ, അടുത്ത രാജ്യാവകാശി വാസ്തവത്തിൽ ഉണ്ണിരാമകോയിൽ തമ്പുരാനായിരുന്നില്ല എന്തുകൊണ്ടെന്നാൽ, ഈ സംഭവത്തിനു രണ്ടു കൊല്ലം മുമ്പുതന്നെ വാസ്തവത്തിൽ രാജ്യാവകാശിയായ ഇളയതമ്പുരാനും അദ്ദേഹത്തിൻെറ അനുജനും 'തൊഴത്തിൽ കത്തു' നിമിത്തം സാമൂതിരിയുടെ പക്ഷക്കാരായിത്തീൎന്നു. വലിയതമ്പുരാൻെറ സ്ഥാനം ഒഴിവായപ്പോൾ, ശത്രുപക്ഷം ചേൎന്ന തമ്പുരാൻ അദ്ദേഹത്തിൻെറ അവകാശം പുറപ്പെടുവിച്ചു. പക്ഷെ, ഈ തമ്പുരാക്കന്മാരെ കുടുംബദ്രോഹികളുടേയും രാജദ്രോഹികളുടേയും നിലയിൽ രാജ്യഭ്രഷ്ടന്മാരാക്കിയിരുന്നതിനാൽ, മൂന്നാമത്തെ തമ്പുരാനെ രാജാവായി വാഴിക്കേണമെന്നു തീൎച്ചയാക്കി. ശത്രുപക്ഷം ചേൎന്ന തമ്പുരാക്കന്മാരുടെ കൂറുകാരായി അനേകം നമ്പൂരിമാരും നായന്മാരും നാട്ടിലുണ്ടായിരുന്നു. ഉണ്ണിരാമകോയിൽ തമ്പുരാൻെറ കക്ഷികളും ഒട്ടും കുറവായിരുന്നില്ല. ഈ വാദത്തെ കുറിച്ചു രാജകുടുംബത്തിൽ തന്നെ രണ്ടു കക്ഷികളു

ണ്ടായി. നമ്പൂരിമാർക്കം മററും മാമൂൽ വിടുന്ന കാൎയ്യം തീരെ സമ്മതമില്ലാത്തതായിരുന്നു. വളരെ പുരാതനമായി നടന്നുവരുന്നതും ദൈവികശക്തി സങ്കല്പിച്ചു പോരുന്നതുമായ ഒരു സംഗതിയിൽ ലൌകികമായ ന്യായങ്ങളും യുക്തികളും മോഹങ്ങളും എത്രതന്നെ പ്രബലമായിരുന്നാലും, പുതുതായി എന്തെങ്കിലും ഒരു മാററം വരുത്തുന്നകാൎയ്യത്തിൽ മനുഷ്യൎക്ക ബലമായ സംശയങ്ങൾ ജനിക്കുന്നതു സ്വാഭാവികമാകുന്നു. അതുകൊണ്ട് ഉണ്ണിരാമകോയിൽ തമ്പുരാനും ഈ കാൎയ്യത്തിൽ ധൈൎയ്യം മതിയായിരുന്നില്ല.

തമ്പുരാൻെറ സംശയനിവൃത്തി വരുത്തുന്നതിനായി പോൎത്തുഗീസ്സഗവൎണ്ണരോട് ആലോചിക്കേണമെന്നു തിൎച്ചയാക്കി. ഈ അവസരത്തിൽ ഇന്ത്യയിലെ പോൎത്തുഗീസ്സ വൈസറായി എന്ന സ്ഥാനത്തോടുകൂടി ആൽമെയിഡ് സൈന്യസമേതം കൊച്ചിയിൽ എത്തിയിരുന്നു. ആൽമെയിഡ പോൎത്തുഗലിൽനിന്നു പുറപ്പെടുന്ന സമയം മാനുവൽ മഹാരാജാവ് ഉണ്ണിരാമവൎമ്മ കോയിൽതമ്പുരാനു ധരിക്കുവാനായി രത്നഖചിതമായ ഒരു കിരീടം അദ്ദേഹത്തെ ഏല്പിച്ചുകൊടുത്തിരുന്നു. ആൽമെയിഡ ഈ വൎത്തമാനം കേട്ടപ്പോൾ, തമ്പുരാൻെറ സംശയങ്ങൾ അനാവശ്യമാണെന്നും ലൌകികമായൊ പാരത്രികമായൊ യാതൊരു ദോഷവും ഉണ്ടാകുന്നതല്ലെന്നും പറഞ്ഞു തമ്പുരാനെ ധൈൎയ്യപ്പെടുത്തി. എന്നു തന്നെയല്ല, "ഈ കാലത്തു 'കൈമിടുക്കുള്ളവനാണ് കാൎയ്യക്കാരൻ' എന്നും പറഞ്ഞു" വൈസറായി കാലതാമസംകൂടാതെ ഉണ്ണിരാമകോയിൽ തമ്പുരാനെ പുതിയ കിരീടം ധരിപ്പിച്ചു കൊച്ചിരാജാവായി വാ

ഗ്രിക്കുകയും ചെയ്തു. തമ്പുരാന്റെ പട്ടാഭിഷേകം വളരെ ഘോഷമായി നടത്തി. പണ്ടു പോൎത്തുഗീസ്സുകാരെ രക്ഷിക്കുവാൻവേണ്ടി നടന്ന യുദ്ധത്തിൽ തീൎപ്പെട്ട മൂന്നു തമ്പുരാക്കന്മാരുടെ സ്മാരകമായും പോൎത്തുഗീസ്സുകാൎക്കു കോട്ടകെട്ടുവാൻ കൊടുത്ത ഭൂമിയുടെ ജന്മഭോഗമായും ആണ്ടിനാൽ അഞ്ഞൂറു ക്രൂസേഡോ തമ്പുരാനു തിരുമുൽക്കാഴ്ച വെക്കാമെന്നും തമ്പുരാൻ പോൎത്തുഗീസ്സുരാജാവിന്റെ കീഴിൽ രാജ്യം ഭരിച്ചുകൊള്ളാമെന്നും അന്യോന്യം നിശ്ചയങ്ങൾ ചെയ്തു.

ശത്രുപക്ഷം ചേൎന്ന തമ്പുരാക്കന്മാരുടെ അവകാശം സമ്മതിക്കുന്നതുകൊണ്ടു പറങ്കികൾക്കു വളരെ ദോഷമുണ്ടായിരുന്നു. എന്തുകൊണ്ടെന്നാൽ, ആ തമ്പുരാക്കന്മാർ സാമൂതിരിയുടെ അധീനത്തിൽ ഇരിക്കുന്ന കാലത്തു കൊച്ചിയും കോഴിക്കോടും ഒന്നിച്ചുനിന്നു പറങ്കികളെ മലയാളക്കരയിൽനിന്ന് ഓടിക്കുവാൻ നിശ്ചയമായും ശ്രമിക്കാതിരിക്കില്ല. ഇവരെ സഹായിക്കുന്നതിനു വേറെയും പല രാജാക്കന്മാരും ഉണ്ടാവും. ഈ വാസ്തവമെല്ലാം ആൽമേയിഡക്കു നല്ലവണ്ണം മനസ്സിലായിരുന്നതിനാലാണ് തങ്ങളുടെ ബന്ധുവായ തമ്പുരാനെ തന്നെ രാജാവായി വാഴിക്കേണമെന്ന് അദ്ദേഹം തീൎച്ചയാക്കിയത്. ഭ്രഷ്ടന്മാരാക്കപ്പെട്ട തമ്പുരാക്കന്മാർ ന്യായംകൊണ്ടു കാൎയ്യം സാധിക്കുന്നതല്ലെന്നു കണ്ടപ്പോൾ, ബലംകൊണ്ടു സാധിക്കുവാൻ ശ്രമിച്ചു. പട്ടാഭിഷേകം കഴിഞ്ഞ ഉടനെ രണ്ടുഭാഗക്കാരും തമ്മിൽ ഒരു യുദ്ധമുണ്ടായി. ആ യുദ്ധത്തിൽ കൊച്ചിരാജാവു ജയിക്കുകയും മററെ തമ്പുരാക്കന്മാർ ആശാഭംഗത്തോടുകൂടി കോഴിക്കോട്ടേക്കു മടങ്ങുകയും ചെയ്തു. പിന്നെ നാലു

കൊല്ലത്തോളം ഈ തമ്പുരാക്കന്മാരുടെ ഉപദ്രവം കൂടാതെ വലിയ തമ്പുരാൻ രാജ്യഭാരം സൈ്വരമായി ചെയ്തു. കൊച്ചിരാജ്യം ഉൽക്കർഷസ്ഥിതിയിൽ പ്രവേശിക്കുവാൻ തുടങ്ങിയതു് ഈ തമ്പുരാൻെറ കാലത്താകുന്നു.

കൊല്ലവർഷം 685-ാമാണ്ടിൽ, മൂന്നു പെരിമ്പടപ്പുമൂപ്പിൽ സ്ഥാനം പ്രവേശിച്ച ഉണ്ണിരാമവർമ്മകോയിൽത്തമ്പുരാൻ തീപ്പെട്ടു. ന്യായപ്രകാരം രാജ്യം വാഴുന്ന ഉണ്ണിരാമകോയിൽത്തമ്പുരാൻ അനന്തരവനെ രാജ്യഭാരം ഏല്പിച്ചു പെരിമ്പടപ്പുമൂപ്പിൽ സ്ഥാനത്തു പ്രവേശിക്കേണ്ടതായി വന്നു. ഈ സംഗതികളെല്ലാം കേട്ടു ബഹിഷ്കൃതന്മാരായ തമ്പുരാക്കന്മാർ വീണ്ടും അവരുടെ അവകാശം പുലൎത്തുവാനായി സാമൂതിരിയുടെ സഹായബലത്തോടുകൂടി വൈപ്പിൽവന്നു; അവർ വലിയതമ്പുരാൻെറ അടുക്കലേക്കു് ദൂതനെ അയച്ചു. അമ്മയെത്തല്ലിയാലും രണ്ടുപക്ഷക്കാരുണ്ടാവുന്നതു സാധാരണയല്ലേ! ഈ കാൎയ്യത്തിലും പിന്നേയും രണ്ടു കക്ഷിക്കാർ ഉണ്ടായി. കോവിലകത്തെ തമ്പുരാട്ടിമാർപോലും മറ്റുമൂലനം സ്വീകരിച്ചു പ്രവൎത്തിക്കേണമെന്നു സിദ്ധാന്തിച്ചു. ബ്രാഹ്മണരും മിക്ക പ്രഭുക്കന്മാരും തമ്പുരാൻെറ അഭിപ്രായത്തിനു വിരോധികളായിരുന്നു. ഈ അവസരത്തിൽ തമ്പുരാൻ പോൎത്തുഗീസ്സുകാരോടുകൂടി വേണ്ടുന്ന ആലോചനകളെല്ലാം നടത്തി. രാജ്യം ഒഴിഞ്ഞുകൊടുക്കാൻ പാടില്ലെന്നു് അവർ ബലമായി സിദ്ധാന്തിച്ചു. അതുപോലെതന്നെ മട്ടാഞ്ചേരിയിലെ പ്രഭുവും തമ്പുരാനെ ധൈൎയ്യപ്പെടുത്തി, രാജ്യം ഒഴിഞ്ഞുകൊടുക്കരുതെന്നു പറഞ്ഞു.

ഈ അവസരത്തിൽ സാമൂതിരിപ്പാടു പോൎത്തുഗീസ്സു

കാരുടെ നേരെയുള്ള പരിഭവം വീളുവാൻ പല പണികളും നോക്കിയിരുന്നത് ഒന്നും ഫലിച്ചില്ലെന്നു കണ്ടപ്പോൾ, നിരാശയോടുകൂടി ബഹിഷ്കൃതന്മാരായ തമ്പുരാക്കന്മാരുടെ അവകാശം സ്ഥാപിക്കാനെന്ന നാട്യത്തിൽ കൊച്ചിരാജാവിനോടു യുദ്ധം ആരംഭിച്ചു. പക്ഷെ, ഈ യുദ്ധത്തിലും സാമൂതിരി തോററതേയുള്ളു. രാജ്യഭ്രഷ്ടരായ തമ്പുരാക്കന്മാർ സാമൂതിരിയോടൊന്നിച്ചു മടങ്ങി കോഴിക്കോട്ടു താമസിച്ചു കാലം കഴിച്ചു. ഇങ്ങിനെ കൊച്ചിരാജ്യവാഴ്ചയിൽ സാരമായ ഒരു മാററം വന്നു.

## ൧൭. പരിശുദ്ധശില.

ഏകദേശം കൊല്ലവഷം 635-ാമാണ്ടിനു ശേഷം പോത്തുഗീസ്സുകാരും കൊച്ചിരാജാവും തമ്മിലുണ്ടായിരുന്ന മമതയ്ക്കു അല്പാല്പമായി കുറവു സംഭവിച്ചു തുടങ്ങി. ഈ പഴയ ബന്ധുക്കൾ തമ്മിൽ ഇങ്ങിനെ സ്വരച്ചേച്ച ഇല്ലാതാകുവാൻ കാരണമായ മുഖ്യസംഗതി രണ്ടു കൂട്ടരുടേയും സ്വാത്ഥപരതയാകുന്നു. കൊല്ലവഷം 684-ാമാണ്ടു തുലാമാസത്തിൽ ആൽബിക്കക്ക് വൈസ്രായിസ്ഥാനം സ്വീകരിച്ചു. പുതിയ വൈസ്രായി രാജ്യഭരണകാര്യത്തിൽ ചില പുതിയ പരിഷ്കാരങ്ങൾ ഏപ്പെടുത്തുവാൻ തീച്ചയാക്കി. പരിഷ്കാരങ്ങളിൽ ഒന്ന്, ഇന്ത്യയിൽ പോത്തുഗീസ്സുകാരുടെ തലസ്ഥാനം ഗോവാനഗരമായിരിക്കേണമെന്നായിരുന്നു; മറെറാന്നു, മലയാളരാജ്യങ്ങളിൽ വെച്ചു കച്ചവ

ടാവശ്യത്തിന്നു വേണ്ടുന്ന ചരക്കുകൾ ധാരാളം കിട്ടുന്ന സ്ഥലങ്ങൾ കൊച്ചിയും കോഴിക്കോടുമായിരുന്നതിനാൽ, സാമൂതിരിയുമായി നിലനില്ക്കുന്ന ഒരു സന്ധിപരാറു ചെയ്യേണമെന്നുമായിരുന്നു. ഈ രണ്ടു പരിഷ്കാരങ്ങളും കൊച്ചിയുടെ അഭിവൃദ്ധിക്കു തടസ്ഥമായിരുന്നതുകൊണ്ടു തമ്പുരാന്നു വൈസറായിയുടെ ആലോചനകൾ രസിച്ചില്ല; എന്നു മാത്രമല്ല, അയാളുടെ ശ്രമങ്ങൾ, ഫലിക്കാതിരിക്കുവാൻ വേണ്ടുന്ന പല 'പൊടിക്കൈകളും' തമ്പുരാൻ പ്രയോഗിക്കാതേയുമിരുന്നില്ല. പക്ഷെ, ആ വക സൂത്രങ്ങളൊന്നും ഫലിച്ചില്ല.

കൊല്ലവഷം 695 ാമാണ്ടിൽ ആൽബിക്കൂക്ക് മരിച്ചു. പിന്നത്തെ വൈസറായിയും തമ്പുരാനും തമ്മിൽ മമത കുറഞ്ഞുതന്നെ കഴിഞ്ഞു. പോൎത്തുഗീസ്സുകാരും സാമൂതിരിയും തമ്മിലുള്ള ലൌകികത്തിന് അല്പം ഒരു മാററം വരുത്തേണമെന്നു കൊച്ചിരാജാവു തിച്ചയാക്കി. കൊല്ലവഷം 696-ാമാണ്ടിൽ കൊച്ചിരാജാവു സാമൂതിരിയോടു യുദ്ധം ചെയ്വാൻ ഒരുങ്ങി. പോൎത്തുഗീസ്സുകാരോടു സഹായവും ആവശ്യപ്പെട്ടു. പോൎത്തുഗീസ്സുകാർതന്നെ സഹായിച്ചാൽ, അവരും സാമൂതിരിയും തമ്മിൽ തെററാതിരിക്കില്ലെന്നായിരുന്നു തമ്പുരാൻെറ വിചാരം. പോൎത്തുഗീസ്സുകാർ തമ്പുരാൻെറ സഹായത്തിന്നു നാല്പതു വെള്ളക്കാരെ അയച്ചുകൊടുത്തു. തമ്പുരാൻ അമ്പതിനായിരം നായന്മാരേയും ശേഖരിച്ചു. ഈ യുദ്ധത്തിന്നു പ്രത്യേകം പറഞ്ഞ കാരണം അന്നത്തെ നാട്ടാചാരങ്ങൾക്കു വിപരീതമായിരുന്നില്ലെന്നു മാത്രമേയുള്ളു. പണ്ടു കടവത്തുപടയിൽ വെച്ചു മരുമകൻ

തമ്പുരാനും വേറെ രണ്ടു ചെറിയ തമ്പുരാക്കന്മാരും വെട്ടി തിപ്പെട്ടുക നിമിത്തം ന്യായപ്രകാരം നെടുവിരുപ്പു സ്വരൂപത്തിലെ രണ്ടു രാജകുമാരന്മാരെ എങ്കിലും കൊന്നു പക വീളേണ്ടതു പെരുമ്പടപ്പു സ്വരൂപത്തിന്റെ കടമയായിരുന്നു. ആ പക വീളുവാനെന്ന നാട്യത്തിലാണ് ഈ യുദ്ധം ആരംഭിച്ചത്. പക്ഷെ, ഈ യുദ്ധംകൊണ്ടു വലിയ ഫലമൊന്നും ഉണ്ടാകാതെ കൊച്ചിരാജാവു തന്നെ ഒടുക്കം പിൻവാങ്ങി.

ഇതിനിടയ്ക്കു ജയമദാന്ധന്മാരായ പോൎത്തുഗീസ്സുകാർ ലോഭം മൂലം അനീതികൾ ധാരാളം ചെയ്തു തുടങ്ങി. ബന്ധുക്കളും ശത്രുക്കളും ഒരുപോലെ അവരെ വെറുത്തു സാമൂതിരിക്കും മററും ഇവരെ ഏതുവിധമെങ്കിലും നാട്ടിൽനിന്നു പുറത്താട്ടിക്കളയേണമെന്നേ വിചാരമുണ്ടായിരുന്നുള്ളു. പോൎത്തുഗീസ്സുകാർ ഗോവയിൽ യുദ്ധം നടത്തിക്കൊണ്ടിരിക്കുന്ന തരംനോക്കി, കാംബെയിലെ രാജാവിന്റെ ഉപദേശപ്രകാരം, സാമൂതിരി ഒരു വലിയ സൈന്യം ശേഖരിച്ചു കൊച്ചിരാജാവിനോടു യുദ്ധത്തിന്നു പുറപ്പെട്ടു; വൈപ്പിൽ വന്നു പാളയമടിച്ചു. കൊച്ചിരാജാവ് ഏകദേശം ഇരുപതിനായിരം ഭടന്മാരോടുകൂടി പോൎത്തുഗീസ്സുകാരുടെ സഹായത്തിന്നു ചെന്നു. മഴക്കാലം മുഴുവൻ സാമൂതിരിയെ കടവുകടക്കാനയയ്ക്കാതെ തടുത്തുനിൎത്തി. കന്നി ൧൭-ാംനു- ഗോവയിൽനിന്നു സൈന്യം കൊച്ചിയിൽ വന്നെത്തി. ഉടനെ തന്നെ പോർട്ടുകളിൽ നിന്നു പുറപ്പെട്ടിരുന്ന സൈന്യവും വന്നുചേൎന്നു. ഇതെല്ലാം കണ്ട് ഇനി കാൎയ്യമില്ലെന്നു കരുതി സാമൂതിരി പിന്നാക്കം തന്നെ പോയി.

സാമൂതിരിയുടെ അത്യാഗ്രഹം കേരളചക്രവർത്തിയായി വാഴേണമെന്നായിരുന്നു. കൊല്ലവർഷം 678-ാമാണ്ടിൽ കൊച്ചിനഗരം കൈവശപ്പെടുത്തിയപ്പോൾ, അവിടെ കോവിലകത്തു സൂക്ഷിച്ചിരുന്ന ഒരു പരിശുദ്ധശില സാമൂതിരി എടുത്ത് ഇടപ്പള്ളിയിൽ കൊണ്ടുപോയി സൂക്ഷിച്ചിട്ടുണ്ടായിരുന്നു. ഏകദേശം മൂവ്വായിരം കൊല്ലങ്ങൾക്കു മുമ്പു കേരളം വാണിരുന്ന കാരോ രാജാക്കന്മാരുടെയും പേരുവിവരം ഈ ശിലയിേന്മൽ കൊത്തിയിരുന്നുവത്രെ. സാമൂതിരി തനിക്കു മലയാള ചക്രവർത്തിസ്ഥാനം സിദ്ധിക്കുവാൻവേണ്ടി ഈ ശില ഉപയോഗപ്പെടുത്തേണമെന്നും അതിനായി ചില വൈദികകർമ്മങ്ങൾ നടത്തേണമെന്നും തീർച്ചയാക്കി. ആഢ്യബ്രാഹ്മണനായ ഇടപ്പള്ളിത്തമ്പുരാൻ മുഖാന്തരം ആ വക സൽകർമ്മങ്ങൾ നടത്തുവാൻ വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. ഈ വർത്തമാനങ്ങളെല്ലാം കൊച്ചിരാജാവു കേട്ടു; സാമൂതിരിയുടെ ഉദ്ദേശം സാധിപ്പിക്കരുത് എന്നു നിശ്ചയിച്ചു. ഉടനെ ഒരു സൈന്യത്തോടുകൂടി ഇടപ്പള്ളിയിലേക്കു കടന്നു യുദ്ധം ചെയ്ത് ആ പരിശുദ്ധശില തിരിയെ കൊണ്ടുപോന്നു. ഇങ്ങിനെ അടിക്കടി തൻെറ ഉദ്യമങ്ങൾക്കു വിഘ്നം നേരിടുന്നതു കണ്ടു സാമൂതിരിക്കു ദേഷ്യവും വ്യസനവും സഹിക്കാൻ വഹിയാതായി; കൊച്ചിരാജാവിൻെറ ശക്തിയെ ഉന്മൂലനം ചെയ്യാൻ എന്തൊരു മാർഗ്ഗമുള്ളു എന്നായി ഊണിലും ഉറക്കത്തിലും വിചാരം. കൊച്ചിരാജാവിൻെറ വിരോധികളെ പ്രേരിപ്പിച്ചു വല്ല ലഹളയും ഉണ്ടാക്കി ഉദ്ദേശം സാധിക്കേണമെന്നു സാമൂതിരിപ്പാടു ദീർഘാലോചന ചെയ്തു നിശ്ചയിച്ചു.

—:(*):—

## ൧൮. സമാധാനക്കോടി.

ഉദ്ദേശം കൊല്ലവൎഷം 713-ാമാണ്ടിൽ രാമവൎമ്മ മഹാരാജാവ്, അല്ലെങ്കിൽ ഉണ്ണിരാമകോയിൽ തമ്പുരാൻ തീപ്പെട്ടു. ഈ തമ്പുരാൻെറ കാലത്താണ് കൊച്ചിരാജ്യത്തിന്നു പ്രാധാന്യം സിദ്ധിച്ചത്. ഇദ്ദേഹത്തിൻെറ അനന്തരഗാമി വീരകേരളവൎമ്മ മഹാരാജാവായിരുന്നു.

സാമൂതിരിയുടെ ശ്രമങ്ങൾ ഒന്നും ഫലിക്കുന്നില്ല. പോൎത്തുഗീസ്സുകാരുടെ സഹായംകൊണ്ടു കൊച്ചിരാജാവു സാമൂതിരിയുടെ തുല്യനായിത്തീൎന്നു. കൊച്ചിരാജാവിൻെറ സഹായംകൊണ്ടു പോൎത്തുഗീസ്സുകാർ നാട്ടിലെ ചരക്കുകൾ മുഴവൻ വിലയ്ക്കു വാങ്ങുന്നു. അതുകൊണ്ടു സാമന്തരാജാക്കന്മാൎക്കും കൊച്ചിരാജാവിന്നും വളരെ ആദായവും ഉണ്ടാകുന്നുണ്ട്.* ഇതെല്ലാം സാമൂതിരിക്കു സഹിക്കാൻ വഹിയാത്ത സങ്കടമായിത്തീൎന്നു. കൊച്ചിരാജാവിനെ കീഴടക്കിയാൽ പോൎത്തുഗീസ്സുകാർ പുറത്തുപോകും; പോൎത്തുഗീസ്സുകാരെ ഓടിച്ചാൽ കൊച്ചിരാജാവിനെ കീഴടക്കാം. ഇതിന് എന്താണ് ഒരു വഴി എന്നായിരുന്നു സാമൂതിരിക്ക് ഊണിലും ഉറക്കത്തിലും വിചാരം. ഉദ്ദേശം കൊല്ലവൎഷം 725-ാമാണ്ടിൽ സാമൂതിരി വടക്കുംകൂറു രാജാവിനെ

---

* പ്രത്യേകിച്ച് ഈ പരദേശികളോടുള്ള വ്യാപാരം നിമിത്തം കൊല്ലത്തിൽ ചുങ്കം ഒരു ഇനത്തിൽ നിന്നു തന്നെ 60,000 പൊൎത്താൻ കിട്ടിവരുന്നുണ്ടായിരുന്നു. സാമൂതിരിക്കു ചുങ്കത്തിൽനിന്നു യാതൊരു ആദായവും രൊക്കമായി കിട്ടിയിരുന്നുമില്ല.

സ്വാധീനം വെച്ചുകൊണ്ടു കൊച്ചിരാജാവിനോടു യുദ്ധം ആരംഭിച്ചു.

തല്ക്കാലം ഇങ്ങിനെ ഒരു യുദ്ധം ആരംഭിച്ചതു് അനാവശ്യമായിരുന്നു. വടക്കംകൂറ്, അല്ലെങ്കിൽ വടുതലരാജാവിൻെറ നാട്ടിൽ കുരുമുളകു വളരെ അധികം ഉണ്ടായിരുന്നതുകൊണ്ടു് ആ രാജ്യം സാമൂതിരിക്കു് അധീനപ്പെടുന്നതു പോത്തുഗീസ്സുകാക്കു സമ്മതമുള്ള കാൎയ്യമായിരുന്നില്ല. കൊച്ചിയിലെ പ്രഭുക്കന്മാരിൽ അധികഭാഗവും തമ്പുരാനുമായി യോജിപ്പില്ലാതെയാണു് കഴിഞ്ഞുവന്നിരുന്നതു്. തമ്പുരാനും ഇവരും തമ്മിൽ പലപ്പോഴും വഴക്കുകൾ ഉണ്ടാവുകയും ആ അവസരങ്ങളിലൊക്കെ പോത്തുഗീസ്സുകാർ ഇവൎക്കു പ്രതികൂലമായി തമ്പുരാനെ സഹായിക്കുകയും ചെയ്തിരുന്നു. അതുകൊണ്ടു പോത്തുഗീസ്സുകാർ പ്രഭുക്കന്മാൎക്കു പൊതുവേ പ്രത്യേകം ഒരു ശത്രുക്കളായിത്തീൎന്നു. തന്നിമിത്തം സാമൂതിരി കൊച്ചിരാജാവിനോടു യുദ്ധം ചെയ്യാൻ പുറപ്പെടുന്ന പക്ഷം കൊച്ചിയിലെ പ്രഭുക്കന്മാർ അദ്ദേഹത്തോടു ചേൎന്നു തമ്പുരാനെ ദ്രോഹിക്കുവാൻ സന്നദ്ധരായിരുന്നു.

കൊച്ചിരാജാവിന്നു യുദ്ധം കൂടാതെ കഴിക്കണമെന്നായിരുന്നു മോഹം. വടക്കംകൂറും കൊച്ചിയും തമ്മിലുള്ള വാദങ്ങൾ ഒരു മദ്ധ്യസ്ഥൻ മുഖേന തീച്ചപ്പെടുത്തേണമെന്നു നിശ്ചയിച്ചു. വാദം കേൾക്കുവാനായി അന്നത്തെ കൊച്ചിയിലെ പോത്തുഗീസ്സുകപ്പിത്താനായ ഡിസിൽവായെ നിശ്ചയിച്ചു. പക്ഷെ കപ്പിത്താൻെറ ദുസ്സാമത്ഥ്യത്താലൊ, അതിസാമത്ഥ്യത്താലൊ വടക്കംകൂറു രാജാവിനെ മു

ഷിപ്പിച്ചയച്ചു. അന്നു വൎഷക്കാലമായിരുന്നതിനാൽ, ഇരുഭാഗക്കാരും തൽക്കാലം ക്ഷമിക്കുകയും മഴ കഴിഞ്ഞ ഉടനെ പടയ്ക്കു പുറപ്പെടുകയും ചെയ്തു. കൊച്ചിരാജാവും സൈന്യവും അറുനൂറു പോൎത്തുഗീസ്സുകാരോടുകൂടി വടുതലയ്ക്കു കടന്നു. ഇരുഭാഗക്കാരും തമ്മിൽ അതിഭയങ്കരമായ കരു യുദ്ധമുണ്ടായി. വടുതല രാജാവു യുദ്ധത്തിൽ മുറിവേററു മരിച്ചു. ശേഷിച്ച സൈന്യം നാലു പാടും ഓടി. പോൎത്തുഗീസ്സുകാർ രാജാവിന്റെ കോവിലകം ചുട്ടു ഭസ്മമാക്കി; രാജാവിന്റെ ഭാൎയ്യയെ പിടിച്ചുകൊണ്ടു പോയി. പോൎത്തുഗീസ്സുകാരുടെ ഈ അനീതി നാട്ടുകാൎക്കു് ഒട്ടും രസിച്ചില്ല. യുദ്ധത്തിൽ തോറേറാടിയ ഭടന്മാർ എല്ലാവരും ഒത്തുകൂടി പോൎത്തുഗീസ്സുകാരുടെ നേരെ ചെന്നു. ശത്രുക്കളുടെ നേരെ ധൈൎയ്യത്തോടെ പോൎത്തുഗീസ്സുകാർ എതിൎത്തു യുദ്ധം ചെയ്തു എങ്കിലും, ഒടുവിൽ നില്ക്കക്കള്ളിയില്ലാതെ, പ്രാണരക്ഷയ്ക്കുള്ള മാൎഗ്ഗം നോക്കി പിന്തിരിഞ്ഞോടി. ഉടനെ വടുതലരാജാവിന്റെ ശേഷിച്ച ഭടന്മാരിൽ ഏകദേശം അയ്യായിരം നായന്മാർ പക വീട്ടുവാനായി കൊച്ചിയിലേക്കു കടന്നു; അവിടെ വളരെ നാശങ്ങളെല്ലാം ചെയ്തു.

വടുതല രാജാവു മരിച്ച വൎത്തമാനം സാമൂതിരിപ്പാടു കേട്ടു; ഉടനെ ഒരു ലക്ഷം ഭടന്മാരോടുകൂടി തെക്കോട്ടു പുറപ്പെട്ടു. ഇദ്ദേഹത്തിനെ സഹായിക്കുന്നതിനായി പതിനെട്ടു രാജാക്കന്മാരും അവരുടെ കീഴിൽ നാല്പതിനായിരം ഭടന്മാരുമുണ്ടായിരുന്നു. ഇവരെ എതിൎക്കുവാൻ കൊച്ചിരാജാവു നാല്പതിനായിരം ഭടന്മാരേയും പോൎത്തുഗീസ്സു ഗവൎണർ ആറായിരം ഭടന്മാരേയും നൂറു കപ്പലുകളും ശേഖരി

ച്ചു കരയിലും തുരുത്തിന്മേലുമായി സ്ഥിതിചെയ്തിരുന്ന സാമൂതിരിയുടെ സൈന്യങ്ങളെ ഒത്തൊരുമിക്കുവാൻ അനുവദിക്കാതെ പോർത്തുഗീസ്സു കപ്പിത്താൻ കപ്പലുമായി പുഴകളിൽ കാത്തു നിന്നു. തമ്പുരാനും പോർത്തുഗീസ്സുകാരും കൂടെ വടുതലെ തുരുത്തിനു നേരെ ചെന്നു. കൊച്ചിസൈന്യത്തിന്റെ വരവു കണ്ടപ്പോൾ, തുരുത്തിന്മേൽനിന്നു ശത്രുക്കൾ ഒരു വെളുത്ത കൊടി കാണിച്ചു. ശത്രുക്കൾ കീഴടങ്ങാൻ ഒരുക്കമാണെന്നു സൂചിപ്പിക്കുന്ന 'സമാധാനക്കൊടി'യാണ് അത് എന്നു തമ്പുരാനും പോർത്തുഗീസ്സുകാരും വിചാരിച്ചു; യുദ്ധം ആരംഭിക്കാതെ അല്പം ക്ഷമിച്ചു. ഒരു കൊടി കണ്ടതല്ലാതെ, അതിൽനിന്നു വേറെ ഫലമൊന്നുമുണ്ടായില്ല. ശത്രുക്കൾക്കു ചാടി രക്ഷപ്പെടുവാൻ സമയം കിട്ടാനാണ് ഈ സൂത്രം കാണിച്ചത് എന്നു മനസ്സിലായി. പക്ഷേ, അന്നു ശത്രുക്കളെ എതിർക്കുവാൻ സമയമില്ലാതിരുന്നതിനാൽ പിറ്റെന്നാൾ പട തുടങ്ങേണമെന്നു തീർച്ചയാക്കി. അന്നു രാത്രിയിൽ പെട്ടെന്നൊരു വെള്ളപ്പൊക്കമുണ്ടായി. തന്നിമിത്തം ശത്രുക്കൾക്കു രക്ഷപ്പെടുവാനോ കൊച്ചിസൈന്യത്തിന് അവരെ എതിർക്കുവാനോ തരമായില്ല. എങ്കിലും പുലർച്ചയായപ്പോൾ തുരുത്തിന്റെ നാലുഭാഗങ്ങളിലും പോർത്തുഗീസ്സു പടവുകൾ നിറഞ്ഞു കണ്ടതിനാൽ, ശത്രുക്കൾ കൂട്ടിലിട്ട മെരുവിനെപ്പോലെയായി. രക്ഷപ്പെടുവാൻ വേറെ മാർഗ്ഗമൊന്നും ഇല്ലെന്നു കണ്ടപ്പോൾ, സന്ധിസംസാരിക്കുന്നതിനു താണൂർ രാജാവ് ഒരു ദൂതനെ തമ്പുരാന്റെ കൈനിലയിലേക്ക് അയച്ചു. ഇതും ദിവസം നീട്ടാനുള്ള ഒരു സൂത്രമായിരിക്കുമെന്നു പോ

ത്തുഗീസ്സുകാരും തമ്പുരാനും സംശയിച്ചു. രണ്ടായാലും യുദ്ധം ഉടനെ തുടങ്ങേണമെന്നു തീൎച്ചയാക്കി. അങ്ങിനെ ഇരിക്കുമ്പോൾ പോൎത്തുഗീസ്സ വൈസ്രായിയുടെ ആജ്ഞ പ്രകാരം തല്ക്കാലം യുദ്ധം നിറുത്തിവെക്കേണ്ടിവന്നു. തുരുത്തിന്മേലുണ്ടായിരുന്ന ശത്രുക്കൾ അപകടം കൂടാതെ രക്ഷപ്പെടുകയും ചെയ്തു.

കാൎയ്യം ഇതുകൊണ്ടൊന്നും കലാശിച്ചില്ല. വടുതല രാജാവും കൊച്ചിരാജാവും തമ്മിലുള്ള ശണ്ഠ മൂത്തുകൊണ്ടേ വന്നു. വടുതലക്കാരുടെ കരുമനകൾ ദുസ്സഹമായതിനാൽ, ഒടുവിൽ ഉദ്ദേശം കൊല്ലവൎഷം 728-ാമാണ്ടിൽ രണ്ടു ഭാഗക്കാരും തമ്മിൽ ഒരു വലിയ യുദ്ധമുണ്ടായി. ഒടുക്കം വടുതല രാജാവു സമാധാനത്തിന്ന് അപേക്ഷിച്ചു. ഈ അപേക്ഷപ്രകാരം ഒരു സന്ധിയുമുണ്ടായി, യുദ്ധം കലാശിപ്പിച്ചു. എങ്കിലും വടക്കുംകൂറു രാജാവു തമ്പുരാന്റെ നേരെയുണ്ടായിരുന്ന ശത്രുത്വം കൊരട്ടത്തിട്ടു സൂക്ഷിച്ചിരുന്നു; കൊല്ലവൎഷം 736-ാമാണ്ടിൽ ആ രാജാവു പക വീളുന്നതിനായി ഏതാനും ചില 'അമോക്കന്മാർ' എന്നു പറഞ്ഞിരുന്ന മാപ്പിളമാരെ അയച്ചു കൊച്ചിരാജാവിനെ കൊലപ്പെടുത്തി.

---

## ൨൯. ഒരു പേട്ടശാപം.

---

വീരകേരളവൎമ്മ മഹാരാജാവിനെ പിന്തുടൎന്നു രാജ്യം വാണതു് ഉണ്ണിഗോദവൎമ്മൻ എന്ന തമ്പുരാനാണ്. ഇദ്ദേഹം കൊല്ലവൎഷം 740-ാമാണ്ടിൽ സാമൂതിരിയുമായുണ്ടാ

ായ ഒരു യുദ്ധത്തിൽ കൊച്ചിയിൽ വെച്ചു തീപ്പെട്ടു. പിന്നത്തെ വലിയ തമ്പുരാനും ആ കൊല്ലം മകരമാസത്തിൽ ഉണ്ടായ ഒരു യുദ്ധത്തിൽ വീരസ്വൎഗ്ഗം പ്രാപിച്ചു. ഇദ്ദേഹത്തിന്റെ അനുഗാമിയായ മഹാരാജാവിന്റെ തിരുനാമം ഇന്നതാണെന്നു അറിയുന്നില്ലെങ്കിലും, ഈ തമ്പുരാൻ വളരെ ക്ഷമാശീലനും ഈശ്വരഭക്തനുമായിരുന്നു എന്നു കാണുന്നുണ്ടു്. ഈ രാജാവു കാശി മുതലായ പുണ്യസ്ഥലങ്ങൾ സന്ദൎശിക്കുകയും 776-ാമാണ്ടു കന്നിമാസത്തിൽ തുലാഭാരം കഴിക്കുകയും മേടമാസം 21-ാംനു തീപ്പെടുകയും ചെയ്തു.

ഈ വലിയ തമ്പുരാന്റെ കാലത്തു പോൎത്തുഗീസ്സുകാരുടെ പ്രാബല്യം പരമാവധിയിൽ എത്തിക്കഴിഞ്ഞു. കച്ചവടം കൊണ്ടും കവൎച്ചകൊണ്ടും അനവധി ദ്രവ്യം സമ്പാദിക്കുവാൻ മാൎഗ്ഗമുണ്ടെന്നു കണ്ടപ്പോൾ, പോൎത്തുഗീസ്സുകാർക്കു നീതിയും അനീതിയും തിരിച്ചറിയാൻ പാടില്ലാതായി. ദുരാഗ്രഹം ദിവസംപ്രതി വൎദ്ധിച്ചുവന്നു. ഉദ്ദേശം കൊല്ലവൎഷം 749-ാമാണ്ടിൽ കൊച്ചിരാജാവിനെ തന്നെ ദ്രോഹിക്കുവാൻ ഒരുങ്ങി. മലയാളത്തിലെ രാജാക്കന്മാരുടെ ഇടയിൽ കൊച്ചിരാജാവിനെ പോലെ കച്ചവടകാൎയ്യത്തിൽ സ്ഥിരമായ ആദായം കിട്ടിയിരുന്ന മററു രാജാക്കന്മാർ ആരും തന്നെ ഉണ്ടായിരുന്നില്ല. ആ ഒരു വലിയ ആദായം ചുങ്കം എന്ന ഇനത്തിൽ നിന്നായിരുന്നു. പോൎത്തുഗീസ്സുകാൎക്കു ഈ ആദായം മുഴുവൻ തട്ടിയെടുക്കേണമെന്നായിരുന്നു വിചാരം. ഒരു വിധത്തിൽ അവർ തമ്പുരാനെ സമ്മതിപ്പിച്ചു. പക്ഷെ, നാട്ടുകാർ അതു സമ്മതിച്ചി

ല്ല. എന്നു തന്നെയല്ല, അവർ ഇരുപതിനായിരം ജന ങ്ങൾ ഒന്നിച്ചു പോൎത്തുഗീസ്സുകാരുടെ നേരെ ലഹളയ്ക്കൊരു ങ്ങുകയും ചെയ്തു. ഒടുവിൽ പോൎത്തുഗീസ്സുകാർ തന്നെ, ചു ങ്കം തട്ടിപ്പറിക്കാതെ, സമാധാനമാക്കി. ഇങ്ങിനെ അവ ർ ദ്രവ്യാഗ്രഹം കൊണ്ടു രാജാവിനേയും നാട്ടുകാരേയും വെ റുപ്പിച്ചു.

ഗോവ, കണ്ണൂർ, കോഴിക്കോട്, കൊടുങ്ങല്ലൂര്, കൊ ല്ലം എന്നീ തുറമുഖപട്ടണങ്ങളിൽ കോട്ടകൾ കെട്ടി ഉറ പ്പിച്ചു കഴിഞ്ഞപ്പോഴേയ്ക്കും ദ്രവ്യംകൊണ്ടും ബലംകൊണ്ടും പാങ്കികൾ മലയാളത്തിൽ മേലധികാരികളായിത്തീൎന്നു. അവരുടെ പിന്നത്തെ ശ്രമം മതപ്രവൎത്തനമായിരുന്നു. കൊല്ലവൎഷം 765-ാമാണ്ടിൽ ഡാം അലക്സിസ്സ് മെനേസ സ്സ് എന്ന ഗോവയിലെ ആർച്ചുബിഷോപ്പ് ക്രിസ്തീയമത പ്രചാരത്തിന്നു പരിശ്രമം തുടങ്ങി. കൊച്ചിയിലെ സുറി യാനിക്രിസ്ത്യാനികൾ അന്നു നാട്ടുകാരനായ ഒരു ആർച്ചു ഡിക്കന്റെ കീഴിലായിരുന്നു. ഇവരെ മുഴുവൻ പോപ്പി ന്റെ കീഴിലാക്കുവാനാണ് മെനേസസ്സ് ശ്രമിച്ചത്. ആർ ച്ചുബിഷോപ്പിന്റെ ഉദ്ദേശം സാധിപ്പിച്ചു കൊടുക്കേണമെ ന്നും അതിന്നു തമ്പുരാൻ നിൎബ്ബന്ധമായ കല്പനകൾ കൊടു ക്കേണമെന്നും സിദ്ധാന്തിച്ചു. തമ്പുരാന്റെ പ്രജകളായ സുറിയാനികൾ വളരെ രാജഭക്തന്മാരും ശാന്തശീലന്മാരു മായിരുന്നതുകൊണ്ട് അവരുടെ മനസ്സിന്നും മതത്തിന്നും വിരോധമായ ഒരു കാൎയ്യം ചെയ്വാൻ അദ്ദേഹത്തിന്നു സമ്മ തമുണ്ടായിരുന്നില്ല. മുളന്തുരുത്തി മുതലായ സ്ഥലങ്ങളിൽ ആർച്ചുബിഷോപ്പിന്റെ സൂത്രങ്ങളൊന്നും ഫലിച്ചില്ലെന്നു

മാത്രമല്ല, അവിടത്തെ സുറിയാനികൾ അദ്ദേഹത്തെ കളിയാക്കുകയും കൂടെ ചെയ്തു. കൊച്ചിരാജ്യത്തു സുറിയാനിക്രിസ്ത്യാനികളുടെ ആരംഭം ക്രിസ്ത്വബ്ദം 52-ാമാണ്ടിൽ സെന്തോമാസ് കൊടുങ്ങല്ലൂർ വന്നതു മുതൽക്കാണ്. അതിന്നുശേഷം സിറിയായിൽ നിന്ന് ഓരോരിക്കലായി അനേകം ക്രിസ്ത്യാനികൾ വരുകയും നാട്ടുക്രിസ്ത്യാനികൾ തന്നിമിത്തം വർദ്ധിക്കുകയും ചെയ്തു. ഇവർ പാത്രിയാക്കിൻെറ കീഴിലുള്ളവരായിരുന്നതിനാൽ പോപ്പിൻെറ അധികാരത്തിന്ന് അധീനപ്പെടുവാൻ വളരെ വിമുഖന്മാരായിരുന്നു. അതുകൊണ്ടാണ് ആർച്ചുബിഷോപ്പിൻെറ ആഗ്രഹം മുഴുവൻ സാധിക്കാഞ്ഞത്. എന്നാൽ, ബിഷോപ്പിൻെറ ആശാഭംഗത്തിനു കാരണം തമ്പുരാൻ സുറിയാനികളുടെ നേരെ പ്രത്യേകം കാണിച്ചിരുന്ന പക്ഷപാതമാണെന്ന് അദ്ദേഹം തീർച്ചയാക്കി. ഇതു നിമിത്തം തമ്പുരാനോടു രസമില്ലാതായി.

ആർച്ചുബിഷോപ്പിൻെറ അത്യാഗ്രഹം തമ്പുരാനെ തന്നെ ഒരു ക്രിസ്ത്യാനിയാക്കേണമെന്നായിരുന്നു. ഈ ആഗ്രഹനിവൃത്തിക്കായി ബിഷോപ്പു പടിച്ച പണി പതിനെട്ടും നോക്കി. തമ്പുരാൻ 'അവിശ്വാസി'യാണെന്നും അദ്ദേഹത്തിന്നു മോക്ഷം സിദ്ധിക്കുന്നതല്ലെന്നും മററും ആക്ഷേപമായി ആർച്ചുബിഷോപ്പു പറഞ്ഞു. അതിനെല്ലാം ക്ഷമാശീലനും വിവേകിയുമായ തമ്പുരാൻ സൌമ്യമായ സമാധാനങ്ങളേ പറഞ്ഞുള്ളു. തമ്പുരാൻെറ ശാന്തതയും ദൃഢനിശ്ചയവും കണ്ടിട്ട് ആർച്ചുബിഷോപ്പിനു സങ്കടവും ദേ-

ഷവും സഹിക്ക വഹിയാതെ "തമ്പുരാൻ കടവിലത്തെ വിധി ദിവസം ദണ്ഡശിക്ഷയിൽ അകപ്പെട്ടും" എന്നു ശപിച്ചു. ഇതിനു സമാധാനമായി തമ്പുരാൻ, "ആട്ടെ, ആ സംഗതിയെ പററി നമുക്ക് അന്ന് അവിടെ വെച്ചു സംസാരിക്കാം" എന്നു മാത്രം മറുപടി പറഞ്ഞ് എഴുന്നള്ളുകയും ചെയ്തു.

മതവിഷയത്തിൽ അതിരുകവിഞ്ഞ പ്രതിപത്തി പ്രദൎശിപ്പിക്കുന്നത് ഒരു കാലത്തും ഒരു രാജ്യക്കാൎക്കും ഗുണകരമായിട്ടില്ല. പോൎത്തുഗീസ്സുകാരുടെ മതപ്രതിപത്തിയും അവരുടെ അധഃപതനത്തിന്നു കാരണമായിത്തീൎന്നു. മലയാളത്തിൽ അവരുടെ ഉററ ബന്ധു കൊച്ചിരാജാവു മാത്രമായിരുന്നു. കൊച്ചി രാജാവിൻെറ അപ്രീതിക്കു പാത്രമായാൽ, മലയാളക്കരയിൽനിന്നു പറങ്കികൾ കെട്ടുകെട്ടേണ്ടി വേണ്ടു എന്ന് അവൎക്കും അറിയാമായിരുന്നെങ്കിലും, അഹങ്കാരംകൊണ്ട് അവിവേകികളായിത്തീൎന്നു രാജകുടുംബത്തെ സംബന്ധിച്ച രഹസ്യകാൎയ്യങ്ങളിലും മററും പ്രവേശിച്ചു രാജാവിൻെറ അപ്രീതിയും സമ്പാദിച്ചു.

—:o:—

## ൨൦ പറങ്കിയുടെ പോക്കും ലന്തയുടെ വരവും

———

ഏകദേശം ഒരു ശതാബ്ദത്തോളം കാലം രാജ്യം ഭരിച്ചുവന്ന ഇളയതാവഴിയിൽ ഒരു തമ്പുരാട്ടി മാത്രം ശേഷിച്ചു.

വംശത്തിൽ പുരുഷന്മാരില്ലാതായി. * ഈ സന്ദർഭത്തിൽ പള്ളുരുത്തി താവഴിയിൽ നിന്നും മൂത്ത താവഴിയിൽ നിന്നും ചാഴൂർ താവഴിയിൽ നിന്നും വെട്ടത്തു നിന്നും രാജാക്കന്മാരെ ദത്തെടുത്തു. ഇങ്ങിനെ ദത്തുപൂകിയ രാജാക്കന്മാർ തമ്മിൽ ഛിദ്രം തുടങ്ങി. പറങ്കികൾ പള്ളുരുത്തി താവഴിക്കു സഹായമായി നിന്നു. മൂത്ത താവഴിയിലെ തമ്പുരാന്റെ അവകാശങ്ങളെ നിഷേധിച്ചു. പള്ളുരുത്തി താവഴിയിലെ ഒരു തമ്പുരാനെ 821-ാമാണ്ടു കക്കടകമാസത്തിൽ രാജാവാക്കി വാഴിച്ചു. അപ്പോൾ മൂത്ത താവഴിയിലെ തമ്പുരാൻ അദ്ദേഹത്തിന്റെ അനുജന്മാരോടുകൂടി വടക്കോട്ടു മാറി താമസിച്ചു. പള്ളുരുത്തി താവഴിയിലെ തമ്പുരാന്റെ കാലശേഷം 825-ാമാണ്ടിൽ ചാഴൂർ താവഴിയിലെ തമ്പുരാൻ മഹാരാജാവായി. ഇദ്ദേഹം 831-ാമാണ്ടിൽ തീപ്പെട്ടു. അപ്പോൾ മൂത്ത താവഴിയിലേയും ചാഴൂർ താവഴിയിലേയും തമ്പുരാക്കന്മാരെ വാഴിക്കാതെ, പറങ്കികൾക്കു പ്രതിപത്തിയുണ്ടായിരുന്ന വെട്ടത്തു താവഴിയിലെ തമ്പുരാനെ രാജാവാക്കി വാഴിച്ചു. അതുകൊണ്ടു മൂത്തതാവഴിയിലേയും ചാഴൂർ താവഴിലേയും തമ്പുരാക്കന്മാർ വാഴുന്ന താവഴിയോടു വിരോധികളായിത്തീൎന്നു. നാട്ടിലെ നായന്മാരും വളരെ പ്രഭുക്കന്മാരും പറങ്കികളും വെട്ടത്തു രാജാക്കന്മാരുടെ അനുകൂലികളായിരുന്നതുകൊണ്ടു മാറുള്ളവൎക്കു രാജ്യം കൈവശപ്പെ

---

* കൊല്ലവർഷം 776-ാമാണ്ടിൽ തീപ്പെട്ട തമ്പുരാനു മുമ്പും പിന്പുമായി ആകെ നാലു രാജാക്കന്മാർ രാജ്യം ഭരിച്ചു. ഒടുവിലത്തെ ഗോദവർമ്മ മഹാരാജാവ് കൊല്ലം 821-ാമാണ്ടു വൃശ്ചികം 4-ാനു തീപ്പെട്ടതിനു ശേഷമാണ് ദത്തെടുക്കേണ്ടി വന്നത്.

ടുത്തുവാൻ മാത്രം ബലമുണ്ടായിരുന്നില്ല. അതുകൊണ്ട് ഈ രാജാക്കന്മാർ സാമൂതിരിയുടെ സഹായം ആവശ്യപ്പെട്ടു. സാമൂതിരിയാകട്ടെ, സദാസമയവും കൊച്ചി രാജ്യം കൈവശപ്പെടുത്താൻ തരംനോക്കിക്കൊണ്ടല്ലെ ഇരുന്നിരുന്നത്? സാമൂതിരി തമ്പുരാക്കന്മാരെ സഹായിക്കാമെന്നും യുദ്ധച്ചിലവു വക സംഖ്യ കൊടുത്തു തീരുന്നതുവരെ യുദ്ധത്തിൽ കൈവശം വന്ന രാജ്യങ്ങൾ സാമൂതിരിക്കു വിട്ടുകൊടുക്കാമെന്നും സമ്മതിച്ച് ഒരു ഖരാറ് ചെയ്തു. ഈ ഖരാറു കഴിഞ്ഞു ഉടനെ വടക്കൻപ്രദേശങ്ങളിലെ പ്രഭുക്കന്മാരും പ്രജകളും സാമൂതിരിയെ അവരുടെ രാജാവിന്റെ രക്ഷാധികാരിയായി സ്വീകരിച്ചു.



ന്യായപ്രകാരം വാസ്തവത്തിൽ രാജ്യാവകാശിയായ വീരകേരളതമ്പുരാൻ, സാമൂതിരിപ്പാടുമായി ഖരാറു ചെയ്തതിനു ശേഷം, കൊളമ്പിലേക്കു എഴുന്നള്ളി, അവിടത്തെ ലന്ത ഗവർണർ ജനറാളെ കണ്ടു സഹായം ആവശ്യപ്പെട്ടു. ലന്തക്കാർ തമ്പുരാനെ സഹായിക്കാമെന്നു സമ്മതിക്കുകയും ചെയ്തു. ഇങ്ങിനെ രണ്ടു പ്രബലന്മാരായ ബന്ധുക്കളോടു കൂടി വീരകേരളതമ്പുരാൻ രാജ്യം വീണ്ടെടുക്കുവാൻ തീർച്ചയാക്കി. സാമൂതിരിയും സൈന്യവും കരവഴിക്കു പള്ളിപ്പുറത്ത് എത്തേണമെന്നും വടക്കുംകൂറും തെക്കുംകൂറും രാജാക്കന്മാർ അവിടെ സാമൂതിരിയുടെ സൈന്യത്തോടുകൂടി ചേരേണമെന്നും ഏർപ്പാടു ചെയ്തു. അപ്പോഴക്കും ലന്തക്കാരുടെ ഒരു നാവികസൈന്യവും അവിടെ വന്നു ചേരാമെന്നും നിശ്ചയിച്ചിട്ടുണ്ടായിരുന്നു.

കൊല്ലവർഷം 836-ാമാണ്ടു കുംഭമാസത്തിൽ ലന്തക്കാ

രുടെ നാവികസൈന്യം പള്ളിപ്പുറത്തു വന്നു; പോൎത്തുഗീസ്സുകാരുടെ കോട്ട കൈവശപ്പെടുത്തി. പിന്നീടു് അവിടങ്ങളിൽ യാതൊന്നും ചെയ്യാതെ ലന്തക്കാർ കൊളമ്പിലേക്കു മടങ്ങി. പിന്നത്തെ കൊല്ലം മകരമാസത്തിൽ ലന്തക്കാർ വീണ്ടും വന്നു. ആ മാസം 20-ാംനു- പറങ്കികളുടെ വക കൊടുങ്ങല്ലൂർ കോട്ട പിടിച്ചു; തദനന്തരം കൊച്ചിയിലേക്കു പുറപ്പെട്ടു. മകരമാസം 27-ാംനു- കൊച്ചി കോവിലകത്തു പ്രവേശിച്ചു. ആ യുദ്ധത്തിൽ വെച്ചു വെട്ടത്തു രാജാക്കന്മാരിൽ മൂന്നുപേർ തീപ്പെട്ടു. നാലാമത്തെ ആളും, ഗോദവൎമ്മൻ തമ്പുരാൻ എറണാകുളത്തേക്കു മാറിയിരുന്നു. ചെമ്പകശ്ശേരി രാജാവും പറങ്കികളും ഗോദവൎമ്മൻ തമ്പുരാനു സഹായമുണ്ടായിരുന്നതുകൊണ്ടു് അദ്ദേഹത്തിനെ പിൻതുടൎന്നു് എറണാകുളത്തേക്കു പോയില്ല. അതിനു പകരമായി ലന്തക്കാർ പോൎത്തുഗീസ്സുകാരുടെ കൊച്ചിക്കോട്ട പിടിക്കാമെന്നു കരുതി വെടിവെച്ചു നോക്കി. പക്ഷെ തല്ക്കാലം അതു ഫലിക്കുകയില്ലെന്നു മനസ്സിലായപ്പോൾ ലന്തക്കാർ തിരിയെ കൊളമ്പിലേക്കു തന്നെ പോയി.

പറഞ്ഞപ്രകാരം ലന്തക്കാരുടെ നാവികസൈന്യം വരാതിരുന്നപ്പോൾ, കൊല്ലവൎഷം 838-ാമാണ്ടിൽ വലിയ തമ്പുരാനും അദ്ദേഹത്തിന്റെ മന്ത്രി പാലിയത്തു കോമി അച്ചനും ചാഴൂർ താവഴിയിലെ ഒരു തമ്പുരാനും കൂടെ കൊളമ്പിലേക്കു പുറപ്പെട്ടു. മടക്കത്തിൽ വലിയ തമ്പുരാൻ കപ്പലിൽ വെച്ചു തീപ്പെട്ടു. പള്ളിശ്ശൂവം കൊച്ചിയിൽ കൊ

ണ്ടുവന്ന് അഞ്ചോഠിമഠത്തിൽ ഒളിപ്പിച്ചു; ചാഴൂർ താവഴിയിലെ തമ്പുരാൻ ശേഷക്രിയകളും ചെയ്തു. ആ കൊല്ലം ധനുമാസം 22-ാംനു ലന്തക്കാരും തമ്പുരാനും നാട്ടുകാരും കൂടെ കൊച്ചിക്കോട്ടയും പിടിച്ചു. തീപ്പെട്ട തമ്പുരാന്റെ അനന്തരഗാമിയായ വീരകേരളതമ്പുരാനും ലന്തക്കാരും തമ്മിൽ ഒരു കരാറും ചെയ്തു. ഇങ്ങിനെ പോൎത്തുഗീസ്സുകാർ പുറത്തേക്കും ലന്തക്കാർ അകത്തേക്കും കടന്നു.

## ൧൭. പാലിയത്തച്ചൻ.

കൊച്ചിരാജാവിന്റെ കീഴിൽ അനേകം സാമന്തരാജാക്കന്മാരും പ്രഭുക്കന്മാരും ഉണ്ടായിരുന്നു. സാമന്തരാജാക്കന്മാരുടെ കൂട്ടത്തിൽ വില്ലാൎവട്ടം രാജാവും കൊച്ചിരാജാവിന്റെ കീഴിലാണ് രാജ്യം ഭരിച്ചിരുന്നത്. ഈ രാജവംശം ജാതിയിൽ ക്ഷത്രിയരായിരുന്നു. വില്ലാൎവട്ടം രാജാവിന്റെ രാജ്യം ചേന്നമംഗലവും അതിന്നു സമീപം തെക്കും വടക്കുമുള്ള ദേശങ്ങളും ഉൾപ്പെട്ട ചില തുരുത്തുകളും മററുമായിരുന്നു. ഈ രാജാവിന്റെ കീഴിൽ പല നാടുവാഴികളും മാടമ്പിമാരും ഉണ്ടായിരുന്നവരിൽ പ്രമാണികളായിരുന്നു പാലിയത്തച്ചന്മാർ. ഈ രാജവംശവും പാലിയത്തച്ചന്മാരും തമ്മിൽ പണ്ടേക്കും പണ്ടേ അസ്ഥാനമക്കളായിരുന്നതും പാലിയത്തുകാരുടെ പ്രാധാന്യത്തിന്നു പ്രത്യേകം ഒരു കാരണമായിരുന്നു.

ഏകദേശം പതിനാറാം നൂററാണ്ടിൽ അവസാനകാ

ലത്ത് ഈ രാജവംശത്തിൽ സന്തതിയില്ലാതായി. രാജവംശങ്ങളിൽ സന്തതിയില്ലാതെ വരുമ്പോൾ, അവരുടെ സ്വജാതിയിൽനിന്നു ദത്തെടുക്കുകയാണ് പണ്ടത്തെ പതിവ്. ഉദ്ദേശം കൊല്ലവഷം 775-ാമാണ്ടിൽ, ഈ രാജവംശത്തിൽ സന്താനങ്ങൾ ഇല്ലാതായതിനാൽ, കിഴനടപ്പു പ്രകാരം ദത്തെടുക്കാതെ, അന്നത്തെ രാജാവു കൊച്ചിരാജാവിൻെറ അനുവാദത്തോടുകൂടി അദ്ദേഹത്തിൻെറ പുത്രനായ പാലിയത്തച്ഛനെ തൻെറ അനുഗാമിയായി നിശ്ചയിച്ചു. വില്ലാറുവട്ടം രാജ്യത്തിൽ അധികഭാഗവും അച്ഛനു കൊടുക്കുകയും ചെയ്തു. പാലിയത്തച്ഛന്മാർ വില്ലാറുവട്ടം രാജാവിനെപ്പോലെ കൊച്ചിരാജാവിൻെറ കീഴിൽ ബന്ധുക്കളായിട്ടാണ് കഴിഞ്ഞിരിക്കുന്നത്.

കൊല്ലവഷം 838-ാമാണ്ടു വീരകേരള മഹാരാജാവിൻെറ രാജ്യഭാരകാലം മുതല്ക്കാണ് പാലിയത്തച്ഛന്മാർ കൊച്ചിയിലെ പ്രധാന മന്ത്രിസ്ഥാനത്തു പ്രവേശിച്ചത്. അതുവരെ നാലുകെട്ടീട്ടിൽ അച്ചന്മാരായിരുന്നു മന്ത്രിമാർ. വീരകേരള മഹാരാജാവിൻെറ മന്ത്രിയായിരുന്ന കോമിയച്ഛൻ രാജാവിനു പല ഉപകാരങ്ങളും ചെയ്തിട്ടുണ്ട്. അതുകൊണ്ട് അദ്ദേഹത്തിനെ ആദ്യമായി വൈപ്പിലെ പ്രധാനിയാക്കുകയും പിന്നീടു പ്രധാന മന്ത്രിയാക്കുകയും ചെയ്തു. പിന്നീട് ഏകദേശം ഒരു ശതാബ്ദത്തോളം പാലിയത്തച്ഛന്മാർ തന്നെയാണ് കൊച്ചിരാജ്യത്തെ പ്രധാന മന്ത്രിസ്ഥാനം വഹിച്ചിട്ടുള്ളത്. അന്നു മന്ത്രിസ്ഥാനവും സൈന്യാധിപസ്ഥാനവും ഭരിച്ചുപോന്നിരുന്നതു പാലിയത്തച്ഛൻ തന്നെയാണ്. കൊല്ലവഷം 850-ാമാണ്ടിൽ കോമിയ

ച്ഛൻ മരിച്ചപ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തേക്ക വന്ന ഇട്ടുണ്ണാനച്ഛൻ വളരെ ചെറുപ്പവും രാജ്യതന്ത്രങ്ങളിൽ അപരിചിതനുമായിരുന്നതിനാൽ, യുവാവായ മന്ത്രിയെ സഹായിക്കുന്നതിന്ന വടക്കുഞ്ചേരി രാമനച്ഛനേയും പാതുരുത്തി ഇട്ടുണ്ണിക്കമരനച്ഛനേയും ഏല്പിച്ചുതത്തി. ഈ സംഗതിയിൽനിന്ന് അന്നത്തെ മന്ത്രിസ്ഥാനം ഒരു വംശക്കാൎക്കുള്ള അവകാശമായിരുന്നു എന്ന് ഊഹിക്കാമല്ലോ.

---

## ൨൨. സ്വയംകൃതാനൎത്ഥം.

---

കൊല്ലവൎഷം 847_ാമാണ്ടിൽ ചേന്നമംഗലത്തുവെച്ച് ഒരു സഭ കൂടുകയുണ്ടായി. ആ യോഗത്തിൽ വീരകേരള മഹാരാജാവും കോമിയച്ഛനും ലന്തക്കാരുടെ ഗവൎണ്ണരും വേറെ തമ്പുരാക്കന്മാരും ഹാജരുണ്ടായിരുന്നു. ആ സഭയിൽ ചെയ്ത നിശ്ചയങ്ങളിൽ ഒന്ന് അടുത്ത അവസരത്തിൽ ദത്തെടുക്കേണ്ടതു ചാഴൂർ താവഴിയിൽനിന്നായിരിക്കേണമെന്നാണ്. 853_ാമാണ്ടിൽ വീരകേരള മഹാരാജാവു തീപ്പെട്ടു. അദ്ദേഹത്തിന്റെ അനുജൻ രവിവൎമ്മ മഹാരാജാവു സിംഹാസനാരോഹണം ചെയ്തു. 855_ാമാണ്ടിൽ മുൻ നിശ്ചയപ്രകാരം ചാഴൂർ താവഴിയിൽനിന്നു ചില തമ്പുരാക്കന്മാരേയും തമ്പുരാട്ടിമാരേയും ദത്തെടുത്തു. ഈ ദത്തുകൊണ്ടു വെട്ടത്തുരാജാക്കന്മാൎക്കുണ്ടായിരുന്ന കൊച്ചിരാജ്യാവകാശം മിക്കവാറും നശിച്ചുപോയി.

കൊച്ചിയിലെ വക ചില രാജ്യങ്ങൾ സാമൂതിരി കരസ്ഥമാക്കിയിരുന്നവ വീണ്ടെടുത്താൽ കൊള്ളാമെന്നുള്ള ആ

ഗ്രഹത്തോടുകൂടി തീപ്പെട്ട തമ്പുരാൻ ലന്തക്കാരുടെ സഹായം ആവശ്യപ്പെട്ടു. പക്ഷെ, ലന്തക്കാരുടെ പ്രധാന ഉദ്ദേശം കച്ചവടം മാത്രമായിരുന്നതിനാൽ യുദ്ധകാൎയ്യത്തിൽ അവർ ഉദാസീനത കാണിച്ചു. അന്ന് അവർ നയംകൊണ്ടു തമ്പുരാനെ സമാധാനപ്പെടുത്തി. ലന്തക്കാരുടെ ഈ നയം നാട്ടുകാൎക്ക് ഒട്ടും രസമായില്ല; എന്നു മാത്രമല്ല, ലന്തക്കാരുടെ ശക്തിയിലും തമ്പുരാനോടുള്ള ബന്ധുത്വത്തിലും അവൎക്കു വളരെ സംശയവും ജനിച്ചു.

ഇങ്ങിനെ ഇരിക്കുമ്പോഴാണു, പറൂർ, മങ്ങാട്, മനക്കുളം മുതലായ സാമന്തരാജാക്കന്മാരും കരപ്പുറത്തു മാടമ്പിമാരും മററും കൂടി ഒരു സൂത്രം ആലോചിച്ചു. വെട്ടത്തു രാജാക്കന്മാർ ലന്തക്കാരുടെ ശത്രുക്കളായിരുന്നതുകൊണ്ട് അവർ കൊച്ചിരാജാക്കന്മാരായാൽ, എല്ലാവരും കൂടെ ഒത്തൊരുമിച്ചു ലന്തക്കാരേയും പ്രായേണ സാമൂതിരിയേയും നാട്ടിൽനിന്ന് ഓടിക്കുവാൻ കഴിയുമെന്നായിരുന്നു അവരുടെ ആലോചന. "ഏവനുമുപായത്തെ ചിന്തിക്കും നേരംതന്നെ കേവലമപായത്തെ ചിന്തിച്ചേ ഗുണംവരൂ" എന്ന ആപ്തവാക്യം ഇവർ നല്ലവണ്ണം ധരിച്ചിട്ടുള്ളവരായിരുന്നില്ല. അതുകൊണ്ട് ഇവർ വെട്ടത്തുരാജാവിൻെറ അവകാശം പുറപ്പെടുവിച്ചു. ഇവരെ സഹായിക്കുന്നതിനു കൊച്ചിയിലെ പല മാടമ്പിമാരും പ്രഭുക്കന്മാരും മററും തയാറായി. ആലോചനക്കാരുടെ ഉദ്ദേശം പൂൎണ്ണമായി സാധിക്കേണമെങ്കിൽ പ്രധാന മന്ത്രിയായ പാലിയത്തച്ചൻെറ സഹായം അത്യാവശ്യമായിരുന്നു. അച്ചൻ ഒരു യുവാവും രാജ്യകാൎയ്യങ്ങളിൽ പരിചിതനുമല്ലാതിരുന്നതിനാൽ, ഇവരുടെ കെ

ണിയിൽ വീഴുമെന്നാണ് വിചാരിച്ചിരുന്നത്. അങ്ങിനെ യോട് അടുത്തപ്പോഴേ അവർ മാങ്ങയുടെ പുളിയറിഞ്ഞുള്ളു. അച്ഛൻ ചെറുപ്പമായിരുന്നെങ്കിലും ധീരനും സ്ഥിരചിത്തനുമായിരുന്നതുകൊണ്ടു ചാഴൂർ താവഴിക്കു ദോഷം നേരിടുന്ന കാര്യത്തിൽ ഒരിക്കലും പ്രവേശിക്കുന്നതല്ലെന്ന് ആലോചനക്കാരെ മനസ്സിലാക്കി.

കൊല്ലവർഷം 857-ാമാണ്ടിൽ വെട്ടത്തുരാജാവു സൈന്യസമേതം മങ്ങാട്ടു രാജാവിന്റെ അടുക്കൽ വന്നു മററുള്ള രാജാക്കന്മാരും പ്രഭുക്കന്മാരും മാടമ്പിമാരും അവരവരുടെ സന്നാഹങ്ങളോടുകൂടി വെട്ടത്തുകാരോടു ചേർന്നു. ഈ ബന്ധുസൈന്യങ്ങളുടെ സകലഗതികളും ലന്തക്കാർക്കു നല്ലവണ്ണം അറിവുണ്ടായിരുന്നു. ശത്രുക്കൾ ഇങ്ങോട്ടു വരുന്നതിനു മുമ്പായി അവരെ എതിർക്കേണമെന്നു ലന്തക്കാർ തീർച്ചയാക്കി. ഉടനെ ലന്തക്കാർ സാമൂതിരിയുടെ നായർ പട്ടാളത്തോടും പാലിയത്തച്ഛന്റെ സൈന്യത്തോടും കൂടെ ആലുവായിലേക്കു ചെന്ന് അവിടെ പാർക്കുന്ന ശത്രുക്കളെ എതിർത്തു. ശത്രുക്കളായ ബന്ധുസൈന്യം ഇത്ര മേൽ കരുതിയിരുന്നില്ല; അതുകൊണ്ട് അവർ അധികം എതിർത്തു നില്ക്കാതെ പിന്നാക്കം പോയി. ലന്തക്കാർ ഇതുകൊണ്ടു യുദ്ധം മതിയാക്കിയില്ല; ശത്രുക്കളെ പിന്തുടർന്നു ചെന്നു വളരെ ഭടന്മാരെ കൊല്ലുകയും ആലങ്ങാടും പറൂരും കൊള്ളയിടുകയും ചെയ്തു. വെട്ടത്തുകാരും മററും അവരവരുടെ നാട്ടിലേക്കും പോയി. ഇങ്ങിനെ ആലങ്ങാട്ടു രാജാവിനും പറൂർ രാജാവിനും പററിയ സ്വയംകൃതാനർത്ഥം

നിമിത്തം അവർ പിന്നീടു ലന്തക്കാരോടും മററും എതിർത്തില്ല.

—:(*):—

## ൨൩. ഒരു ശപഥം.

വളരെ കാലമായിട്ടു നമ്മുടെ രാജാക്കന്മാർ പട്ടാഭിഷേകസമയത്തു കിരീടം ധരിക്കാറില്ല. പണ്ടു പെരുമ്പടപ്പു സ്വരൂപത്തിലെ രാജാക്കന്മാർ പട്ടാഭിഷേകം കഴിഞ്ഞു കിരീടം ധരിച്ചിരുന്നതു വന്നേരിയിൽ ചിത്രകൂടം എന്ന സ്ഥലത്തു വെച്ചാണ്. വന്നേരി ഇപ്പോൾ ബ്രിട്ടീഷിന്റെ കീഴിലാകുന്നു. ഈ ദേശം ഗുരുവായൂർ സമീപമാണ്. സാമൂതിരിയുടെ പ്രാബല്യവും കൊച്ചിരാജാവിന്റെ ദൌർബ്ബല്യവും നിമിത്തം കൊച്ചിയിലെവക പെരുമ്പടപ്പു, വന്നേരി മുതലായ ദേശങ്ങൾ ഒരു കാലത്തു സാമൂതിരി കരസ്ഥമാക്കി. അതിനു ശേഷം കിരീടധാരണം ഒരു ശത്രുരാജാവിന്റെ രാജ്യത്തുവെച്ചു നടത്തുകയോ ആ ക്രിയകൂടാതെ കഴിക്കുകയോ ചെയ്യേണ്ടതായി വന്നു. പ്രായേണ ചിത്രകൂടത്തിൽവെച്ചു പട്ടാഭിഷേകം നടത്താതേയുമായി.

കൊല്ലവൎഷം 864-ാമാണ്ടിൽ രവിവൎമ്മ മഹാരാജാവു തീപ്പെട്ടു. അദ്ദേഹത്തിന്റെ അനുഗാമി രാമവൎമ്മ മഹാരാജാവു സിംഹാസനാരോഹണം ചെയ്തു. ഇദ്ദേഹത്തിന്റെ ശ്രമം മുഴുവൻ ലന്തക്കാരേയും സാമൂതിരിയേയും തമ്മിൽ ഭിന്നിപ്പിക്കുവാനായിരുന്നു. കൊച്ചിരാജാവിന്റെ ബന്ധുവായ ലന്ത സാമൂതിരിയോടു ലൌകികമായിരിക്കുന്ന

ത്തു തമ്പുരാന് കുട്ടം രസമായിരുന്നില്ല. എന്തുകൊണ്ടെന്നാൽ, സാമൂതിരിക്കു വിരോധമായി എന്തെങ്കിലും പ്രവൃത്തിക്കേണമെങ്കിൽ ലന്തക്കാരുടെ ആനുകൂല്യം അത്യാവശ്യമായിരുന്നു. ലന്തക്കാരും സാമൂതിരിയും തമ്മിൽ വിരോധമായാലല്ലാതെ, അവർ സാമൂതിരിക്കു പ്രതികൂലമായി തമ്പുരാനെ സഹായിക്കില്ല. എന്നാൽ ഇവരെ ഇങ്ങിനെ കടിപിടി കൂട്ടുന്നതുകൊണ്ടു തമ്പുരാന് എന്താണ് ഒരു ലാഭമുണ്ടാകുന്നത്? സാമൂതിരി പണ്ടു തട്ടിയെടുത്ത കൊച്ചിയിലെ വക രാജ്യങ്ങൾ വീണ്ടെടുക്കേണ്ടതിന് അതൊരു മാർഗ്ഗമായിത്തീരുമെന്നായിരുന്നു തമ്പുരാൻെറ വിചാരം. വളരെ കാലതാമസം കൂടാതെ ലന്തക്കാരും സാമൂതിരിയും തമ്മിൽ തെററി. ചേററുവായ കോട്ടയെ സംബന്ധിച്ചാണ് വഴക്കു തുടങ്ങിയത്. ഒടുവിൽ ലന്തക്കാരും സാമൂതിരിയും തമ്മിൽ അനേകം യുദ്ധങ്ങൾ നടന്നു. അതിലെല്ലാം സാമൂതിരി തോററതേയുള്ളു. ലന്തക്കാരാണ് ജയിച്ചത് എങ്കിലും, യുദ്ധംകൊണ്ടു ഗുണമുണ്ടായതു മുഴുവൻ കൊച്ചിരാജാവിനാണ്. സാമൂതിരി കൊച്ചിരാജാവിനോടു തട്ടിപ്പറിച്ച പെരുമ്പടപ്പും മററു ചില സ്ഥലങ്ങളും തമ്പുരാനു തിരിയെ കിട്ടി. പക്ഷെ, അതുകൊണ്ടൊന്നും തമ്പുരാൻെറ ആഗ്രഹം സാധിച്ചില്ല. ഈ മഹാരാജാവു സിംഹാസനാരോഹണം ചെയ്യുന്ന സമയം 'താൻ ചിത്രകൂടത്തിൽ വെച്ചേ കിരീടം ധരിക്കു' എന്ന് ഒരു ശപഥം ചെയ്തിട്ടുണ്ടായിരുന്നു. അതുകൊണ്ട് ആ സ്ഥലം കിട്ടേണമെന്നായിരുന്നു മുഖ്യ ഉദ്ദേശം. അതുകൊണ്ടു തന്നെയാണ് സാമൂതിരി ആ സ്ഥലം മാത്രം കൊടുക്കാതിരുന്നത്. ഈ ശപഥ

ത്തിനു ശേഷം ഇതേവരെ കൊച്ചിരാജാക്കന്മാർ കിരീടം ധരിച്ചിട്ടില്ല.

—o:o:o—

## ൧൪. പെരുമ്പടപ്പുമൂപ്പിന്നു്.

കൊച്ചിരാജ്യം സാമൂതിരിയുടെ ആക്രമണങ്ങളിൽനിന്നു് അല്പം വിശ്രമിക്കാമെന്നു വിചാരിച്ചു. പക്ഷെ, ഈ ശപരേച്ഛ മറിച്ചായിരുന്നു. 'നാലുപേട്ട നമ്പൂരിക്കു നടുമുറത്തു കിടപ്പു്' എന്നൊരു പഴഞ്ചൊല്ലുണ്ടു്. കൊച്ചിരാജ്യത്തിന്റെ അവകാശികൾ അഞ്ചു താവഴിക്കാരായതുകൊണ്ടു് ഒരിക്കലും രാജ്യത്തു സമാധാനമുണ്ടാവാൻ നിവൃത്തിയുണ്ടായിരുന്നില്ല. ഒരു താവഴിക്കല്ലെങ്കിൽ മറ്റൊരു താവഴിക്കു രാജ്യം വാഴുന്ന താവഴിയോടു് ഒരോ കാരണവശാൽ വഴക്കുകൾ ഉണ്ടായിക്കൊണ്ടേയിരുന്നു. വാഴുന്ന രാജാവിനോടു വിരോധിയായിത്തീരുന്ന തമ്പുരാക്കന്മാർ മറ്റു രാജാക്കന്മാരെ ആശ്രയിച്ചു മഹാരാജാവിനോടു യുദ്ധം ചെയ്യുകയായിരുന്നു പതിവു്. രാജകുടുംബത്തിൽ നിന്നു തെറ്റിപ്പോകുന്നവരുടെ ഭാഗം പിടിച്ചു രാജാവിനോടു യുദ്ധം ചെയ്യാൻ സദാ സമയവും സന്നദ്ധനായിരുന്നതു സാമൂതിരിയാണു്. ഏകദേശം കൊല്ലവർഷം 905-ാമാണ്ടോടുകൂടി തിരുവിതാംകൂറിൽ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ ശക്തി പ്രബലപ്പെട്ടു. ഈ മഹാരാജാവും സാമൂതിരിയെപോലെ തന്നെ കൊച്ചിരാജ്യത്തേക്കു കാലെടുത്തുവെക്കാൻ തരം നോക്കിക്കൊണ്ടിരിക്കുകയായിരുന്നു.

കൊല്ലവഷം 864_ാമാണ്ടിൽ സിംഹാസനാരോഹണം ചെയ്തു കൊല്ലവഷം 898 ാമാണ്ടിൽ തീപ്പെട്ട രാമവൎമ്മ മഹാരാജാവു ചാഴൂർ താവഴിയിൽപെട്ട തമ്പുരാനായിരുന്നു. ഇളയ താവഴിയിലേക്കു രാജ്യഭാരം സ്ഥിരപ്പെട്ട കാലത്തു പെരുമ്പടപ്പു മൂപ്പിൽസ്ഥാനം എല്ലാത്താവഴികളിലുംവെച്ചു മൂത്ത ആൾ വഹിക്കേണമെന്നായിരുന്നല്ലോ നിശ്ചയം. രാമവൎമ്മ മഹാരാജാവു താവഴികളിൽ മൂത്ത തമ്പുരാനുമായിരുന്നതിനാൽ രണ്ടു സ്ഥാനങ്ങളും അദ്ദേഹം തന്നെയാണ് വഹിച്ചിരുന്നത്. കൊല്ലവഷം 907_ാമാണ്ടിൽ തീപ്പെട്ട രവിവൎമ്മ മഹാരാജാവും 922_ാമാണ്ടിൽ തീപ്പെട്ട രാമവൎമ്മ മഹാരാജാവും ഈ രണ്ടു സ്ഥാനങ്ങളും വഹിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ, 898_ാമാണ്ടു തൃശ്ശിവപേരൂർ തീപ്പെട്ട വലിയ തമ്പുരാൻ, പെരുമ്പടപ്പു മൂപ്പിൽ സ്ഥാനത്തെക്കുറിച്ചു മേലിൽ വഴക്കില്ലാതിരിക്കുവാൻ വേണ്ടി അദ്ദേഹത്തിന്റെ സ്വകാൎയ്യസമ്പാദ്യം മുഴുവൻ ചാഴൂർ താവഴിക്കാൎക്കു കൊടുക്കയും മൂപ്പിൽസ്ഥാനം രാജസ്ഥാനത്തേക്കു തന്നെ എന്നു തീരുമാനിക്കുകയും ചെയ്തു. അതുകൊണ്ടു അമ്പതിൽ ചില്വാനം കൊല്ലത്തോളം ഈ സ്ഥാനത്തെ സംബന്ധിച്ചു യാതൊരു വഴക്കും ഉണ്ടായില്ല.

922_ാമാണ്ടിൽ തീപ്പെട്ട വലിയ തമ്പുരാനെ പിന്തുടൎന്നു രാജ്യഭാരം ഏററ രാമവൎമ്മ മഹാരാജാവു താവഴികളിലുള്ള മററു ചിലരേക്കാൾ ഇളയ ആളായിരുന്നതിനാൽ, അന്നു മൂപ്പായിരുന്ന ചാഴൂർ താവഴിയിലെ കാരണവർ പെരുമ്പടപ്പു മൂപ്പിൽസ്ഥാനം തനിക്കു കിട്ടേണമെന്നു വാദിച്ചു.

ഈ സ്ഥാനത്തെക്കുറിച്ചു മേലിൽ വഴക്കുവരാൻ പാടില്ലാത്തവിധം പണ്ടുതന്നെ ഒരു തീരുമാനം ചെയ്തിരുന്നതുകൊണ്ടു മഹാരാജാവ് ആ വാദം സ്വീകരിച്ചില്ല. ചാഴൂർ തമ്പാക്കന്മാർ അവരുടെ സങ്കടം മാർത്താണ്ഡവർമ്മ മഹാരാജാവിനെ ഗ്രഹിപ്പിച്ച് സഹായം ആവശ്യപ്പെട്ടു. കൊച്ചിരാജ്യത്തു കടന്നുകൂടാൻ തരം ഇതുതന്നെ എന്നു മാർത്താണ്ഡവർമ്മ മഹാരാജാവും നിശ്ചയിച്ചു. കൊല്ലവർഷം 928-ാമാണ്ടിൽ ചാഴൂർ തമ്പാക്കന്മാരുടെ ആവശ്യത്തിന്മേൽ ഒരു തിരുവിതാംകൂർ സൈന്യം കരപ്പുറത്തെത്തി, അവിടെ ഉണ്ടായിരുന്ന കൊച്ചി സൈന്യത്തെ തോല്പിച്ചു കരപ്പുറം കൈവശപ്പെടുത്തി. യുദ്ധച്ചിലവു മുഴവൻ തമ്പാക്കന്മാരുടെ കയ്യിൽ നിന്നായിരുന്നു. അതുകൊണ്ടു മൂത്ത തമ്പാനെ പെരുമ്പടപ്പു മൂപ്പിന്ന് എന്ന സ്ഥാനത്തോടുകൂടി കരപ്പുറത്തു വാഴിച്ചു. പക്ഷെ, തിരുവിതാംകൂറിന്റെ കീഴിലാണ് തമ്പാൻ കരപ്പുറം വാഴേണ്ടിയിരുന്നത്. തല്ക്കാലം തമ്പാക്കന്മാരുടെ ആഗ്രഹം സാധിച്ചു എങ്കിലും, ഈ സംഭവം നടന്നതിനുശേഷം പത്തു കൊല്ലത്തിനകം കരപ്പുറം തിരുവിതാംകൂറിലേക്കു ചേരുകയും തമ്പാക്കന്മാർക്കു കരപ്പുറവും മൂപ്പിൽസ്ഥാനവും നഷ്ടമാവുകയും ചെയ്തു.

---

## ൨൭. 'സംശയസ്ഥാനയുദ്ധം.'

---

കൊല്ലവർഷം 927-ാമാണ്ടിൽ ലന്തക്കാരും കൊച്ചി, തിരുവിതാംകൂർ മഹാരാജാക്കന്മാരും കൂടെ ഒരു ആലോച

ന്ന നടത്തി. ഈ ആലോചനയുടെ മുഖ്യ ഉദ്ദേശം 924-ാ മാണ്ടിൽ ലന്തക്കാരും തിരുവിതാംകൂറും തമ്മിൽ ചെയ്ത സന്ധിപരാറിൽ ചില ഭേദഗതികൾ വരുത്തുവാനായിരുന്നു. ഇപ്പോഴത്തെ ആലോചനകൊണ്ട് അധികം ഗുണം സിദ്ധിക്കാൻ വഴിയുണ്ടായിരുന്നതു കൊച്ചിരാജാവിനാണ്. പക്ഷെ, ചാഴൂർ തമ്പാക്കന്മാരെ സംബന്ധിച്ച ചില ചില്ലറ സംഗതികൾ നിമിത്തം രണ്ടു മഹാരാജാക്കന്മാരും തമ്മിൽ സ്വരച്ചേർച്ചയില്ലാതെ പിരിഞ്ഞു.

924-ാമാണ്ടിൽ മാർത്താണ്ഡവർമ്മ, കാരോ രാജ്യങ്ങൾ പിടിച്ചടക്കിയ കൂട്ടത്തിൽ, കൊച്ചിരാജാവിന്റെ ബന്ധുവായിരുന്ന പൊറക്കാട്, അല്ലെങ്കിൽ അമ്പലപ്പുഴ രാജാവിന്റെ രാജ്യവും കൈവശപ്പെടുത്തി. ആ ഇടയ്ക്കുതന്നെ വടക്കുംകൂറു രാജാവിനേയും തോല്പിച്ച് അദ്ദേഹത്തിന്റെ രാജ്യവും കരസ്ഥമാക്കിയിരുന്നു. ഈ രണ്ടു രാജാക്കന്മാരും കൊച്ചി മഹാരാജാവിന്റെ കീഴിലായിരുന്നതുകൊണ്ട് അവരുടെ അപജയം പ്രത്യക്ഷമായി കൊച്ചിയിലേക്കു വലിയ ദോഷമായിരുന്നു എന്നതിനു സംശയമില്ലല്ലോ. ഈ അവസരത്തിൽ വടക്കുംകൂറും പൊറക്കാടും നഷ്ടമായ അധികാരം വീണ്ടെടുക്കുന്നതിനായി കൊച്ചിരാജാവിന്റെ സഹായം ആവശ്യപ്പെട്ടു. “ആഹവം ചെയ്തില്ലെന്നാൽ മൃത്യു നിശ്ചയമെന്നും ആഹവം ചെയ്തുവെന്നാൽ മൃത്യു സംശയമെന്നും” വരുന്ന ദിക്കിൽ ‘സംശയസ്ഥാനയുദ്ധം’ ഉത്തമപക്ഷമായിട്ടാണല്ലൊ ഗണിച്ചുപോരുന്നത്. അതുകൊണ്ടു കൊച്ചിരാജാവു മുൻപറഞ്ഞ രാജാക്കന്മാരെ സഹായിക്കാമെന്നു തീർച്ചയാക്കി.

927-ാമാണ്ടു വൃശ്ചികമാസത്തിൽ കൊച്ചിരാജാവു യുദ്ധത്തിനു വേണ്ടുന്ന ഒരുക്കങ്ങൾ എല്ലാം ചെയ്തു. പാലിയത്തച്ചൻെറ സൈന്യവും മട്ടാഞ്ചേരിയിൽ ഉണ്ടായിരുന്ന സൈന്യവും മാർത്താണ്ഡവർമ്മയാൽ ജിതരായ കായംകുളം സൈന്യത്തിൽപെട്ട നായന്മാരും പള്ളുരുത്തിയിൽ വന്ന് ഏകോപിച്ചു. ഇങ്ങിനെ ഏകോപിച്ച മഹാ സൈന്യത്തിൻെറ നായകനായി പള്ളിയിൽ ഇടിക്കേളമേനവനെ നിയമിക്കുകയും ചെയ്തു. ഇടിക്കേളമേനോൻ അന്നത്തെ യോദ്ധാക്കളിൽവെച്ച് അതിശൂരനും പരാക്രമിയുമായിരുന്നു; എന്നു തന്നെയല്ല, യുദ്ധതന്ത്രത്തിലും രാജ്യഭരണതന്ത്രത്തിലും അദ്ദേഹത്തിനോടു കിടപിടിക്കുവാൻ അന്ന് അധികം പേരുണ്ടായിരുന്നതുമില്ല. ഇടിക്കേളമേനോൻ ഈ വലിയ സൈന്യത്തെ രണ്ടായി വിഭാഗിച്ചു. അതിൽ ഒരു വിഭാഗം പുഴവഴിയായും മറെറ വിഭാഗം കരവഴിയായും അമ്പലപ്പുഴയ്ക്കു പുറപ്പെട്ടു. ധനുമാസത്തിൽ അവിടെ ചെന്നു ചേൎന്നു. ഇവർ ആനന്ദേശ്വരം എന്നു പറയുന്ന സ്ഥലത്തു സൈന്യം ശേഖരിച്ചു വ്യൂഹം ഉറപ്പിച്ചുനിന്നു. കൊച്ചി സൈന്യത്തിൻെറ ഗതികൾ മുഴുവൻ ലന്തക്കാർ മുഖേന മാർത്താണ്ഡവർമ്മ മഹാരാജാവു ധരിച്ചിരുന്നു. അതുകൊണ്ടു കൊച്ചി സൈന്യത്തോട് എതിൎക്കുവാനായി യുവരാജാവിൻെറ കീഴിൽ ഒരു വിഭാഗത്തേയും രാമയ്യൻ ദളവയുടെ കീഴിൽ വേറെ ഒരു വിഭാഗത്തേയും ഡിലിനായി എന്ന യൂറോപ്യൻെറ കീഴിൽ ഒരു കുതിരപ്പട്ടാളത്തേയും ചേൎത്ത് ഒരു വലിയ സൈന്യത്തെ മാർത്താണ്ഡവർമ്മ അമ്പലപ്പുഴയ്ക്ക് അയച്ചു. രണ്ടു സൈന്യങ്ങളും ധനുമാസ

ത്തിൽ ആനന്ദേശ്വരത്തുവെച്ചു കൂട്ടിമുട്ടി. ആദ്യത്തെ ദിവസം അതിഭയങ്കരമായ ഒരു യുദ്ധമുണ്ടായി. ഇരുഭാഗക്കാൎക്കും വളരെ നഷ്ടം പറ്റി വൈകുന്നേരമായപ്പോൾ കൊച്ചി സൈന്യം അമ്പലപ്പുഴയ്ക്കു പിൻവാങ്ങി അവിടെ വ്യൂഹമുറപ്പിച്ചുകൊണ്ട് ഇടിക്കേളമേനോനും മറ്റു സേനാനായകന്മാരും യുദ്ധത്തിന്നു തയ്യാറായിനിന്നു. ഡിലിനോയിയുടെ കീഴിലുള്ള കുതിരപ്പട്ടാളം വന്നു ചേരുന്നതുവരെ തിരുവിതാംകൂർ സൈന്യവും കടന്നു പ്രവൎത്തിക്കാതെ ഒതുങ്ങിയിരുന്നു. കുതിരപ്പട്ടാളം വന്നെത്തിയ ഉടനെ തിരുവിതാംകൂർ സൈന്യം അമ്പലപ്പുഴയ്ക്കു കടന്നു. കൊച്ചി സൈന്യത്തിന്റെ വലത്തുഭാഗം കുതിരപ്പട്ടാളത്താലും മുൻഭാഗവും പിൻഭാഗവും യുവരാജാവിന്റെയും ദളവയുടേയും സൈന്യങ്ങളാലും ഒരേ സമയത്തു തന്നെ എതിൎക്കപ്പെട്ടു. കൊച്ചിക്കാൎക്കു കുതിരപ്പട്ടാളമേ ഉണ്ടായിരുന്നില്ല. അതുകൊണ്ടു ശത്രുക്കളുടെ ആക്രമണം തടുത്തുനിന്നു യുദ്ധം ചെയ്വാൻ നിവൃത്തിയില്ലാതെ വന്നു. വളരെ ഭടന്മാർ മരിച്ചു. അനേകം പേരെ തടവുകാരായും പിടിച്ചു. തടവുകാരിൽ പ്രമാണികൾ ഇടിക്കേളമേനോൻ, കോമിയച്ചൻ, ചങ്ങരക്കോത കൎത്താവ്, കോടശ്ശേരി കൎത്താവ്, പാനമുക്കാട്ടു കൎത്താവ്, തോട്ടാശ്ശേരി ചിറമനുണ്ണി എന്നിവരായിരുന്നു. ഇവരിൽ ഇടിക്കേളമേനോനേയും ചിറമനുണ്ണിയേയും ഒഴിച്ചു ബാക്കി നാലുപേരേയും മോചനദ്രവ്യം വാങ്ങി വിട്ടയച്ചു.

വിജയികളായ തിരുവിതാംകൂർ സേനാധിപന്മാർ അമ്പലപ്പുഴയിൽനിന്നു പിന്നേയും വടക്കോട്ടു തിരിച്ചു. ഇവരിൽ രാമയ്യനും സൈന്യവും പടിഞ്ഞാട്ടുമാറി അരൂക്കു

റി വരെയുള്ള രാജ്യങ്ങൾ കൈവശപ്പെടുത്തി. യുവരാജാവും സേനയും കിഴക്കോട്ടുമാറി ഉദയമ്പേരൂർ വരെയുള്ള രാജ്യങ്ങൾ പിടിച്ച് അവിടെ പാളയമടിച്ചു. ഉദയമ്പേരൂർനിന്ന് അല്പം കിഴക്കുള്ള മാമല എന്ന സ്ഥലവും യുവരാജാവു പിടിച്ചടക്കി. ഇത്രയുമായപ്പോൾ സന്ധി സംസാരിക്കാമെന്നായി. കൊല്ലവൎഷം 932-ാമാണ്ടിൽ കോമിയച്ചൻ മാൎത്താണ്ഡവൎമ്മ മഹാരാജാവിനെ തൃപ്പൂണിത്തുറയ്ക്കു കൂട്ടിക്കൊണ്ടുവന്നു. ചില സ്ഥലങ്ങൾ തിരുവിതാംകൂറിലേക്കു വിട്ടുകൊടുക്കണമെന്നുള്ള സംഗതിയെ കുറിച്ചു ചില തൎക്കങ്ങൾ ഉണ്ടായിരുന്നതിനാൽ അന്നു സമാധാന ഖരാറ് എഴുതിയില്ല. അടുത്ത കൊല്ലത്തിൽ കൊച്ചി മഹാരാജാവു തിരുവനന്തപുരത്തേക്ക് എഴുന്നള്ളുകയും അവിടെവെച്ചു ഖരാറ് എഴുതുകയും ചെയ്തു. ഈ ഖരാറിലെ നിശ്ചയപ്രകാരം കരപ്പുറം തിരുവിതാംകൂറിലേക്കു വിട്ടുകൊടുത്തു.

## ൨൩. 'ആപത്തു വരുമ്പോൾ കൂട്ടത്തോടെ'

തിരുവിതാംകൂറിൽ മാൎത്താണ്ഡവൎമ്മ മഹാരാജാവ് ഓരോ രാജ്യങ്ങൾ പിടിച്ചടക്കി ക്രമേണ നീങ്ങി നീങ്ങി കൊച്ചിയുടെ തെക്കെ അതിരുകൾ കൈവശപ്പെടുത്തി എന്നു മുമ്പു പറഞ്ഞുവല്ലോ. ഈ കാലത്തു മാനവിക്രമ മഹാരാജാവു കൊച്ചിയുടെ വടക്കെ അതിരുകളിലും കടന്നുകൂടിയിരുന്നു. കൊല്ലവൎഷം 931-ാമാണ്ടിലും 933-ാമാണ്ടിലും മ

ഷ്യേ സാമൂതിരിപ്പാട്ട വള്ളുവനാട് രാജാവിനേയും പാല ക്കാട്ട രാജാവിനേയും യുദ്ധത്തിൽ തോല്പിച്ച് അവരുടെ രാ ജ്യങ്ങളെല്ലാം കൈവശപ്പെടുത്തി. അതിനുശേഷം ചേ റുവായിലുള്ള ലന്തക്കാരെ തോല്പിച്ച് അവരുടെ കോട്ടയും പിടിച്ചു. കൊടുങ്ങല്ലൂർ അഴിമുതൽ ചേററുവായഴിവരെ നെടുനീളം കിടക്കുന്ന ചേററുവായ ദ്വീപിൽ അന്നു സാമൂ തിരിയുടെ കൈവശപ്പെടാതെ കൊടുങ്ങല്ലൂർ കോട്ട മാത്ര മേ ഉണ്ടായിരുന്നുള്ളു. സാമൂതിരി സ്വാധീനപ്പെട്ട സ്ഥല ങ്ങളിലെല്ലാം സൈന്യത്തെ സ്ഥാപിക്കുകയും ചെയ്തു. അ തുകൊണ്ടു സാമൂതിരിക്കു കൊച്ചിരാജ്യത്തെ എവിടെ നി ന്നെങ്കിലും ആക്രമിക്കുവാൻ സൌകൎയ്യം കിട്ടി. എന്നുത ന്നെയല്ല, കൊച്ചിയിലെ ചില സ്വാമിദ്രോഹികളായ പ്ര ഭുക്കന്മാർ സാമൂതിരിക്കു അനുകൂലികളായും തീൎന്നു. 932-ം മാണ്ട് അവസാനത്തോടുകൂടി സാമൂതിരിപ്പാട്ട കൊടുങ്ങ ല്ലൂർ നിന്നു പറൂക്കും ആലങ്ങാട്ടേക്കും കടന്നു. അവിട ത്തെ രാജാക്കന്മാർ യുദ്ധം കൂടാതെതന്നെ കീഴടങ്ങി. ആലു വാ, വരാപ്പുഴ, മഞ്ഞുമ്മൽ, കോതാട്, ചാത്തനാട്ട മുതലാ യ സ്ഥലങ്ങളിൽ സാമൂതിരി സൈന്യങ്ങളെ പാൎപ്പിക്കുകയും കാൎയ്യാന്വേഷണത്തിന്നു കാൎയ്യക്കാരന്മാരെ നിയമിക്കുകയും ചെയ്തു. ഈ കാലത്തുതന്നെ സാമൂതിരി ചേററുവായിൽ നിന്ന് എനാമാക്കലേക്കു കടന്ന് അവിടെയുണ്ടായിരുന്ന ലന്തക്കാരുടെ കോട്ട പിടിച്ചു; അവിടെനിന്നു തൃശ്ശിവപേ രൂക്കു കടന്നു. അവിടെ ഒരു യുദ്ധം വേണ്ടിവന്നെങ്കിലും കൊച്ചിസൈന്യം തോറേറാടിയതേയുള്ളു. സാമൂതിരിയുടെ കൊച്ചിയിലെ തലസ്ഥാനം തൃശ്ശിവപേരൂരാക്കുകയും ചെയ്തു.

ചങ്ങരംകണ്ടത്തു കയ്മൾ, ചിറ്റൂർ നമ്പൂരിപ്പാട്, വലശനാട്ടു നമ്പ്യാര്, ഇവർ മുമ്പുതന്നെ സാമൂതിരിയുടെ പക്ഷക്കാരായിരുന്നതിനാൽ, അദ്ദേഹത്തെ ഊരകം, ആറാട്ടുപുഴ, മാപ്പ്രാണം എന്നീ സ്ഥലങ്ങളിലേക്കു ക്ഷണിച്ചു ഇതു കണ്ടപ്പോൾ ആറുനാട്ടിൽ പ്രഭുക്കന്മാരും സാമൂതിരിക്കു കീഴടങ്ങി. സാമൂതിരി ഇങ്ങിനെ ഓരോ സ്ഥാനങ്ങൾ ഉറപ്പിച്ചതിനു ശേഷം മനക്കോട് എന്ന സ്ഥലം ആക്രമിക്കുകയും പാലിയത്തച്ചന്റെ വകയായ മുള്ളൂർക്കര കോട്ട പിടിക്കുകയും ചെയ്തു. പാലിയത്തച്ചന്റെ കോട്ടയും മററും സാമൂതിരിക്ക് അധീനപ്പെട്ടതോടുകൂടി തലപ്പിള്ളിയിലെ മററു രാജാക്കന്മാരും ചെങ്ങഴി നമ്പ്യാന്മാരും സാമൂതിരിയെ അവരുടെ മേൽക്കോയ്മയായി സ്വീകരിച്ചു. അതുപോലെതന്നെ മുകുന്ദപുരത്തുള്ള കൊടകരനായരും മററു ചില പ്രമാണികളും ചെയ്തു.

കൊല്ലം 931-ാമാണ്ടിൽ, വടക്കുള്ള കൊച്ചിരാജ്യങ്ങളെല്ലാം കൈവശപ്പെടുത്തിയതിനു ശേഷം, സാമൂതിരിപ്പാടു കൊടുങ്ങല്ലൂർനിന്നും പറൂർ നിന്നും ചേന്നമംഗലത്തെ ആക്രമിക്കുകയും ആ ദ്വീപുകളെല്ലാം കൊള്ളയിടുകയും ചെയ്തു. പാലിയത്തച്ചനും കുടുംബവും വൈപ്പിലേക്കു മാറി താമസിച്ചു. പച്ചീക്കോന്റെ കാലത്തിനു ശേഷം കൊച്ചിരാജ്യത്തേക്ക് ഇതേവരെ ഇത്ര വലിയ ഒരു ആപത്തു നേരിട്ടിട്ടുണ്ടായിരുന്നില്ല. ഈ കാലത്തു കൊച്ചിരാജാവിന്റെ സ്വന്തം എന്നു പറയുവാൻ മാത്രം ഇപ്പോഴത്തെ കൊച്ചി കണയന്നൂർതാലൂക്കിന്റെ ഏതാനും ഭാഗവും തൃശ്ശിവപേരൂർ താലൂക്കിൽ കുറച്ചു സ്ഥലവും മാത്രമേ ഉണ്ടാ

യിരുന്നുള്ളു. തമ്പുരാന്റെ ബന്ധുക്കളായിട്ട പാലിയത്തച്ഛനും ചേരാനല്ലൂർ കർത്താവു മുതലായ അഞ്ചുകന്മന്മാരും മാത്രം ശേഷിച്ചു. ഇവരിൽ തന്നെ പാലിയത്തച്ഛന്റെ കുടുംബക്കാരിൽ പലരും കോമിയച്ഛനെ സാമൂതിരിയുടെ പക്ഷത്തിൽ ചേർക്കാൻ ശ്രമിച്ചെങ്കിലും സ്വാമിഭക്തനും ധീരനുമായ അദ്ദേഹം അതിനൊന്നും വഴിപ്പെട്ടില്ല; എന്നു മാത്രമല്ല, ശത്രുപക്ഷം ചേൎന്ന ഒരു മരുമകനെ അദ്ദേഹം കുടുംബത്തിൽനിന്നു ബഹിഷ്കരിക്കുകയും കൂടെ ചെയ്തു.

സാമൂതിരിയുടെ സൈന്യവും കൊച്ചിയിലെ സൈന്യവും തമ്മിൽ പലപ്പോഴും ഓരോ സ്ഥലങ്ങളിൽ വെച്ചു യുദ്ധമുണ്ടാവുകയും അപ്പോഴൊക്കെ കൊച്ചിക്കാർ ജയിക്കുകയും ചെയ്തിരുന്നെങ്കിലും, സാമൂതിരിപ്പാട്ടിലെ സ്ഥിതിക്കു യാതൊരു വ്യത്യാസവും ഉണ്ടായില്ല. ഇങ്ങിനെ ഇരിക്കുമ്പോൾ ലന്തക്കാൎക്കു കൊളമ്പിൽനിന്നു സൈന്യം വന്നു ചേൎന്നു. അപ്പോൾ സാമൂതിരിയെ നാട്ടിൽനിന്ന് ഓടിക്കാൻ തങ്ങളെ സഹായിക്കേണമെന്നു കൊച്ചിരാജാവിനോട ലന്തക്കാർ ആവശ്യപ്പെട്ടു. ഉടനെ ഇളയ തമ്പുരാനും പാലിയത്തച്ഛനും കൂടെ കഴിയുന്നിടത്തോളം സൈന്യം ശേഖരിച്ചുംകൊണ്ടു തിരുവഞ്ചിക്കുളത്തേക്കു പുറപ്പെട്ടു അവിടെ ലന്തക്കാരും ഇവരോട ചേൎന്നു. 931-ാമാണ്ടു മകരമാസത്തിൽ ഇവർ സാമൂതിരിയുടെ മതിലകം അത്തിയെ ആക്രമിച്ചു. അന്നു ഭയങ്കരമായ ഒരു യുദ്ധം ഉണ്ടാവുകയും സാമൂതിരിയുടെ സൈന്യത്തിനു വളരെ ദോഷം പറ്റുകയും ചെയ്തു. പക്ഷെ, കൊച്ചിസൈന്യവും ലന്തക്കാരും വൈകുന്നേരമായപ്പോൾ തിരുവഞ്ചിക്കുളത്തേക്കും കൊ

ട്ടങ്ങളുംകൂടി മടങ്ങി. രാത്രിയിൽ സാമൂതിരിയുടെ ദൂതന്മാർ വന്നു ലന്തകപ്പിത്താനെ കണ്ടു; ലന്തക്കാർ യുദ്ധം ചെയ്യാതിരുന്നാൽ ചേറുവായിലുള്ള അവരുടെ കോട്ട തിരിയെ കൊടുക്കാമെന്നു പറഞ്ഞു. കപ്പിത്താൻ അതു സമ്മതിച്ചു; ആരും അറിയാതെ സൈന്യസമേതം രാത്രിയിൽ തന്നെ കൊച്ചിയിലേക്കു മടങ്ങി. ഇളയതമ്പുരാനും അച്ചനും ഈ ചതിയറിഞ്ഞതു നേരം പുലന്നതിൽപിന്നെയാണ്. സാമൂതിരിയുടെ സൈന്യത്തോട് എതിരിട്ടു നില്ക്കാൻ മാത്രം ഭടന്മാരില്ലാതിരുന്നതിനാൽ, ഇളയതമ്പുരാൻ സൈന്യസമേതം എറണാകുളത്തേക്കു തിരിച്ചുപോന്നു. പാലിയത്തച്ചൻ വൈപ്പിലേക്കും പോയി.

934-ാമാണ്ടു മേടമാസത്തിൽ സാമൂതിരിപ്പാട് തൃശ്ശിവപേരൂർ വെച്ചു തീപ്പെട്ടു. പിന്നത്തെ സാമൂതിരി തൃശ്ശിവപേരൂർ സ്ഥാപിച്ചിരുന്ന സൈന്യത്തിന്റെ സംഖ്യ കുറച്ചു. ഈ തക്കം നോക്കി ഇളയ രാജാവും അച്ചനും കൂടെ സൈന്യം ശേഖരിച്ചു സാമൂതിരിയുടെ സൈന്യത്തെ വളഞ്ഞു അവരെ തോല്പിച്ചു തൃശ്ശിവപേരൂർ കോട്ടയും അതിനു സമീപമുള്ള സ്ഥലങ്ങളും കൈവശപ്പെടുത്തി. ഉടനെ സാമൂതിരിപ്പാട് ഒരു വലിയ സൈന്യത്തോടുകൂടി എനാമാക്കൽനിന്നും പുറപ്പെട്ടു. അപ്പോൾ ഇളയതമ്പുരാൻ തൃശ്ശിവപേരൂർ നിന്നു കുമരകത്തേക്കു പിൻവാങ്ങി. ഇങ്ങിനെ അഞ്ചു കൊല്ലത്തോളം യുദ്ധം ചെയ്തുകൊണ്ടിരുന്നു എങ്കിലും സാമൂതിരിയുടെ ശക്തി കുറയ്ക്കുവാനോ രാജ്യങ്ങൾ വീണ്ടെടുക്കുവാനൊ കൊച്ചിരാജാവിനു സാധിച്ചില്ല. എന്നു തന്നെയല്ല, ക്രമേണ ഇരിക്ക സൈപരമില്ലാതേയുമായി.

—:o:—

## ൨൭. നെടുംകോട്ട.

കൊല്ലവഷം 986-ാമാണ്ടിൽ രാമവമ്മ മഹാരാജാവു തീപ്പെട്ടു; വീരകേരളവമ്മ മഹാരാജാവു സിംഹാസനാരോഹണം ചെയ്തു. ഇതിന്ന് അല്പം മുമ്പുതന്നെ മാത്താണ്ഡവമ്മ മഹാരാജാവു തീപ്പെടുകയും അദ്ദേഹത്തിനെ പിൻതുടൎന്നു രാമവമ്മ മഹാരാജാവു സിംഹാസനാരോഹണം ചെയ്കയും ചെയ്തിരുന്നു.

തടവുകാരൻെറ നിലയിൽ തിരുവനന്തപുരത്തു താമസിച്ചുവരുന്ന കാലത്തു മാൎത്താണ്ഡവമ്മ മഹാരാജാവും രാമവമ്മ മഹാരാജാവുമായി കോമിയച്ചനു പരിചയത്തിനു സംഗതിയായി; എന്നു തന്നെയല്ല, ആ രണ്ടു മഹാരാജാക്കന്മാൎക്കും അച്ചൻെറ ബുദ്ധികൂൎമ്മയും രാജ്യതന്ത്രത്തിലുള്ള സാമൎത്ഥ്യവും കണ്ട് അദ്ദേഹത്തിൻെറ പേരിൽ വളരെ വിശ്വാസവും ബഹുമാനവും ജനിച്ചു. അതുകൊണ്ടു 937-ൽ കോമിയച്ചൻെറ ഉത്സാഹത്തിന്മേൽ കൊച്ചിയും തിരുവിതാംകൂറും തമ്മിൽ ചെയ്തിരുന്ന മുൻപെരാറ് ഒന്നു പുതിയതാക്കി. പുതിയ ഖരാറിലെ നിശ്ചയങ്ങൾ താഴെ പറയുംപ്രകാരമായിരുന്നു:— വടക്ക പുക്കൈതവരേയും കിഴക്ക ചിററൂർ വരേയുമുണ്ടായിരുന്ന കൊച്ചിവക രാജ്യങ്ങൾ സാമൂതിരിയോടു യുദ്ധം ചെയ്തു വീണ്ടെടുക്കാൻ കൊച്ചിരാജാവിനെ സഹായിക്കണം. തിരുവിതാംകൂറിലേക്ക പറവൂരും ആലങ്ങാടും വിട്ടുകൊടുക്കണം. കൊച്ചിയിലെ വകയല്ലാത്ത ഏതെങ്കിലും സ്ഥലങ്ങൾ യുദ്ധത്തിൽ സാമൂതിരിയുടെ കയ്യിൽനിന്നു കിട്ടിയാൽ ആ വക സ്ഥലങ്ങൾ തി

രുവിതാംകൂറിലേക്കുതന്നെ കൊടുക്കണം. തിരുവിതാംകൂറു കാരുടെ യുദ്ധച്ചിലവുവകയ്ക്കു വീണ്ടു കിട്ടിയ രാജ്യങ്ങളിലെ നികുതിയിൽ പകുതി കൊടുക്കണം. ഇങ്ങിനെ ഈ രണ്ടു രാജാക്കന്മാരും തമ്മിൽ ഒരു ഖരാറു ചെയ്യുന്നതു ലന്തക്കാൎക്ക ദോഷകരമായി പരിണമിക്കുവാൻ മാൎഗ്ഗമുണ്ടായിരുന്നതിനാൽ, ഈ ഖരാറ് എഴുതാതിരിക്കാൻ ചില സൂത്രങ്ങൾ അവർ ചെയ്തു. പക്ഷെ, ലന്തക്കാരുടെ സൂത്രങ്ങളൊന്നും കോമിയച്ചന്റെ അടുക്കൽ പററിയില്ല.

മേൽപറഞ്ഞ ഖരാറിലെ നിശ്ചയപ്രകാരം 938-ാമാണ്ടിൽ ധനുമാസത്തോടുകൂടി തിരുവിതാംകൂറിൽ നിന്നു മാൎത്താണ്ഡൻ പിള്ളദളവയുടേയും ഡിലിനോയിയുടേയും കീഴിൽ ഓരോ സൈന്യം എറണാകുളത്തു വന്നുചേൎന്നു. അവിടെ വെച്ചു കൊച്ചിയിലെ സൈന്യവും അവരോടൊന്നിച്ചു. ഏകദേശം മീനമാസത്തോടുകൂടി ഈ ബന്ധുസൈന്യം പറൂക്കും ആലങ്ങാട്ടേയ്ക്കും പുറപ്പെട്ടു. പക്ഷെ സാമൂതിരിയുടെ സൈന്യം യുദ്ധം ചെയ്യാതെ അവിടെ നിന്നു കൊടുങ്ങല്ലൂൎക്ക തിരിച്ചു. മാൎത്താണ്ഡൻപിള്ള അവരെ മാപ്രാണത്തുവെച്ച് എതിൎത്തു തൃശ്ശിവപേരൂൎക്ക് ഓടിച്ചുകൊണ്ടു പോയി. അവിടെ വെച്ചു ശത്രുക്കളെ മുമ്പിൽനിന്നും പിമ്പിൽനിന്നും എതിൎത്തു. അക്കാലത്തു കൊച്ചിയിലെ യോദ്ധാക്കളിൽവെച്ച് ഏററവും ശൂരന്മാരും ധീരന്മാരും കവളപ്പാറയിലും പേരാട്ടുവീഥിയിലുമുള്ള നായന്മാരായിരുന്നു. ഇവർ സാമൂതിരിയുടെ സൈന്യത്തെ പിന്നിൽ നിന്നും മാൎത്താണ്ഡൻപിള്ള മുന്നിൽ നിന്നും എതിൎത്തപ്പോൾ അവർ നില്ക്കക്കളളിയില്ലാതെ കുന്ദംകുളം കോട്ടയിലേക്കു ചേല്ക്ക

ൻെറ കോട്ടയിലേക്കും ഓടി. ഈ സന്ദർഭത്തിൽ ഡിലിനോയി സാമൂതിരിയുടെ സൈന്യത്തെ കൊടുങ്ങല്ലൂർ നിന്നു പടിഞ്ഞാറൻ വഴിയേ ഓടിച്ചു ചേററുവായ പുഴയ്ക്കക്കരെ കയററി. അതു കഴിഞ്ഞ് അവർ ഏനാമ്മാവു വഴിയേ തൃശ്ശിവപേരൂർക്കു പോന്നു. അപ്പോഴയ്ക്കും ആ സ്ഥലം മാർത്താണ്ഡൻപിള്ളയുടെ കയ്യിലായി കഴിഞ്ഞു. ഉടനെ മാർത്താണ്ഡൻപിള്ളയും ഡിലിനോയിയും കൂടെ ചേലക്കരയ്ക്കു ചെന്നു സാമൂതിരിയുടെ ഭടന്മാരെ അവിടെ നിന്നും ഓടിച്ചു കൊച്ചിരാജ്യത്തിൻെറ അതൃത്തിക്കു പുറത്താക്കി. അതിനു ശേഷം ഇവർ കുന്ദംകുളങ്ങരയ്ക്കു പുറപ്പെട്ടു. ശത്രുക്കൾ ഇവരുടെ വരവു കണ്ടു പൊന്നാനിയിലേക്ക് ഓടി രക്ഷപ്പെട്ടു. സാമൂതിരിയുടെ നാട്ടിൽ കടന്നു യുദ്ധം ചെയ്യേണമെന്നായിരുന്നു ഡിലിനോയിയുടെ അഭിപ്രായം. കാര്യങ്ങൾ ഇത്രയുമായപ്പോൾ, സാമൂതിരിപ്പാടു പേടിച്ചു സന്ധിക്ക് അപേക്ഷിച്ചു. കൊല്ലവർഷം 940-ാമാണ്ടിൽ സന്ധിഖരാറെഴുതി. ഖരാറ് ഇരുകക്ഷികൾക്കും തൃപ്തികരമായിരുന്നെങ്കിലും, കൊച്ചിരാജാവിൻെറ ആഗ്രഹംപോലെ വന്നേരിയും മാറും കിട്ടിയില്ല. തിരുവിതാംകൂർ സൈന്യം തിരിയെ പോയി. മാർത്താണ്ഡൻപിള്ള ചെയ്ത ഉപകാരത്തിനു പ്രതിഫലമായി കൊച്ചിമഹാരാജാവ് അദ്ദേഹത്തിനു പുത്തഞ്ചിറ എന്ന ദേശം സമ്മാനമായി കൊടുത്തു. പക്ഷെ, അസാമാന്യനായ ആ സ്വദേശാഭിമാനി ആ ദേശം അദ്ദേഹത്തിൻെറ സ്വാമിക്കു തിരുമുൽക്കാഴ്ചയായി വെച്ചു.

ഈ യുദ്ധം കഴിഞ്ഞപ്പോൾ സാമൂതിരിയുടെ ശല്യം തീൎന്നു എങ്കിലും, തിരുവിതാംകൂറിനും കൊച്ചിക്കും പൊതു

വേ ആപൽക്കരമായ ഒരു ശത്രുവിന്റെ ആക്രമണത്തെ പ്രതീക്ഷിച്ചിരിക്കേണ്ടുന്ന കാലം അടുത്തു തുടങ്ങി. ഹൈദരാലി സ്വാമിദ്രോഹം ചെയ്തു രാജാവായി. അയാൾ മലയാളത്തിലേക്ക്, കടന്നാൽ, ഈ രണ്ടു രാജാക്കന്മാൎക്കും സൈ്വരക്കേടാവും. അതുകൊണ്ട് അയാളുടെ ആക്രമണത്തെ തടുക്കുന്നതിന് ഒരു കോട്ട അത്യാവശ്യമാണെന്നു ഡിലിനോയി അഭിപ്രായപ്പെട്ടു. വൈപ്പു മുതൽ ആനമല വരെ നെടുനീളത്തിൽ ഒരു കോട്ട കെട്ടേണമെന്നു തീൎച്ചയാക്കി. ഈ സംഗതിയെ പററി ആലോചിക്കുന്നതിനു രണ്ടു മഹാരാജാക്കന്മാരും അന്നമാനടയിൽ എഴുന്നെള്ളുകയും കോട്ട കൊച്ചിരാജ്യത്തുകൂടെ കെട്ടുവാൻ തമ്പുരാൻ സമ്മതിക്കുകയും ചെയ്തു. ഇങ്ങിനെ ഏകദേശം മുപ്പതു നാഴിക നീളത്തിൽ ഒരു കോട്ടയും പതിനാറടി വീതിയും ഇരുപതടി ആഴവുമുള്ള ഒരു കിടങ്ങും ഓരോ പ്രധാനസ്ഥലങ്ങളിൽ കൊത്തളങ്ങളും പണിയിച്ചു.

തിരുവിതാംകൂറിന്റെ ബന്ധുത്വംകൊണ്ടു കൊച്ചിയിലേക്ക് എല്ലാററിലും മുഖ്യമായി വേറെ ഒരു ഗുണമുണ്ടായി. കൊച്ചിയിലെ സാമന്തരാജാക്കന്മാരും പ്രഭുക്കന്മാരും മഹാരാജാവും തമ്മിൽ ഒരു കാലത്തും ആഗ്രഹിക്കത്തക്ക യോജിപ്പുണ്ടായിട്ടില്ല. മാൎത്താണ്ഡവൎമ്മയുടെ കാലത്തിനുമുമ്പു തിരുവിതാംകൂറിലും ഇങ്ങിനെ തന്നെയായിരുന്നു. രാജാക്കന്മാരുടെ നയക്കുറവും പ്രഭുക്കന്മാരുടെ ഗൎവ്വവുമായിരുന്നു ഇതിനു കാരണം. മാൎത്താണ്ഡവൎമ്മ തിരുവിതാംകൂറിൽ ചെയ്തതുപോലെ കൊച്ചിയിലും ചെയ്യുവാൻ മഹാരാജാവു തീൎച്ചയാക്കി. ഗൎവ്വിഷ്ഠന്മാരായ പ്രഭുക്കന്മാരുടെ വസ്തുവക

കൾ സൎക്കാരിലേക്കു കണ്ടു കെട്ടി; മാറുള്ളവരെ നയംകൊണ്ടു ബന്ധുക്കളാക്കി. പണ്ടത്തെ രാജ്യഭരണം നാട്ടുവാഴികളുടെ മനോധൎമ്മം പോലെയായിരുന്നു. ഓരോ നാട്ടുവാഴിയുടെ കീഴിൽ ദേശവാഴികൾ ഉണ്ടായിരുന്നതിനാൽ, ദേശങ്ങൾ എല്ലാം അവർ ഭരിക്കുകയും അവരുടെ മേലധികാരം നാട്ടുവാഴി വഹിക്കുകയും നാട്ടുവാഴികൾ രാജാവിനോടു ഉത്തരവാദം പറയുകയുമായിരുന്നു പണ്ടത്തെ പതിവ്. അതുകൊണ്ടു ഭടന്മാരും രാജ്യത്തെ മുതലെടുപ്പും ദേശവാഴികളുടേയും നാട്ടുവാഴികളുടേയും സ്വാധീനത്തിലായിരുന്നതിനാൽ, രാജാവു പലപ്പോഴും സൈന്യത്തിനും ദ്രവ്യത്തിനും വേണ്ടി നാട്ടുവാഴികളുടെ മുഖം നോക്കേണ്ടിയിരുന്നു. വീരകേരള മഹാരാജാവ് ഈ സമ്പ്രദായം നിറുത്തൽ ചെയ്തു. രാജ്യം ആകെ പത്തു താലൂക്കുകളായി വിഭാഗിച്ചു. ഓരോ കോവിലകത്തും വാതലിലെ കാൎയ്യങ്ങൾ അന്വേഷിക്കുന്നതിന് ഓരോ കാൎയ്യക്കാരന്മാരേയും ഏൎപ്പെടുത്തി. ഇവരുടെ മേലധികാരികളായി വടക്കെ മുഖം സൎവ്വാധിയെന്നും തെക്കെ മുഖം സൎവ്വാധിയെന്നും രണ്ടുപേരേയും ഇവരുടെ മേലധികാരിയായി വലിയ സൎവ്വാധി എന്ന പ്രധാനമന്ത്രിയേയും നിയമിച്ചു. വലിയ സൎവ്വാധിതന്നെയായിരുന്നു സൈന്യാധിപനും. ഇദ്ദേഹത്തിന്റെ കീഴിൽ ഈരണ്ടു കുമുദാ[1]ന്തികളും ഈരണ്ടു കപ്പി[2]ത്താന്മാരുമുണ്ടായിരുന്നു. ഇങ്ങിനെ രാജ്യഭരണസമ്പ്രദായത്തിൽ ചില വ്യവ

---

(1) Cammandants·

(2) Captaines.

ന്ധകളെല്ലാം ചെയ്തപ്പോൾ അന്തച്ഛിദ്രങ്ങളും രാജദ്രോഹികളും കുറഞ്ഞു.

## ൨൰. പുലിവാലുപിടിച്ചു.

സാമൂതിരിപ്പാട്ട പാലക്കാട്ട രാജാവിനേയും വള്ളുവനാട്ട രാജാവിനേയും തോല്പിച്ച് അവരുടെ രാജ്യങ്ങൾ കരസ്ഥമാക്കി എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. പാലക്കാട്ട രാജാവു തൻെറ രാജ്യങ്ങൾ സാമൂതിരിയുടെ കയ്യിൽനിന്നു വീണ്ടെടുക്കുന്നതിനുള്ള വഴികൾ ആലോചിച്ചിരിക്കുന്ന കാലത്താണ് ഹൈദരാലിയുടെ അധികാരം മൈസൂരിൽ സ്ഥാപിച്ചത്. പ്രബലനായ സാമൂതിരിപ്പാടിനെ തോല്പിക്കേണമെങ്കിൽ തത്തുല്യനായ ഒരു ബന്ധുവിൻെറ സഹായം അത്യാവശ്യമായിരുന്നു. അതുകൊണ്ടു പാലക്കാട്ട രാജാവ് ഹൈദരോടും ഡിണ്ടിഗല്ലിലെ ഗവർണ്ണരോടും സഹായം ആവശ്യപ്പെട്ടു. ഗവർണ്ണർ അയാളുടെ ദായാദിയായ മാക്ക്ദാം ആലിയുടെ കീഴിൽ ഒരു വലിയ പട്ടാളം അയച്ചുകൊടുത്തു. പക്ഷെ, സാമൂതിരിപ്പാട്ട മാക്ക്ദാം ആലിയെ സ്വാധീനപ്പെടുത്തി; അയാളുടെ സൈന്യച്ചിലവിന്നായി പന്ത്രണ്ടുലക്ഷം ഉറുപ്പിക കൊടുക്കാമെന്നും പാലക്കാട്ട രാജാവിൻെറ രാജ്യങ്ങൾ വിട്ടുകൊടുക്കാമെന്നും സമ്മതിച്ചു. എന്നാൽ സാമൂതിരിപ്പാട്ട വാഗ്ദത്തപ്രകാരം സംഖ്യ കൊടുത്തില്ല.

കൊല്ലവർഷം 942-ാമാണ്ടിൽ ഹൈദരാലി സാമൂതിരിയുടെ സംഖ്യ പിരിക്കാനെന്ന നാട്യത്തിൽ മലയാള രാജ്യത്തു കടന്നു. ഹൈദരും മലയാളികളും തമ്മിൽ പല സ്ഥലങ്ങളിലും വെച്ചു യുദ്ധമുണ്ടായെങ്കിലും ഹൈദരാലിക്കു യാതൊരു അപജയവും പററിയില്ലെന്നു മാത്രമല്ല, യുദ്ധംകൂടാതെതന്നെ കോഴിക്കോട്ടു നഗരം കീഴടങ്ങുകയും ചെയ്തു. വർഷക്കാലം തുടങ്ങാറായപ്പോൾ ഏകദേശം 8000 ഭടന്മാരെ മലയാളത്തിൽ താമസിപ്പിച്ചുകൊണ്ട് ഹൈദർ കോയമ്പത്തൂക്കു പോയി. ഹൈദരുടെ ഭടന്മാരെ ഏല്പിച്ചിരുന്ന ജോലി മലയാളരാജ്യം ഒട്ടുക്കൊന്നു വിറപ്പിക്കുകയായിരുന്നു. ഹൈദർ പോയ ഉടനെ കലഹം തുടങ്ങി; ഉടനെ അയാൾ തിരിച്ചു വന്നു ലഹളകളെല്ലാം നിറുത്തി.

ഈ അവസരത്തിൽ ഹൈദർ കൊച്ചിയിൽ യാതൊരു ലഹളയുമുണ്ടാക്കിയില്ലെന്നു മാത്രമല്ല, രാജാവിനോടു വളരെ ലൌകികം ഭാവിക്കുകയും ചെയ്തു. കൊച്ചിയിലെ വക നാലുദേശവും കൊടകരനാടും പാലക്കാട്ടു രാജാവിൻെറ രാജ്യങ്ങളാൽ ചുററപ്പെട്ടിരുന്നതുകൊണ്ട് ആ സ്ഥലങ്ങൾ പാലക്കാട്ടു രാജാവിൻെറ വകയാണെന്ന് ഹൈദർ തെററിദ്ധരിച്ചു. ഉടനെ കൊച്ചിരാജാവു തൻെറ രണ്ടു കാര്യക്കാരന്മാരെ ഹൈദരുടെ അടുക്കലേക്ക് അയച്ചു വാസ്തവമെല്ലാം അയാളെ ഗ്രഹിപ്പിച്ചു. സൂക്ഷ്മസ്ഥിതി മനസ്സിലായപ്പോൾ നവാബ് ആ രാജ്യങ്ങളെല്ലാം തിരിയെ കൊച്ചിരാജാവിനു തന്നെ സന്തോഷസമേതം കൊടുത്തു.

ഹൈദരാലി അടുത്ത കുറെ കാലത്തോളം മലയാളത്തിൽ വരാതെയിരുന്നു. ആ അവസരത്തിൽ മലയാള

രാജാക്കന്മാർ അവരവരുടെ രാജ്യങ്ങൾ വീണ്ടെടുത്തു. കൊല്ലവഷം 949-ാമാണ്ടിൽ ഹൈദർ വീണ്ടും മലയാളത്തിലേക്ക പുറപ്പെട്ടു; യാതൊരു പ്രയാസവും കൂടാതെ എല്ലാ സ്ഥലങ്ങളും കൈവശമാക്കി. മലയാളത്തിലെ ഗവണ്ണരായിട്ട ശ്രീനിവാസറാവു എന്ന സൈന്യാധിപനേയും അദ്ദേഹത്തിന്റെ സഹായത്തിനുവേണ്ടി സർദർഖാനേയും നിയമിച്ചുകൊണ്ട് ഹൈദർ മൈസൂരിലേക്ക തന്നെ മടങ്ങി. ശ്രീനിവാസറാവു കൊച്ചിരാജാവിനോട നാലു ലക്ഷം ഉറുപ്പിക കപ്പം കിട്ടേണമെന്ന് ആവശ്യപ്പെട്ടു. എന്നതന്നെയല്ല, ആ സാഖ്യയ്ക്കു നവാബിന്റെ ഒരു തീട്ടൂരവും പുറപ്പെട്ടു. കൊച്ചിരാജാവ് ഈ കായ്യത്തിൽ ഒട്ടും വിസമ്മതം പറഞ്ഞില്ല. എന്തുകൊണ്ടെന്നാൽ ഈ സംഖ്യയെ കുറിച്ചു വല്ല വഴക്കും ഉണ്ടാക്കിയാൽ, മാറുള്ള ചില രാജാക്കന്മാക്ക പറിയതുപോലെ; ഹൈദരുടെ അപ്രീതിക്ക പാത്രീഭവിക്കുകയും തന്നിമിത്തം രാജ്യഭ്രഷ്ടനാവുകയും ചെയ്യുമെന്ന് അദ്ദേഹത്തിന്നു നല്ല ബോദ്ധ്യമുണ്ടായിരുന്നു. അതുകൊണ്ടു വല്ല കഴവാകട്ടെ എന്നുവെച്ചു തമ്പുരാൻ അയാളോട ലൌകികമായിരിക്കാൻ തീച്ച്യാക്കി.

—೦೦:೦೦—

## ൨൩. മാപ്പിള സ്വാമിയാർ.

കൊല്ലവഷം 952-ാമാണ്ടിൽ, തലപ്പിള്ളിയിൽ ചേന്ന മേൽവട്ടം എന്ന സ്ഥലത്തെ സംബന്ധിച്ചു ശ്രീനിവാസറാവുവും കൊച്ചിരാജാവും തമ്മിൽ ഒരു തക്കം ഉത്ഭവിച്ചു. മേൽപറഞ്ഞ സ്ഥലം സാമൂതിരിയുടെ വകയായിരു

ന്നു എന്നും അദ്ദേഹത്തിൻെറ രാജ്യങ്ങളെല്ലാം മൈദക്ക് അധീനപ്പെട്ടതുകൊണ്ട് അതിൽ നിന്നുണ്ടാവുന്ന ആദായം ന്യായമായി നവാബിനാണ് കിട്ടേണ്ടത് എന്നുമായിരുന്നു ശ്രീനിവാസറാവുവിൻെറ വാദം. നേരെ മറിച്ച്, ആ സ്ഥലം കൊച്ചിയിലെ വകയാണെന്നും അതുകൊണ്ട് അതിൽനിന്നു കിട്ടുന്ന ആദായത്തെക്കുറിച്ച് അവകാശപ്പെടുവാൻ ന്യായമില്ലെന്നും ആ ആദായം കൊടുക്കുന്നതല്ലെന്നും കൊച്ചിരാജാവും വാദിച്ചു. ഈ കാൎയ്യത്തിൽ കൊച്ചിരാജാവു വഴിപ്പെടുന്നതല്ലെന്നു കണ്ടപ്പോൾ ശ്രീനിവാസറാവു ചാവക്കാട്ടുനിന്നു സർദർഖാനെ 10,000 ഭടന്മാരോടുകൂടി കുന്നങ്കുളം വഴിയായി തൃശ്ശിവപേരൂർക്ക് അയച്ചു. അവർ ആ കൊല്ലം കന്നിമാസം ആദ്യം തൃശ്ശിവപേരൂർ എത്തി. കൊച്ചിരാജാവു പതിവായി രണ്ടുലക്ഷം ഉറുപ്പിക നവാബിനു കൊല്ലംതോറും കപ്പംകൊടുത്തു കൊള്ളാമെന്നും തല്ക്കാലം എട്ടുലക്ഷം ഉറുപ്പികയും എട്ട് ആനയേയും കൊടുക്കാമെന്നും സമ്മതിക്കുന്ന പക്ഷം രാജ്യം പിടിച്ചടക്കുന്നതല്ലെന്നും, അങ്ങിനെ ചെയ്യില്ലെങ്കിൽ രാജ്യമെല്ലാം പിടിച്ചടക്കുന്നതാണെന്നും സർദർഖാൻ ഒരു ദൂതൻ മുഖേന തമ്പുരാനെ അറിയിച്ചു. ഈ സംഖ്യ കൊടുക്കുവാൻ നിവൃത്തിയില്ലാത്തതുകൊണ്ടു നവാബിൻെറ അടുക്കൽ അപ്പീൽ ബോധിപ്പിച്ച് അതിനൊരു മറുപടി കിട്ടുന്നതുവരെ യാതൊന്നും പ്രവൎത്തിക്കാതിരിക്കേണമെന്നു തമ്പുരാൻ ആവശ്യപ്പെട്ടു. സർദർഖാൻ അതു സമ്മതിച്ചു. നവാബിൻെറ ഉത്തരവുവരുന്നതുവരെ തൃശ്ശിവപേരൂർതന്നെ താമസിക്കേണമെന്നു തീച്ചയാക്കി സർദർഖാൻ

കോവിലകത്തിനും വടക്കുന്നാഥൻ ക്ഷേത്രത്തിനും സമീപമുള്ള സ്ഥലങ്ങളിൽ പാളയവുമടിച്ചു. അപ്പീൽ ബോധിപ്പിക്കുന്നതിനു തമ്പുരാൻെറ പ്രതിനിധികളായി കോമിയച്ചനും ഈശ്വരപട്ടരും സറിംഗപട്ടണത്തിലേക്കു പോയി. വാസ്തവാവസ്ഥകൾ മുഴുവൻ ഹൈദരെ ഗ്രഹിപ്പിച്ചു. നവാബിനു സത്യസ്ഥിതികൾ എല്ലാം മനസ്സിലായപ്പോൾ, തല്ക്കാലം കൊടുക്കേണ്ടുന്ന സംഖ്യ നാലുലക്ഷവും ആന നാലും കൊല്ലന്തോറും കൊടുക്കേണ്ടുന്ന കപ്പം ലക്ഷത്തിരുപതിനായിരവും മതി എന്ന് അദ്ദേഹം തീർച്ചയാക്കി. സാമൂതിരിയുടെ കയ്യിൽനിന്നു കിട്ടിയ കൊടുങ്ങല്ലൂർ രാജ്യത്തെ ആദായം ഉൾപ്പെടെയായിരുന്നു ലക്ഷത്തിരുപതിനായിരം എന്ന സംഖ്യ തീർച്ചയാക്കിയത്.

സർദർഖാനും സൈന്യവും തൃശ്ശിവപേരൂർ എത്തിയപ്പോൾ, നാട്ടുകാർ 'കുഞ്ഞുകുട്ടി പരാധീനത്തോടുകൂടി' വീടുവിട്ടു കാടു കേറാൻ തുടങ്ങി. എന്തുകൊണ്ടെന്നാൽ, ഈ മുസൽമാന്മാർ അന്യജാതി മതസ്ഥന്മാരെ നിർദ്ദയമായി ഓരോ സ്ഥലങ്ങളിൽവെച്ച് ഉപദ്രവിച്ചിട്ടുള്ള വർത്തമാനം എല്ലാവർക്കും നല്ലവണ്ണം അറിയാമായിരുന്നു. വടക്കുന്നാഥൻ ക്ഷേത്രം മുതലായ ദേവാലയങ്ങളും ബ്രഹ്മസ്വം മഠങ്ങളും പൂട്ടിയിട്ടുംകൊണ്ടു ശാന്തിക്കാരും സ്വാമിയാന്മാരും ചേന്നമംഗലത്തേക്ക് ഓടിപ്പോയി. സർദാർഖാൻെറ സൈന്യം കോട്ടയ്ക്കു പുറത്തുള്ള പല സ്ഥലങ്ങളും കൊള്ളയിട്ടു. പക്ഷെ, മുസൽമാന്മാർ വടക്കുന്നാഥൻ ക്ഷേത്രമോ മഠങ്ങളോ ദോഷപ്പെടുത്തിയില്ല. ആളുകൾ തിരിയെ വന്നപ്പോൾ, ആ സ്ഥലങ്ങളിൽ അവർ അടച്ചു പൂട്ടിയിരുന്ന ഒരു വാ

ത്തിൽ തൂറാക്കുകപോലും ചെയ്തിട്ടില്ലായിരുന്നുവത്രെ. ക്ഷേത്ര ങ്ങളിലും മഠങ്ങളിലും വളരെ ദ്രവ്യമുണ്ടായിരിക്കുമെന്നു മുസൽമാന്മാർ നല്ലവണ്ണം അറിയാമായിരുന്നിട്ടും കൂടെ അവർ അവിടങ്ങളിൽ പ്രവേശിക്കാതിരുന്നതിനെ കുറിച്ച് ജനങ്ങൾക്കു വളരെ അത്ഭുതം തോന്നുകയും അതിനു കാരണമെന്തായിരിക്കുമെന്ന് അറിവാൻ ആഗ്രഹമുണ്ടാവുകയും ചെയ്തു. ഇത് ഒട്ടും അസാധാരണയുമല്ലല്ലോ. അന്വേഷണത്തിൽ തെളിഞ്ഞ സംഗതി ആരും സ്വപ്നേപി വിചാരിച്ചിരുന്നതല്ല. അല്പകാലം മുമ്പ് ബ്രഹ്മസ്വം മഠത്തിൽനിന്ന് ഒരു സ്വാമിയാരെ സ്ഥാനഭ്രഷ്ടനാക്കുകയുണ്ടായി. അദ്ദേഹം മഹമ്മദു മതം സ്വീകരിക്കുകയും പ്രായേണ ഹൈദരുടെ പട്ടാളത്തിൽ ചേരുകയും ചെയ്തു. മാപ്പിളയായിത്തീർന്ന ആ സ്വാമിയാർ സർദർഖാൻെറ സൈന്യത്തിൽ ഒരു ഭടനായിരുന്നതുകൊണ്ടും അയാൾ സൈന്യാധിപൻെറ ഒരു സേവനായിരുന്നതുകൊണ്ടും അയാളുടെ ഉപദേശപ്രകാരം ഭടന്മാർ മേല്പറഞ്ഞ പുണ്യസ്ഥലങ്ങളിൽ പ്രവേശിക്കാതിരുന്നതാണ്.

തലപ്പിള്ളിയിൽ ചേൎന്ന മേൽവട്ടം എന്ന സ്ഥലം കൊച്ചിയിലേക്കുതന്നെ വിട്ടുകിട്ടി. സറിംഗപട്ടണത്തിലേക്കു പോയിരുന്ന രാജപ്രതിനിധികൾ പെരുമ്പടപ്പും മററു ദേശങ്ങളും വിട്ടു കിട്ടേണമെന്ന് ആവശ്യപ്പെട്ടു; എങ്കിലും ആ സംഗതിയിൽ ടിപ്പുവിൻെറ വിസമ്മതം നിമിത്തം അവരുടെ ഉദ്ദേശം സാധിച്ചില്ല. ഹൈദരെ സംബന്ധിച്ചിടത്തോളം കൊച്ചിരാജാവിനു വലിയ ദോഷങ്ങളൊന്നും ഉണ്ടായിട്ടില്ല. അതിലും വിശേഷിച്ചു ഹൈദർ തമ്പുരാനോ

ടു വളരെ ലൌകികമായിരുന്നു എന്നുതന്നെ പറയണം. തമ്പുരാൻെറ ഉപയോഗത്തിനായി നവാബ് ആനക്കൊമ്പുകൊണ്ടു പണിചെയ്തിട്ടുള്ള ഒരു പല്ലക്കും ഒന്നാന്തരം രണ്ടു കുതിരകളേയും അയച്ചുകൊടുക്കുകയുണ്ടായി. ഹൈദർ തമ്പുരാൻെറ ഹിതത്തിനു വിപരീതമായി പ്രവൎത്തിച്ചിരുന്നില്ലെന്നതിനു വേറേയും ദൃഷ്ടാന്തങ്ങളുണ്ട്.

കൊല്ലവൎഷം 946-ാമാണ്ടു മുതൽ കൊച്ചിയിലെ ഭടന്മാരിൽനിന്ന് ഒരായിരം പേരെ കോഴിക്കോട്ടു പാൎപ്പിക്കേണമെന്നും അവരുടെ ചിലവിനു വേണ്ടുന്ന സംഖ്യ കഴിച്ചു ബാക്കി സംഖ്യ മാത്രം കപ്പം കൊടുത്താൽ മതിയെന്നും ഹൈദർ ഒരു നിശ്ചയം ചെയ്തിരുന്നു. 956-ാമാണ്ടിൽ ഈ സൈന്യത്തെ തലശ്ശേരിയിലേക്കു യുദ്ധത്തിനു കൊണ്ടുപോകണമെന്നു സൎദാൎഖാൻ ആവശ്യപ്പെട്ടു. തമ്പുരാനും ഇംഗ്ലീഷുകാരും തമ്മിൽ യാതൊരു വഴക്കും ഇല്ലാതിരിക്കുന്ന സ്ഥിതിക്ക് അവരുടെ നേരെ എതിൎക്കുവാൻ തൻെറ സൈന്യത്തെ അയക്കുന്നതു ന്യായമല്ലെന്നു തമ്പുരാൻ പറഞ്ഞപ്പോൾ ഹൈദർ അതു സമ്മതിച്ചു. ഇങ്ങിനെ പല സംഗതികളിലും തമ്പുരാൻെറ ഹിതംപോലെ ചെയ്തിട്ടുണ്ട്.

---

## ൩൦. തൊപ്പിയോ, വാളോ?

---

കൊല്ലവൎഷം 951-ാമാണ്ടിൽ രാമവൎമ്മ മഹാരാജാവു തീപ്പെട്ടു. അദ്ദേഹത്തിനെ പിന്തുടൎന്നു വീരകേരളവൎമ്മ മഹാരാജാവു സിംഹാസനാരോഹണം ചെയ്തു. തീപ്പെട്ട

തമ്പുരാൻെറ കാലത്തുതന്നെ നാട്ടിൽ പല കുഴപ്പങ്ങളും ഉണ്ടായിരുന്നു. എന്നാൽ അദ്ദേഹവും ഇളയ തമ്പുരാനും വളരെ കാര്യപ്രാപ്തിയില്ലാത്ത രാജാക്കന്മാരായിരുന്നതുകൊണ്ടു തിരുവിതാംകൂർ മഹാരാജാവിൻേറയും ലന്തഗവണ്ണരുടേയും ഉപദേശപ്രകാരം രാജ്യകാര്യങ്ങൾ അന്നു മൂന്നാം മുറയായിരുന്ന രാമവമ്മ യുവരാജാവിനെ ഏല്പിച്ചു. ഇദ്ദേഹമാണ് ചരിത്രപ്രസിദ്ധനായ ശക്തൻ തമ്പുരാൻ. 954-ാമാണ്ടിൽ, മുപ്പതു കൊല്ലത്തോളം പ്രധാനമന്ത്രിസ്ഥാനം വഹിച്ചിരുന്ന കോമിയച്ചനും മരിച്ചു. 955-ാമാണ്ടിൽ ഹൈദരാലി മരിക്കുകയും അയാളുടെ മകൻ ടിപ്പു രാജാവാവുകയും ചെയ്തു.

ടിപ്പു സുൽത്താൻ കൊച്ചി രാജാവിനോട് ഹൈദരാലി വത്തിച്ചിരുന്നതു പോലെതന്നെ ആദ്യകാലത്തു വളരെ ലൌകികമായിരുന്നു. കൊല്ലവഷം 964-ാമാണ്ടിൽ, കോഴിക്കോട്ടു ഗവണ്ണരുടെ അപേക്ഷപ്രകാരം, മലയാളത്തിൽ അന്നുണ്ടായിരുന്ന ചില കുഴപ്പങ്ങൾ തീക്കുവാനായി മലയാളരാജ്യത്തേക്കു വന്നു. ഈ വരവിൽ അയാൾക്കു രണ്ടുദ്ദേശങ്ങളാണ് മുഖ്യമായി സാധിപ്പിക്കുവാനുണ്ടായിരുന്നത്: ഒന്ന് അയാളുടെ പിതാവ് ആഗ്രഹിച്ചിരുന്ന തിരുവിതാംകൂറു രാജ്യം കീഴടക്കുക; വേറെ ഒന്നു മലയാളരാജ്യത്ത് ഇസ്‌ലാം മതം നടപ്പാക്കുക. തിരുവിതാംകൂർ കൈവശപ്പെടുത്തുവാനുള്ള സൂത്രങ്ങളും ആലോചിച്ചുകൊണ്ടു ടിപ്പു പാലക്കാട്ടു വന്നിരുന്നു കൊച്ചിരാജാവിനോടു തമ്മിൽ കാണേണമെന്ന് ആവശ്യപ്പെട്ടു. ആ കൊല്ലം മേടമാസ

ത്തിൽ വീരകേരളവൎമ്മ മഹാരാജാവും ടിപ്പുസുൽത്താനം തമ്മിൽ പാലക്കാട്ടുവെച്ച് ഒരു കൂടിക്കാഴ്ച കഴിച്ചു.

തിരുവിതാംകൂർ മഹാരാജാവിനോടു നേരിട്ടു ശണ്ഠ തുടങ്ങുവാൻ ടിപ്പുവിനു നിവൃത്തിയുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ, മംഗലാപുരത്തുവെച്ച് ഇംഗ്ലീഷുകാരുമായി ചെയ്ത ഖരാറിലെ നിശ്ചയപ്രകാരം ആംഗ്ലേയരുടെ ബന്ധുക്കളോടു തക്ക ന്യായങ്ങൾ കൂടാതെ യുദ്ധത്തിനു പുറപ്പെടുന്നതു നിയമവിരോധമായിരുന്നു. അതുകൊണ്ടു കരങ്ങൻെറ സ്വത്തുമെടുക്കാമെന്നാണ് ടിപ്പുസുൽത്താൻ തീർച്ചയാക്കിയിരുന്നത്. ചില പഴയ കാരണങ്ങളെ അടിസ്ഥാനമാക്കി തിരുവിതാംകൂറിനോട് എതിൎക്കുവാനായി സാമൂതിരിയെ പ്രേരിപ്പിച്ചു. പക്ഷെ, സാമൂതിരി അതു സമ്മതിച്ചില്ല. അപ്പോൾ ആ കാൎയ്യം കൊച്ചിരാജാവിനെകൊണ്ടു സാധിപ്പിക്കാമെന്ന ഉദ്ദേശത്തോടുകൂടി പറവൂരും ആലങ്ങാട്ടും വിട്ടുകിട്ടേണമെന്നു തിരുവിതാംകൂർ മഹാരാജാവിനോട് ആവശ്യപ്പെടേണമെന്നു തമ്പുരാനെ സിദ്ധാന്തിച്ചു. പണ്ടത്തെ ഖരാറിനു വിരോധമായി താൻ പ്രവൎത്തിക്കുന്നതല്ലെന്നും പക്ഷെ തിരുവിതാംകൂറു ടിപ്പുവിനു കീഴടങ്ങുവാൻ വേണ്ടുന്ന ശ്രമങ്ങൾ ചെയ്യാമെന്നും തമ്പുരാൻ പറഞ്ഞു. തിരുവിതാംകൂർ മഹാരാജാവും കൊച്ചി മഹാരാജാവും തമ്മിൽ അന്നമാനിടെ വെച്ചു തമ്മിൽ കണ്ടു. ആ സന്ദൎഭത്തിൽ ഇംഗ്ലീഷുകാരുടെ പ്രതിനിധിയായ മേജർ ബനർമാനും അവിടെ ഉണ്ടായിരുന്നു. തിരുവിതാംകൂർ മഹാരാജാവു ഭംഗിയിൽ ഒരു മറുപടി പറഞ്ഞയച്ചു. അതു താനും ഇംഗ്ലീഷുകാരും തമ്മിൽ സഖ്യം ചെയ്തിരിക്കുന്ന

സ്ഥിതിക്ക് അവരോടുംകൂടെ ആലോചിക്കാതെ മററുള്ളവരോടു സഖ്യം ചെയ്യുന്നത് അനീതിയാണെന്നായിരുന്നു. ഈ മൂന്നു രാജാക്കന്മാരുടേയും മറുപടികൾ തൻെറ ഉദ്ദേശസാദ്ധ്യത്തിന്നു പ്രതികൂലമായി കണ്ടപ്പോൾ സ്വഭാവേന ക്രൂരനായ സുൽത്താൻ വല്ലാതെ കോപിച്ചു. തിരുവിതാംകൂർ കീഴടക്കാമെന്നുണ്ടായിരുന്ന ആഗ്രഹം സുഖസാദ്ധ്യമല്ലെന്നും ടിപ്പുവിന്നു മനസ്സിലായി. ആ ആഗ്രഹനിവൃത്തിക്കു ശ്രമിക്കുവാൻ മാത്രം ഭടന്മാരും മററു സാമഗ്രികളും തല്ക്കാലം തയാറുണ്ടായിരുന്നതുമില്ല. അതുകൊണ്ടു രണ്ടാമത്തെ ആഗ്രഹം സാധിക്കുവാനുള്ള ശ്രമം ആരംഭിച്ചു. ആദ്യമായി ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. അതിൽ നാട്ടുകാരുടെ അനാദരവിനേയും കലഹശീലത്തേയും കുറിച്ച് ആക്ഷേപിക്കുകയും പ്രജകൾ സദാചാരനിരതന്മാരായിരിക്കേണമെന്നും അവരുടെ ദുരാചാരങ്ങളെ ഉന്മൂലനം ചെയ്യേണമെന്നും സിദ്ധാന്തിക്കുകയും ചെയ്തിരുന്നു. "നിങ്ങൾ ഈ കല്പനകൾ അനുസരിക്കാതിരുന്നാൽ, നിങ്ങളെ എല്ലാം ഇസ്ലാം മതംകൊണ്ടു പൂജ്യരാക്കുമെന്നു ഞാൻസത്യം ചെയ്തിട്ടുണ്ട്; പ്രഭുക്കന്മാരേയും മററു പ്രമാണികളേയും പിടിച്ചു സറിംഗപട്ടണത്തിലേക്ക് അയക്കുകയും ചെയ്യും", എന്നും ആ വിളംബരത്തിൽ പ്രത്യേകം പ്രസ്താവിച്ചിരുന്നു.

കൊല്ലവഷം 965-ാമാണ്ടിൽ ടിപ്പുസുൽത്താൻെറ ഭടന്മാർ ഒരു കയ്യിൽ തോപ്പിയും മറേറതിൽ വാളുമായി രാജ്യമെങ്ങും നടന്നു തുടങ്ങി. തൊപ്പിയോ, വാളോ വേണ്ടത് എന്നേ ചോദ്യമുള്ളു. തൊപ്പിയിട്ടില്ലെങ്കിൽ, തല താ

ഴത്ത്!!! സുൽത്താൻെറ കല്പന മലയാളികളെ മുഴവൻ മുസൽമാന്മാരാക്കേണമെന്നായിരുന്നു. അതിന്ന വഴിപ്പെടാത്തവരെ കൊല്ലുകയും അവരുടെ വീടുകൾ കൊള്ളയിടുകയും ചെയ്താൽതന്നെ മുഹമ്മദീയക്കു പകുതി മോക്ഷമായിയത്രെ! ഒരിക്കൽ കടത്തനാട്ടുവെച്ചു രണ്ടായിരം നായന്മാരെ തൊപ്പിയിടിച്ചു പശുവിറച്ചി തിററി 'മുജ്യ'ന്മാരാക്കി. ഈ വക ക്രൂരതകൾ സഹിക്കാൻ പാടില്ലാതായപ്പോൾ, പ്രഭുക്കന്മാരും ചെറിയ രാജാക്കന്മാരും ജന്മികളും ബ്രാഹ്മണരും നാടുവിട്ടു ഓട്ടം തുടങ്ങി. സാധുക്കളായവർ ഒളിച്ചോടി കാടുകേറി. പ്രഭുക്കന്മാരും മററും തിരുവിതാംകൂർ മഹാരാജാവിനെ അഭയം പ്രാപിച്ചു. ഇതെല്ലാം കണ്ടപ്പോൾ മൈസൂർ പുലിയുടെ വാലു വിടണമെന്നു കൊച്ചിരാജാവും തീച്ചയാക്കി. ഇംഗ്ലീഷുകാരുമായി സംഖ്യം ചെയ്വാനുള്ള ആലോചന തുടങ്ങി.

---

## ൨൧. 'കുരുത്തംകെട്ട കോട്ട'

---

കൊല്ലവഷം 965-ാമാണ്ടിൽ ടിപ്പുസുൽത്താൻ 30,000 കാലാൾ പട്ടാളത്തേയും 5,000 കുതിരപ്പട്ടാളത്തേയും 20 പീരങ്കികളും തയാറാക്കി തിരുവിതാംകൂർ രാജ്യം കീഴടക്കുവാനുള്ള ശ്രമം തുടങ്ങി. യുദ്ധം ആരംഭിക്കുവാൻ ടിപ്പുവിന്ന മതിയായ കാരണങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. കൊച്ചിരാജാവിനെ മുൻനിറുത്തി വല്ല കാരണവും പറഞ്ഞു യുദ്ധം തുടങ്ങാമെന്നായിരുന്നു സുൽത്താൻെറ ആലോചന.

തനിക്കു ഗൌരവമായ ചില കാൎയ്യങ്ങളെ കുറിച്ച് ആലോചിക്കാനുണ്ടെന്നും അതിനായി പാലക്കാട്ടേക്കു ചെല്ലണമെന്നും കൊച്ചിരാജാവിനോടു ടിപ്പു ആവശ്യപ്പെട്ടു. തമ്പുരാൻ അയാളുടെ ക്രൂരസ്വഭാവം നല്ലവണ്ണം ഗ്രഹിച്ചിരുന്നതിനാൽ തനിക്കു ശരീരസുഖമില്ലായ്കകൊണ്ടു തല്ക്കാലം വരുവാൻ തരമില്ലെന്നു പറഞ്ഞയച്ചു. വലിയ തമ്പുരാൻ വരുന്നതല്ലെന്നു മനസ്സിലായപ്പോൾ, ഇളയതമ്പുരാൻ വന്നാൽ മതി എന്നായി; അദ്ദേഹവും പോയില്ല. വലിയ തമ്പുരാനും ഇളയ തമ്പുരാനും ചെല്ലാതിരുന്നതുകൊണ്ടു കൊച്ചിരാജാവു വിശ്വാസസ്ഥനല്ലെന്നും സുൽത്താന്റെ ഒരു ശത്രുവാണെന്നും അയാൾ നിശ്ചയിച്ചു. തമ്പുരാനെ പാലക്കാട്ടേക്കു ക്ഷണിച്ചതിന്റെ മുഖ്യ ഉദ്ദേശം ലന്തക്കാരുടെ വക കൊച്ചി, അഴിക്കോടു, കൊടുങ്ങല്ലൂർ എന്നീ സ്ഥലങ്ങളിലുള്ള മൂന്നു കോട്ടകൾ അവർ വില്ക്കുവാൻ പോകുന്നു എന്ന ഒരു വൎത്തമാനം ടിപ്പു കേട്ടതിനാൽ, തരമുണ്ടെങ്കിൽ അതു വാങ്ങുന്ന കാൎയ്യത്തിൽ തമ്പുരാൻ ഒരു തരകക്കാരനായാൽ കൊള്ളാമെന്നു പറയുവാനായിരുന്നു.

കോട്ടകൾ ടിപ്പുവിനു കിട്ടിയില്ലെന്നു മാത്രമല്ല, തിരുവിതാംകൂറു മഹാരാജാവു വാങ്ങുകയും ചെയ്തു. കൊച്ചിരാജാവിനെ മുൻനിറുത്തി തിരുവിതാംകൂറിനോടു ശണ്ഠ തുടങ്ങാമെന്നു വിചാരിച്ച പ്രകാരം പ്രവൎത്തിപ്പാൻ തമ്പുരാൻ വഴിപ്പെട്ടതുമില്ല. സൂത്രങ്ങളൊന്നും ഫലിക്കാതായപ്പോൾ കൊച്ചിരാജാവിന്റെ പേർ പറഞ്ഞു താൻ തന്നെ നേരിടാമെന്നു സുൽത്താൻ തീൎച്ചയാക്കി. ശണ്ഠെക്കു കാരണമായ മൂന്നു വാദങ്ങളും പുറപ്പെടുവിച്ചു: ഒന്നു തിരുവിതാംകൂർ മഹാ

രാജാവിന്ന മേൽപറഞ്ഞ കോട്ടകൾ വാങ്ങുവാൻ അധികാരമില്ല, അതുകൊണ്ട് അവ കൊച്ചിരാജാവിന്ന വിട്ടുകൊടുക്കണം; രണ്ടു നെടുംകോട്ട കെട്ടിയിരിക്കുന്നതു കൊച്ചിരാജ്യത്താകകൊണ്ട് അതു നശിപ്പിച്ചു കളയണം; മൂന്നു, മലബാറിൽ നിന്നു പേടിച്ചോടി തിരുവിതാംകൂറിൽ അഭയം പ്രാപിച്ചിരിക്കുന്നവരെ തിരിയെ അയക്കണം. ആദ്യത്തെ രണ്ടു വാദങ്ങളും കൊച്ചിരാജാവിന്റെ മേൽകോയ്മയുടെ നിലയിലും മൂന്നാമത്തേതു സ്വന്ത അധികാരനിലയിലുമാണ് പുറപ്പെടുവിച്ചത്. തിരുവിതാംകൂർ മഹാരാജാവ് ഇതിനെല്ലാം ശരിയായ മറുപടി പറഞ്ഞു. കൊടുങ്ങല്ലൂരും അഴിക്കോട്ടുമുള്ള കോട്ടകൾ പോൎത്തുഗീസ്സുകാരെ യുദ്ധത്തിൽ തോല്പിച്ചു ലന്തക്കാർ കൈവശപ്പെടുത്തിയതാണ്; അവർ ഇതേവരെ ആ കോട്ടകൾ കൈവശം വെക്കുന്നതിനായി യാതൊരു രാജാവിന്നും കപ്പം കൊടുത്തിട്ടില്ല; അതുകൊണ്ട് അവ വില്ക്കുവാൻ ലന്തക്കാൎക്കു പൂൎണ്ണസ്വാതന്ത്ര്യമുണ്ട്. കൊച്ചിരാജാവു സുൽത്താന് അധീനപ്പെടുന്നതിന്ന പതിനഞ്ചു കൊല്ലം മുമ്പാണ് നെടുംകോട്ട കെട്ടിയത്; അതുകൊണ്ടു, സുൽത്താന്റെ കാലത്തിന്ന വളരെ മുമ്പു ചെയ്തുപോയിട്ടുള്ള കാൎയ്യത്തെ കുറിച്ച് ഇപ്പോൾ പുറപ്പെടുവിച്ച വാദം സാധുവാകുന്നതല്ല. മലബാറിൽ നിന്നു വന്നു താമസിക്കുന്ന രാജാക്കന്മാർ തിരുവിതാംകൂറിലെ ബന്ധുക്കളാകുന്നു; അവർ ഇങ്ങിനെ പലപ്പോഴും വന്നു താമസിക്കാറുമുണ്ട്. പക്ഷെ, വേണമെങ്കിൽ, അവരെ തിരിയെ മലബാറിലേക്കു തന്നെ അയക്കുവാൻ വലിയ വിരോധവുമില്ല. ആദ്യത്തെ രണ്ടു സംഗതികൾക്കും പ്രതികൂലമായ മറുപടി പറ

ഞ്ഞ അവസ്ഥയ്ക്കു മൂന്നാമത്തെ അനുകൂലായ മറുപടിപ്രകാരം പ്രവൎത്തിക്കേണ്ടി വരില്ലെന്നു പൂൎണ്ണബോദ്ധ്യമുണ്ടായിരുന്നതിനാലാണ് രാജാക്കന്മാരെ അയച്ചുകൊടുക്കാമെന്നു മഹാരാജാവു സമ്മതിച്ചത്. ഈ മറുപടികൾ ടിപ്പുവിനു തൃപ്തികരമായില്ലെന്നു പറയേണ്ടതില്ലല്ലൊ.

ടിപ്പു സുൽത്താൻ തയാറാക്കിയിരുന്ന സൈന്യസമേതം കൊച്ചിരാജ്യത്തു കൂടെ തിരുവിതാംകൂർ രാജ്യം പിടിച്ചടക്കുവാൻ പുറപ്പെട്ടു. ഈ യാത്ര, പണ്ടു ഭീമസേനൻ കല്യാണസൌഗന്ധികം അന്വേഷിച്ചു പോയപ്പോൾ മുമ്പിൽ കണ്ടതെല്ലാം അടിച്ചു മുടിച്ചുകൊണ്ടു പോയതുപോലെയായിരുന്നു. കൊച്ചിയിൽ കടന്നു വീടുകൾ കൊള്ളയിട്ടു തുടങ്ങി; അമ്പലങ്ങളും പള്ളികളും പശുവിറച്ചിക്കുള്ള കശാപ്പുപീടികകളാക്കി; മനുഷ്യരെ കണ്ണിൽ കണ്ടെത്തിയാൽ, ഒന്നുകിൽ അവരുടെ തലയിൽ തൊപ്പി, അല്ലെങ്കിൽ തൊപ്പിയിൽ അവരുടെ തല വീണു തുടങ്ങി. 'പടവരുന്നു,പടവരുന്നു' എന്ന നിലവിളി നാടു മുട്ടെപ്പരന്നു. ജനങ്ങൾ ഓടി കാടു കയറി. കാട്ടിൽ കയറിയതു തേക്കില പൊട്ടിക്കാനല്ല. നാട്ടുപുലികൾ മൈസൂർ പുലിയേക്കാൾ മൎയ്യാദക്കാരാണെന്നു വിചാരിച്ചാണ്. എന്തിനു വളരെ പറയുന്നു, ടിപ്പുവിന്റെ ഈ യാത്ര നിമിത്തം വടക്കെ മുഖം മുഴുവൻ ശൂന്യശൂന്യമായി എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ.

കൊല്ലം 965-ാമാണ്ടു ധനു മാസത്തിൽ സുൽത്താൻ നെടുംകോട്ടയുടെ കിഴക്കെ അറ്റത്തുള്ള കുന്നുകളുടെ സമീപം ഒരു സ്ഥലത്ത് ഏകദേശം മൂന്നു നാഴിക വിസ്താരത്തിൽ ഒരു പ്രവേശനമാൎഗ്ഗം ഉണ്ടാക്കി. അപ്പോഴേയ്ക്കും കേശവ

പിള്ളയുടെ കീഴിൽ തിരുവിതാംകൂർ സൈന്യം രണ്ടു വിഭാഗമായി അടുത്തു ടിപ്പുവിനെ വളഞ്ഞു. അവിടെ വെച്ച് അതിഭയങ്കരമായ ഒരു യുദ്ധമുണ്ടായി. ടിപ്പുവിൻെറ സൈന്യത്തിൽ ആയിരം ഭടന്മാർ മരിച്ചു. സുൽത്താൻ കയറിയിരുന്ന കുതിര വെടികൊണ്ടു വീണപ്പോൾ സുൽത്താനും താഴത്തു വീണു; അയാളുടെ ഒരു കാലും ഒടിഞ്ഞു. അന്നത്തെ വീഴ്ച ടിപ്പുവിനെ ജീവാവസാനം വരെ ഒരു മടന്തനാക്കി. സൈന്യങ്ങളുടെ നാശവും കാലൊടിഞ്ഞ വേദനയും നിമിത്തം സുൽത്താനു സഹിക്കാൻ വഹിയാത്ത ദ്വേഷ്യമുണ്ടായി. "ഈ കരുത്താം കെട്ടു കോട്ട" പിടിക്കാതെ താൻ ഇവിടെ നിന്നു പിൻമാറുന്നതല്ലെന്നു സുൽത്താൻ അവിടെ ഇരുന്ന് ഒരു സത്യം ചെയ്തു. ഉടനെ മലബാറിൽ നിന്നും സറിംഗപട്ടണത്തിൽ നിന്നും സഹായസൈന്യം വരുത്തുവാൻ വേണ്ടുന്ന ഏർപ്പാടുകളെല്ലാം ചെയ്തു. വളരെ കാലതാമസം കൂടാതെ വീണ്ടും യുദ്ധം ആരംഭിച്ചു. മീനമാസത്തോടുകൂടി നെടുംകോട്ട കൈവശപ്പെടുത്തി. തിരുവിതാംകൂർ സൈന്യം പരിഭ്രമിച്ച് ഓടുകയും ചെയ്തു. ആറു ദിവസം കൊണ്ടു ടിപ്പു കരുത്താം കെട്ട കോട്ട മുഴവൻ ഇടിച്ചു പൊടിച്ചു. അതു കഴിഞ്ഞ് അയാൾ ആലുവായിലേക്കു കടന്നു; പറവൂരും ആലങ്ങാട്ടും സൈന്യങ്ങളെ സ്ഥാപിച്ചു. ഈ സൈന്യങ്ങൾ അഴിക്കോടു, കൊടുങ്ങല്ലൂർ, കുരിയാപ്പിള്ളി മുതലായ സ്ഥലങ്ങളിലെ കോട്ടകൾ കൈവശപ്പെടുത്തി. കൊച്ചിയുടേയും തിരുവിതാംകൂറിൻേറയും സ്ഥിതി വലിയകഷ്ടത്തിലുമായി.

ടിപ്പു സുൽത്താൻെറ ഈ മുൻഗതിയിൽ അയാളുടെ

നിഴലെന്നപോലെ രണ്ട് ഇംഗ്ലീഷ് സൈന്യങ്ങളും അയാളെ അനുഗമിക്കുന്നുണ്ടായിരുന്നു. പക്ഷെ ആ സൈന്യങ്ങൾ അയാളെ നിരോധിക്കാതിരുന്നത് അവക്ക് മദ്രാസ് ഗവർണരുടെ കല്പനയില്ലാതിരുന്നതുകൊണ്ടാണ്. സുൽത്താന്റെ കയ്യേററങ്ങളെ കുറിച്ചു കമ്പനിയാരുടെ ഗവർണർ ജനറാളായ കോറൺവാലിസ്സ് പ്രഭു കേട്ട് ഉടനെ മദ്രാസ് ഗവർണരുടെ ഉദാസീനതയെ പററി വളരെ ആക്ഷേപിക്കുകയും ടിപ്പുവിനോടു യുദ്ധം ആരംഭിക്കുകയും ചെയ്തു. ഗവർണർ ജനറാൾ ആദ്യമായി കർണൽ ഹാർട്ടിലിയുടെ കീഴിൽ ഒരു സൈന്യം തിരുവിതാംകൂർ മഹാരാജാവിന്റെ സഹായത്തിന്ന് അയച്ചു; പിന്നെ മദ്രാസ് സൈന്യത്തെ സറിംഗപട്ടണം പിടിച്ചടക്കുവാനും അയച്ചു. തന്റെ തലസ്ഥാനപട്ടണം അപകടത്തിലായെന്നു കണ്ടപ്പോൾ സുൽത്താൻ മലയാളരാജ്യം വിട്ട് ആത്മരക്ഷയ്ക്കായി സ്വരാജ്യത്തേക്കു പോയി. അതിൽ പിന്നെ മൈസൂർ പുലി മലയാളം കണ്ടിട്ടില്ല.

മൈസൂർ പുലിയുടെ ഈ ഓട്ടത്തിൽ കൊച്ചിരാജാവിനു പുലി വാൽ വിടുവാൻ നല്ല തരവും കിട്ടി. 965-ാമാണ്ടു കർക്കടകമാസത്തിൽ വീരകേരളവർമ്മ മഹാരാജാവു തീപ്പെട്ടു. ഇദ്ദേഹത്തിനെ പിന്തുടൎന്നു ശക്തൻ തമ്പുരാൻ എന്നു സുപ്രസിദ്ധനായ രാമവർമ്മ മഹാരാജാവു സിംഹാസനാരോഹണം ചെയ്തു. 966-ാമാണ്ടു ധനുമാസത്തിൽ ഇംഗ്ലീഷുകാരുമായി ഒരു സഖ്യ ഖരാറ് എഴുതി മാറി. ഈ ഖരാറിലെ നിശ്ചയപ്രകാരം കൊച്ചി രാജാവും ടിപ്പുവും തമ്മിലുണ്ടായിരുന്ന സകല ബന്ധങ്ങളും വേർപെടുത്തി; ഇം

ഗ്ലീഷ് മേൽകോയ്മയുടെ കീഴിൽ തമ്പുരാൻ രാജ്യം ഭരിക്കേണ്ടുന്ന സംഗതികളെല്ലാം വ്യവസ്ഥപ്പെടുത്തി. ആദ്യത്തെ മൂന്നുകൊല്ലം തമ്പുരാൻ എഴുപതിനായിരം, എണ്പതിനായിരവും തൊണ്ണൂറായിരവും വീതവും നാലാമത്തെ കൊല്ലം മുതൽ കൊല്ലത്താൽ ഒരു ലക്ഷം ഉറുപ്പിക വീതവും കപ്പം കൊടുക്കേണമെന്നും തീർച്ചയാക്കി. ഇങ്ങിനെ കൊച്ചി രാജ്യത്തിന്റെ ഗ്രഹപ്പിഴയെല്ലാം നീങ്ങി.

——oo:o:oo——

## ൨൧. ശക്തൻതമ്പുരാൻ.



ഈ മഹാരാജാവു നാനാപ്രകാരേണയും ഒരു നിസ്തുല്യശക്തനായിരുന്നു. കായശക്തി, ബുദ്ധിശക്തി, ആജ്ഞാശക്തി എന്നീ മൂന്നു വിധം ശക്തിയും കൂടെ ഏകോപിച്ച പ്രത്യക്ഷപ്പെട്ടിരുന്ന ഈ അസാധാരണ പുരുഷനെ 'ശക്തൻതമ്പുരാൻ' എന്നു വിളിച്ചു വന്നതു വാസ്തവത്തിൽ അതു ഒരു യഥാർത്ഥനാമമായി തീർന്നിട്ടുണ്ട്. ഈ മഹാരാജാവിന്റെ ജനനദിവസം കൊല്ലവർഷം 926-ാമാണ്ടു കർക്കടകമാസം 10-ാംനു- വ്യാഴാഴ്ച, പൂയം നക്ഷത്രമാകുന്നു. അന്നു രാജകുടുംബം വെള്ളാരപ്പിള്ളി കോവിലകത്തു താമസിച്ചിരുന്നതുകൊണ്ടു ശക്തൻതമ്പുരാന്റെ ജനനസ്ഥലം വെള്ളാരപ്പിള്ളിയായിത്തീർന്നു. തമ്പുരാന്റെ ജനനദിവസം പൂയം നക്ഷത്രവും കർക്കടകമാസത്തിലെ കറുത്തവാവും കൂടിയതായിരുന്നതുകൊണ്ടു രാജകുടുംബത്തിൽ പെട്ട എല്ലാവർക്കും വ്യസനത്തിന്നു കാരണമായി. അന്നു വെള്ളാരപ്പിള്ളി ക്ഷേ

ത്രത്തിൽ ഒരു സ്വാമിയാർ വന്നിട്ടുണ്ടായിരുന്നു. അമ്മതമ്പുരാട്ടി ഈ സ്വാമിയാരുടെ അടുക്കലേക്കു ഒരു ആളെ അയച്ചു പുത്രൻെറ ഗ്രഹപ്പിഴകൾക്കെല്ലാം ഒരു നിവൃത്തിമാൎഗ്ഗം ഉണ്ടാക്കിത്തരേണമെന്ന് അപേക്ഷിച്ചു. സ്വാമിയാർ കുറെ പുഷ്പെടുത്തു ജപിച്ചു കൊടുത്തു; ഈ പുഷ്പ കൊച്ചുതമ്പുരാൻെറ കിടക്കയുടെ ചുവട്ടിൽ ഇട്ടിരുന്നാൽ, അദ്ദേഹം വളരെ പരാക്രമിയും കീൎത്തിമാനുമായിത്തീരുമെന്നും പറഞ്ഞു. സ്വാമിയാരുടെ ദീൎഘദൎശനം വാസ്തവമായിത്തീൎന്നു എന്ന് ആ തമ്പുരാൻെറ ജീവചരിത്രം സാക്ഷിപ്പെടുത്തുന്നുണ്ട്. ഈ തമ്പുരാൻ തിരുമൂപ്പു കിട്ടുന്നതിനു മുമ്പുതന്നെ രാജ്യകാൎയ്യങ്ങൾ അന്വേഷിച്ചു തുടങ്ങി എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

965-മാണ്ടു കൎക്കടകമാസം 29-ാംനു- ഇളയതമ്പുരാനും 32-ാംനു- വലിയ തമ്പുരാനും തീപ്പെട്ടു. അതുകൊണ്ടു മൂന്നാം മുറയായിരുന്ന ശക്തൻ തമ്പുരാൻ പതിവുപോലെ ഒരു കൊല്ലം വള്ളിദീക്ഷ ആചരിച്ചു. വള്ളിപ്പുല കഴിഞ്ഞ ഉടനെ രാജ്യരക്ഷക്കുവേണ്ടുന്ന ഓരോ ഏൎപ്പാടുകൾ ചെയ്വാൻ തുടങ്ങി. തൃപ്പൂണിത്തുറയിലും തൃശ്ശിവപേരൂരും ഓരോ കോട്ടയും അതിന്നു ചുററും കിടങ്ങും ഉണ്ടാക്കിച്ചു. തൃശ്ശിവപേരൂർ കോട്ടയുടെ മദ്ധ്യത്തിൽ നാം ഇപ്പോൾ കാണുന്ന കോവിലകവും പണിയിച്ചു. കോട്ടപ്പുറത്ത് ഒരു കൊടിമരം നാട്ടി അതിന്മേൽ രാജചിഹ്നമായ ഒരു കൊടിക്കൂറയും തൂക്കി. ഈ കോട്ടയുടെ രക്ഷക്കായി ഒരു ഈഴവ സൈന്യത്തേയും ഏൎപ്പെടുത്തി. ഈ സൈന്യത്തിൻെറ നായകനു തണ്ടാൻ എന്ന സ്ഥാനവും ചില വിശേഷ പ

ദവികളും നൽകി. കൊച്ചിരാജ്യത്ത് ഈഴവക്ക് ആദ്യമായി രാജ്യഭരണവിഷയമായി ഒരു ഉദ്യോഗം നൽകിയത് ഈ മഹാ രാജാവാകുന്നു.

ശക്തൻ തമ്പുരാൻ രാജ്യത്തെ സൈന്യത്തിൻെറ സ്ഥിതി പരിഷ്കരിക്കുവാനാണ് പിന്നെ ശ്രമിച്ചത്. സകല നായർ ഭവനങ്ങളിൽനിന്നും പ്രായം തികഞ്ഞ ഓരോ പുരുഷൻ പട്ടാളത്തിൽ ചേരണമെന്ന് ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. ഇതനുസരിച്ച് അന്നു പട്ടാളത്തിൽ പതിനായിരം ഭടന്മാർ ഉണ്ടായി. ഈ പട്ടാളത്തെ നാലായി ഭാവിച്ചു. ഓരോ വിഭാഗം ഓരോ കുമദാന്തിയുടെ കിഴിലും ഇവയെല്ലാം വലിയ കപ്പിത്താൻെറ കീഴിലുമായിരുന്നു. ഇതിനുശേഷം വെട്ടു വഴികളുണ്ടാക്കുകയും നടക്കാവുവൃക്ഷങ്ങൾ വെപ്പിക്കുകയും ചെയ്തു. തൃപ്പൂണിത്തുറെ ക്ഷേത്രത്തിൻെറ കിഴക്കെ നടമുതൽ കിഴക്കെ കോട്ടവാതൽ വരെ വഴിയുടെ ഇരു ഭാഗത്തുമായി എട്ട് അരയാൽ വൃക്ഷങ്ങൾ വെപ്പിച്ചു. ഈ വൃക്ഷങ്ങളുടെ ഒരു ഇലപോലും മനുഷ്യരൊ മൃഗങ്ങളൊ തൊടുവാൻ സമ്മതിച്ചിരുന്നില്ല. തൊട്ടാൽ അവൻെറ ചുമലിൽ കഴുത്തുണ്ടാവില്ല!

അന്നത്തെ ഇളയതമ്പുരാൻ തിരുമനസ്സിലെ വകയായി നാലഞ്ച് ആനകൾ ഉണ്ടായിരുന്നു. ഇളയ തമ്പുരാൻെറ ഒരു സേവനും കോവിലകത്തെ ഒരു ഉദ്യോഗസ്ഥനുമായിരുന്നു ചെറുപറമ്പിൽ കുഞ്ഞിട്ടി മേനോൻ. ഈ കുഞ്ഞിട്ടി മേനോൻെറ മരുമകൻ, 'ശാന്തിമുഴത്ത് ഊരാശ്മ' യായതു പോലെ പ്രധാന മന്ത്രിയുമായി തീൎന്ന ചെറുപറമ്പിൽ കുഞ്ഞികൃഷ്ണ മേനോൻ അന്ന് ഈ ഇളയ തമ്പുരാ

ൻെറകൂടെ താമസിച്ചിരുന്നു. ഒരു ദിവസം ചെറുപ്പക്കാരനായ 'കുഞ്ഞികൃഷ്ണൻ' തമ്പുരാൻെറ ആട്ടകൾക്കു തിന്മാനായി ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടു വാത്സല്യത്തോടുകൂടി വളൎത്തി വന്നിരുന്ന അരയാലുകളിൽ ഒന്നിന്മേൽ നിന്നു കുറെ ഇല പൊട്ടിച്ചു. ഈ സംഗതി ശക്തൻ തമ്പുരാൻെറ ചെവിയിൽ എത്തി, ഉടനെ രണ്ടു വില്ലുക്കാരെ അയച്ചു കുഞ്ഞികൃഷ്ണനെ പിടിപ്പിച്ചു കൊണ്ടു പോയി. ഈ വൎത്തമാനം കേട്ടു പരിഭ്രമിച്ച് ഇളയ തമ്പുരാൻ വലിയ തമ്പുരാൻ കോവിലകത്തേക്ക് എഴുന്നള്ളി. ഇളയതമ്പുരാൻ വലിയ തമ്പുരാൻെറ മുമ്പിൽ എത്തിയപ്പോൾ, വലിയ തമ്പുരാൻ ഇടത്തെ കൈകൊണ്ടു കുഞ്ഞികൃഷ്ണൻെറ കുടുമ ചുററിപ്പിടിച്ചു വലത്തെ കൈകൊണ്ടു വെട്ടുവാൻ വാൾ ഉയൎത്തി നില്ക്കുകയായിരുന്നു. ഇത് കണ്ട് ഇളയ തമ്പുരാൻ വലിയ തമ്പുരാൻെറ അരയിൽ പിടിച്ചുകൊണ്ടു 'കുഞ്ഞികൃഷ്ണനെ കൊല്ലുന്നതിനുപകരം ജ്യേഷ്ഠൻ എന്നെത്തന്നെ കൊല്ലുകയേ വേണ്ടു' എന്നു പറഞ്ഞു. ശക്തൻതമ്പുരാൻ വാൾ താഴത്തിട്ടു. ഇവൻെറ കാലത്താണ് രാജ്യം അന്യാധീനപ്പെടാൻ പോകുന്നത്. ഇനി ഇവനെ എൻെറ മുമ്പിൽ കാണരുത്' എന്നു ദേഷ്യത്തോടെ കല്പിക്കുകയും ചെയ്തു.

ഇങ്ങിനെ നിസ്സാരമായ ഒരു കാൎയ്യത്തിനു ശക്തൻതമ്പുരാൻ വിചാരിച്ച ശിക്ഷയെകുറിച്ച് ഇക്കാലത്ത് ആലോചിക്കുകപോലും അസാദ്ധ്യമാകുന്നു. എന്നാൽ ഈ മഹാരാജാവിന് അതൊന്നും അത്ര സാരമായിരുന്നില്ല.

—:(*):—

## ൨൬. മനക്കലേക്ക് അയച്ചേക്ക.

ശക്തൻതമ്പുരാൻ തിരുമൂപ്പു കിട്ടിയ ഉടനെ രാജ്യത്തെ സൈന്യത്തെ ഒന്നു പരിഷ്കരിച്ചു എന്നു പറഞ്ഞിട്ടുണ്ടല്ലൊ. സകല സൈന്യങ്ങളുടേയും മേലധികാരി വലിയ കപ്പിത്താനായിരുന്നു. തിരുമനസ്സിലെ വലിയ കപ്പിത്താനെയാണ് നാം 'പണിക്കർ കപ്പിത്താൻ' എന്നു പ്രസിദ്ധമായി കേൾക്കുന്നത്. ഇദ്ദേഹം കമ്പളത്ത് ഇപ്പോഴുമുള്ള മട്ടക്കൽ എന്ന പണിക്കർ കുടുംബത്തിൽ പെട്ട ഒരു അസാമാന്യ പുരുഷനായിരുന്നു. ആയുധാഭ്യാസത്തിൽ അക്കാലത്ത് ഇദ്ദേഹത്തിനോടു സമനായി തമ്പുരാൻ മാത്രമെ ഉണ്ടായിരുന്നുള്ളു. 'കൊല്ലുന്ന രാജാവിനു തിന്നുന്ന മന്ത്രി' എന്ന പഴഞ്ചൊല്ല് ഈ തമ്പുരാനേയും പണിക്കരേയും ഉദ്ദേശിച്ചാണൊ പറഞ്ഞിരിക്കുന്നത് എന്നു തമ്പുരാൻെറ പ്രകൃതിയിൽ നിന്നും പണിക്കരുടെ സ്വാമിഭക്തിയിൽനിന്നും സംശയിക്കേണ്ടിയിരിക്കുന്നു. ശക്തൻതമ്പുരാൻ 'കല്പിച്ചാലല്ലെന്നില്ല' എന്നായിരുന്നു കപ്പിത്താൻെറ മതം.

ശക്തൻതമ്പുരാൻെറ കാലത്ത് ഒരു ദിവസം വൈകുന്നേരം സൂര്യാസ്തമനത്തോടുകൂടി കരുവപ്പിടന്നെൽനിന്ന് ഏകദേശം രണ്ടു നാഴിക വടക്കായി വെള്ളാങ്ങല്ലൂക്കു തിരിയുന്ന വഴിയുടെ അരികിൽ ഒരു ഉങ്ങുവൃക്ഷത്തിൻെറ ചുവട്ടിൽ മൂന്നു നമ്പൂരിമാർ ഇരുന്നു മുറുക്കാൻ സഞ്ചി അഴിച്ചു വെററില നുറു തേക്കുകയായിരുന്നു. സമയം രാത്രിയാകുന്ന

തിന്നു മുമ്പു അത്താഴത്തിന്നു വെള്ളാണ്ണക്ക് എത്താമെന്നു വിചാരിച്ചാണ് വഴിപോക്കരായ നമ്പൂരിമാർ അവിടെ മു റുക്കാൻ ഇരുന്നത്. കഷ്ടിച്ചു ആളറിയാം എന്ന മട്ടിലായി നേരം. നമ്പൂരിമാർ ഓരോ വെടിയും പറഞ്ഞു മുറുക്കം കഴിഞ്ഞു. സഞ്ചി കെട്ടുമ്പോൾ, രണ്ടു ജോനക മാപ്പിളമാർ അവരുടെ അടുക്കലേക്കു ചെന്നു. ഇപ്പോഴും കരുപ്പിടന്നയിൽ ഈ ജാതിക്കാർ വളരെയുണ്ട്. കൊച്ചിപോലിസ്സു നടപ്പാകുന്നതുവരെ ഇവരുടെ മുഷ്ക്ക് നിമിത്തം കരുപ്പിടന്നയിലും അതിന്നടുത്ത സ്ഥലങ്ങളിലും വഴിപോക്കർക്ക് നിർഭയമായി സഞ്ചരിക്കുവാൻ നിവൃത്തിയുണ്ടായിരുന്നില്ല. പാന്ഥന്മാരായ നമ്പൂരിമാരെ കണ്ടപ്പോൾ, 'ശകുനംപാറി' എന്നു മാപ്പിളമാർ തീർച്ചയാക്കി. 'ഈ അസമയത്തു നിങ്ങൾ എന്താ ഇവിടെ ഇരിക്കുന്നത്?' എന്നു നമ്പൂരിമാരോടു ചോദിച്ചു. 'ശക്തൻതമ്പുരാന്റെ കാലത്തു വഴിപോക്കർക്കു സഞ്ചരിക്കാൻ സമയവും അസമയവും നോക്കണ്ട' എന്നു നമ്പൂരിമാർ മറുപടി പറഞ്ഞു. 'കരുപ്പിടന്നയിൽ അങ്ങിനെ നടക്കാറായിട്ടില്ല' എന്നു പറഞ്ഞുംകൊണ്ടു മാപ്പിളമാർ കത്തി ഊരി, 'കയ്യിലുള്ളതെല്ലാം ഇവിടെവെച്ചു തിരിഞ്ഞുനോക്കാതെ നടക്കിൻ' എന്നു പറഞ്ഞു നമ്പൂരിമാരെ യാത്രയാക്കി. നമ്പൂരിമാരുടെ മോതിരങ്ങളും പണസ്സഞ്ചിയും മററും എടുത്തുകൊണ്ടു മാപ്പിളമാരും പോയി.

ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ട് അന്ന് എറണാകുളത്താണ് എഴുന്നള്ളിയിരുന്നത്. മേല്പറഞ്ഞ സംഭവം നടന്നു രണ്ടു ദിവസം കഴിഞ്ഞപ്പോൾ തമ്പുരാൻ നമ്മുടെ നമ്പൂരിമാരെ എറണാകുളത്തു കണ്ടതിനാൽ "അ

ല്ലാ! ഇതേവരെ ഇല്ലത്തേക്ക പോയില്ലേ? യാത്ര പറഞ്ഞി ട്ട രണ്ടുമൂന്നു ദിവസമായല്ലൊ" എന്ന് അവരോട ചോദി ച്ചു. "യാത്രപറഞ്ഞ ദിവസംതന്നെ ഇവിടെനിന്നു പോ യി. പക്ഷെ ഇല്ലത്തേക്ക് എത്തിയില്ല. അതിന്നു മുമ്പു തന്നെ ഇങ്ങോട്ട തിരിക്കേണ്ടിവന്നു" എന്നു നമ്പൂരിമാർ പ റഞ്ഞു. "എന്താ, വല്ലതും ഇവിടെവെച്ചു മറന്നുപോയാ യിരിക്കാം അല്ലെ?" എന്നു തമ്പുരാൻ ചോദിച്ചു. "ഒരു മറവു പററി. പക്ഷെ, അത്ര സാധനമല്ല. കരുവിപ്പിട ന്നെ സമയാസമയം നോക്കാതെ നടക്കാററായിട്ടില്ലെന്ന് അവിടെ ചെന്നപ്പോഴെ ഓർമ്മ വന്നുള്ളു. അതാണ് മറ ന്നത്. അതുകൊണ്ടാണ് തിരിയെ പോന്നതും." നമ്പൂ രിമാർ ഇത്രയും പറഞ്ഞപ്പോഴയ്ക്കും തമ്പുരാൻെറ വിധമെ ല്ലാം പകന്നു. പിന്നെ നമ്പൂരിമാർ നടന്ന കഥയെല്ലാം പറഞ്ഞു. "ആട്ടെ, വേണ്ടില്ല. നിങ്ങൾ ഇവിടെ തന്നെ താമസിക്ക. രണ്ടു ദിവസവുംകൂടെ കഴിഞ്ഞിട്ട പോയാൽ മ തി" എന്നു തമ്പുരാൻ അരുളിച്ചെയ്കയും ചെയ്തു.

നമ്പൂരിമാൎക്ക പററിയ അപകടമെല്ലാം തമ്പുരാൻപ ണിക്കരോട പറഞ്ഞു "ഉടനെ ആ ദ്രോഹികളെ പിടിച്ചു കൊണ്ടു വരേണ"മെന്നു കല്പിപ്പിക്കകയും ചെയ്തു. പിറെറ ന്നാൾ നേരം പുലൎന്നപ്പോൾ പണിക്കര് കപ്പിത്താനും ര ണ്ടു ജോനകരും രണ്ടു മൂന്നു കിഴികളും തമ്പുരാൻെറ തിരുമു മ്പിൽ ഹാജരായി. "മാപ്പിളമാർ ഇവർ തന്നെയാണൊ?" എന്നു തമ്പുരാൻ നമ്പൂരിമാരോട ചോദിച്ചു. "മാപ്പിള മാർ ഇവർ തന്നെയാണെന്നാ തോന്നണത്. മോതിരങ്ങ ളും കിഴികളും സംശയമില്ല, ഞങ്ങളുടെയാണ്." എന്നു

നമ്പൂരിമാർ പറഞ്ഞപ്പോൾ, ആ വക സാധനങ്ങളെല്ലാം അവക്ക കൊടുക്കാൻ പറഞ്ഞു. മാപ്പിളമാരെ 'മനക്കലേക്ക് അയച്ചേക്ക' എന്നും പണിക്കരോടു കല്പിച്ചു. കപ്പിത്താൻ മാപ്പിളമാരെ കൊണ്ടുപോയി കിഴവനച്ചാലിൽ കെട്ടിത്താഴ്ത്തുകയും ചെയ്തു. നമ്പൂരിമാർ മുതലുംകൊണ്ടു തിരികെ ഇല്ലങ്ങളിലേക്കും പോയി.

---

## ന. ൪. ചത്തുക്കോമരമാണ്.

തൃശ്ശിവപേരൂർ വടക്കുംനാഥൻ ക്ഷേത്രത്തിന്റെ ചുറ്റുമുള്ള ചരിവുകൾക്ക് ഇപ്പോൾ 'തേക്കിൻകാട്' എന്നു പറഞ്ഞുവരുന്ന പേർ പണ്ട് യഥാർത്ഥമായിരുന്നു. കഠിനശിക്ഷയെ അർഹിച്ചിരുന്ന കുററക്കാരെ ഒരു കാലത്ത് ഈ ക്ഷേത്രത്തിന്റെ 'തെക്കെ ഗോപുരം കടത്തി' വിടുകയായിരുന്നു പതിവ് എന്ന് അറിയുമ്പോൾ, ആ സ്ഥലം എത്ര ഭയങ്കരമായ കാടായിരുന്നു എന്നു അനുമാനിക്കാമല്ലൊ. ശക്തൻതമ്പുരാന്റെ കാലത്തും ആ സ്ഥലങ്ങൾ മുഴുവൻ കാടായിരുന്നു. തമ്പുരാൻ ഒരിക്കൽ തൃശ്ശിവപേരൂർ എഴുന്നള്ളി താമസിക്കുന്ന കാലത്ത് ഈ കാട് മുഴുവൻ വെട്ടി വെളുപ്പിക്കേണമെന്നു തീർച്ചയാക്കി. എന്തെങ്കിലും ഒരു കാര്യം വിചാരിച്ചാൽ അത് ഉടനെ സാധിക്കണമെന്നായിരുന്നു ശക്തൻതമ്പുരാന്റെ നിശ്ചയം. ഒരു ദിവസം നേരം വെളിച്ചമായപ്പോൾ കൂലിക്കാർ മുഴുവനും വെട്ടുകത്തിയുമാ

യി വന്നു കാട്ടുവെട്ടി തെളിയിച്ചുതുടങ്ങി. കാട്ടുവെട്ടി വെളു പ്പിച്ചുതുടങ്ങിയപ്പോൾ പാറമേൽക്കാവിൽനിന്നു വെളിച്ച പ്പാടു തുള്ളിക്കൊണ്ടു തമ്പുരാന്റെ തിരുമുമ്പിൽ ചെന്നു.

വെളിച്ചപ്പാട് —"ഇത് അച്ഛന്റെ ജടയാണ്; അതുകൊ ണ്ട് ഇതു വെട്ടിനന്നാക്കാൻ പാടില്ല."

തമ്പുരാൻ—"മുമ്പു ടിപ്പുസുൽത്താൻവന്നു വടക്കുംനാഥനെ അശുദ്ധമാക്കി വേണ്ടിടത്തോളം ദ്രോഹങ്ങൾ ചെയ്തപ്പോ ൾ നിയും നിന്റെ അച്ഛനും എവിടെയായിരുന്നു? അ ന്ന് ഈ ശൌര്യമൊന്നും കണ്ടില്ലല്ലോ. രണ്ടായാലും ഞാൻ ഈ കാടൊക്കെ വെട്ടിവെളുപ്പിക്കാനാണ് തീർച്ച യാക്കിയിരിക്കുന്നത്."

വെളിച്ചപ്പാട്—"ഉണ്ണി നമ്മോടു കളിക്കുന്നു, അല്ലേ? കാ ട്ടിത്തരാം. എന്നു പറഞ്ഞുംകൊണ്ട് അത്യുച്ചത്തിൽ ര ണ്ടു പ്രാവശ്യം അട്ടഹസിച്ചു. ഉടനെ വെളിച്ചപ്പാട് തന്റെ കയ്യിലിരുന്ന വാൾ തലയിൽവെച്ചു ചിലമ്പു കൊണ്ടു ഒന്നടിച്ചു.

തമ്പുരാൻ—"നീ വിചാരിച്ചാൽ നമ്മോട് എന്തുകഴിയും? നിന്റെ വാളിനു മൂർച്ചയില്ല. മൂർച്ചയുള്ള വാള് എന്റെ കയ്യിലുണ്ട്. കാര്യം വേഗം കഴിക്കാം." എന്നു പറ ഞ്ഞുംകൊണ്ട് തൃക്കയ്യിലിരുന്ന വാൾ എടുത്തു വെളിച്ച പ്പാടിന്റെ തല രണ്ടായി പൊളിച്ചു താഴത്തിട്ടു. തമ്പു രാൻ ലേശം കൂസ്സൽകൂടാതെ കാടുവെട്ടി വെളിപ്പിച്ചു ക്ഷേത്രത്തിനു ചുററും പ്രദക്ഷിണ വഴിയും ഉണ്ടാക്കിച്ചു.

മൂഢഭക്തന്മാരായ ജനങ്ങൾക്കു തമ്പുരാന്റെ ആ പ്ര വൃത്തി വളരെ ഭയങ്കരമായിരുന്നു; പ്രത്യേകിച്ചു കോവില

കത്തെ തമ്പുരാട്ടിമാൎക്കു വളരെ വ്യസനകരവുമായി. തമ്പുരാൻ തൃപ്പൂണിത്തുറെക്ക് എഴുന്നള്ളി പതിവുപോലെ വലിയമ്മതമ്പുരാട്ടിയെ കാണാൻ ചെന്നു. 'ചിററമ്മ തമ്പുരാൻ' എന്നു പറഞ്ഞിരുന്നതും ശക്തൻതമ്പുരാനെ എടുത്തു വളൎത്തിയതുമായ തമ്പുരാട്ടിയാണ് ഈ വലിയമ്മതമ്പുരാൻ. ഈ വലിയമ്മതമ്പുരാട്ടിയെകുറിച്ചു ശക്തൻതമ്പുരാനു മാതൃനിൎവ്വിശേഷമായ ഭക്തിയും ബഹുമാനവുമുണ്ടായിരുന്നു. തമ്പുരാട്ടിക്കു സ്വസന്താനങ്ങളെക്കാൾ അധികം വാത്സല്യം ശക്തൻതമ്പുരാനെയായിരുന്നു. ശക്തൻതമ്പുരാനെ ഈ തമ്പുരാട്ടി ഓമനപ്പേരായി വിളിച്ചിരുന്നത് 'കുഞ്ഞിപ്പിള്ള' എന്നാണ്.

തമ്പുരാട്ടി—"എന്താ കുഞ്ഞിപ്പിള്ളേ! പാറമേൽക്കാവിലെ വെളിച്ചപ്പാടിനെ കൊന്നു എന്നു കേട്ടത്? അതു നന്നായൊ? ഭഗവതിയെ ഇങ്ങിനെ ചെയ്യാമൊ? ഇതുകൊണ്ട് ഇനി എന്തൊക്കെയാണാവൊ ആപത്തുണ്ടാകുന്നത്?"

ശ- തമ്പുരാൻ—"ചിററമ്മേ! ഞാൻ ഭഗവതിയെ ഒന്നും ചെയ്തില്ല. ഭഗവതിക്ക് എന്റെ പേരിൽ ഒന്നും തോന്നുകയുമില്ല. 'ചത്തതു കോമരം*മാണ്' അവൻ കോമരത്തെ ഒരുവനാണ്. അവൻ ചാടിത്തുള്ളിവന്നു ഭഗവതിയുടെനിലയിൽ എന്നോടു കുസ്സൽകൂടാതെ ചിലതെല്ലാം പറഞ്ഞു. അതാണ് അവനെ കൊന്നത്."

തമ്പുരാട്ടി—"മേലിൽ ഇങ്ങിനെ സാഹസം കാട്ടരുത്. ഇതി

* വെളിച്ചപ്പാട്.

ന്റെ ദോഷമൊക്കെ ഒരിക്കൽ അനുഭവിക്കേണ്ടിവരും. അതുകൊണ്ടാണ് ഞാൻ പറയുന്നത്."

ശ- തമ്പുരാൻ—"ഭഗവതിയെ ഞാൻ ഉപദ്രവിച്ചിട്ടില്ല. എന്നുതന്നെയല്ല, ആ സ്ഥലങ്ങളെല്ലാം വെടുപ്പാക്കിയതുകൊണ്ടു ഭഗവതിക്ക് എന്നോടു സന്തോഷമേയുണ്ടാവു. വെളിച്ചപ്പാടന്മാർ ഈ മാതിരി സൂത്രങ്ങൾ എടുത്തുതുടങ്ങിയാൽ, ജനങ്ങൾക്കു ഭഗവതിയെ വിശ്വാസം കുറഞ്ഞുപോവും. അതുവരാതിരിക്കാനാണ് ഇങ്ങിനെ ചെയ്തത്."

## ൩൭. കിണ്ണിയുടെ തല കണി.

ശക്തൻതമ്പുരാൻ 'ചിററമ്മ' എന്നു വിളിച്ചുവന്നിരുന്ന വലിയമ്മതമ്പുരാട്ടി തീപ്പെട്ടു. തിരുവന്തളി വളരെ കേമമായി തൃപ്പൂണിത്തുറവെച്ചു കഴിച്ചു. തിരുമാസം കഴിച്ചതു എറണാകുളത്തുവെച്ചാണ്. സദ്യയും മററും പൊടിപൊടിച്ചു. പക്ഷെ, സമയത്തിനു പഞ്ചസാര വിളമ്പാൻ സാധിക്കാഞ്ഞതിനെപ്പററി അല്പം ആക്ഷേപമുണ്ടായി. ആ ആക്ഷേപം തീക്കുന്നതിനു തമ്പുരാൻ ഒരു സൂത്രം ചെയ്തു. അന്നുവരെ പതിവില്ലാത്തവിധം പട്ടന്മാക്ക് ഓരോ ഉറുപ്പികയും തിരുമുല്പാടന്മാക്കും എമ്പ്രാന്മാക്കും ഒന്നര ഉറുപ്പികയും നമ്പൂരിമാക്ക് ഈരണ്ടുറുപ്പികയും അമ്പലവാസികൾക്ക് അരേരങ്ങെ ഉറുപ്പികയും പ്രതിഗ്രഹം കൊടുത്തു. അതുകൊണ്ടു പഞ്ചസാരയുടെ കോട്ടംതീന്നു. ഇന്നും കൊടു

ത്തു വരുന്ന പ്രതിഗ്രഹത്തിന്റെ നിരക്ക് അന്നു ശക്തൻതമ്പുരാൻ ഏർപ്പെടുത്തിയതാകുന്നു.

സത്ര്യസ്ഥ പഞ്ചസാര സമയത്തു കിട്ടാതിരുന്നത്, അത് അയ്യസ്ലാമെന്നു ഏററിരുന്ന ആളുടെ ഉദാസീനതകൊണ്ടാണ്. കൊച്ചി കോട്ടയിലെ പ്രധാന കച്ചവടക്കാരനായിരുന്ന ദേവരശ കിണിയാണ് പഞ്ചസാര ഏററിരുന്നത്. അക്കാലത്തു കൊച്ചിയിൽ കച്ചവടസംബന്ധമായി കൊങ്ങിണികൾക്കു വളരെ പ്രാബല്യമുണ്ടായിരുന്നു. ഈ ജാതിക്കാരുടെ ജന്മഭൂമി ഗോവയും അതോടുചേൎന്ന ചില സ്ഥലങ്ങളുമാണ്. പോൎത്തുഗീസ്സുകാർ ആ രാജ്യങ്ങൾ കൈവശപ്പെടുത്തിയപ്പോൾ കൊങ്ങണിമാൎക്ക് അവിടങ്ങളിൽ സ്വൈരമായി താമസിക്കാൻ നിവൃത്തിയില്ലാതായി. ഉദ്ദേശം 916-ാമണ്ടോടുകൂടി പോൎത്തുഗീസ്സുകാരുടെ മതഭ്രാന്തു വൎദ്ധിച്ചതിനാൽ, ഗോവയിലും മററും താമസിച്ചിരുന്നകൊങ്ങിണികളെ നിൎബ്ബന്ധമായി ക്രിസ്ത്യാനിമതത്തിൽ ചേൎക്കുവാനും അവരുടെ ക്ഷേത്രങ്ങൾ കൊള്ളയിട്ടു നശിപ്പിക്കുവാനും തുടങ്ങി. കൊങ്ങിണിമാർ നിവൃത്തിമുട്ടിയപ്പോൾ സ്വദേശം വിട്ടു തെക്കോട്ടു പുറപ്പെട്ടു. അങ്ങിനെ പുറപ്പെട്ടുപോരുന്നവരിൽ കുറെ കുടുംബക്കാർ വന്നു കൊച്ചിരാജാവിനെ അഭയം പ്രാപിച്ചു. അന്നത്തെ തമ്പുരാൻ അവൎക്കു താമസിക്കുവാൻ കുറെ ദേശങ്ങളും ക്ഷേത്രത്തിന്നു ഒരു സ്ഥലവും കൊടുത്തു. ഇപ്പോൾ കാണുന്ന തിരുമലദേവസ്വക്ഷേത്രവും അതിനു സമീപമുള്ള ചെറളായി മുതലായ സ്ഥലങ്ങളുമാണ് അന്ന് അവൎക്കായി കൊടുത്തത്. ദേവരശകിണിയുടെയും മററു ചില ധനികന്മാരായകൊങ്ങിണി

മാരുടേയുംഭവനങ്ങൾ കൊച്ചികോട്ടക്കകത്തായിരുന്നു. കോട്ടയ്ക്കകത്തെ സകല അധികാരവും അന്നു ലന്തക്കാൎക്കായിരുന്നതിനാൽ ഇവൎക്കു കൊച്ചിരാജാവിനെ ബഹുമാനമില്ലാതായി. അന്നു കൊച്ചിയിലെ കൊങ്ങിണിമാരിൽ പ്രധാനിയും ദേവസ്വത്തിലെ അധികാരിയും ദേവരശകിണിയായിരുന്നു. അതുകൊണ്ടു് അയാൾ അല്പം ഗൎവ്വിഷ്ഠനുമായിരുന്നതിനാലാണു് ശക്തൻതമ്പുരാനെപ്പോലും വകവെക്കാതിരുന്നതു്.

തിരുമാസം കഴിഞ്ഞ പിറ്റെന്നാൾ തമ്പുരാൻ വിരുന്നുകാരെ എല്ലാം യഥോചിതം സമ്മാനിച്ചയച്ചു. അന്നു് അത്താഴം അമൃതേത്തു കഴിഞ്ഞു പള്ളിയറയിലേക്കു എഴുന്നള്ളിയപ്പോൾ പണിക്കരെ കല്പിച്ചുതാനെ വിളിച്ചു ഇപ്രകാരം പറഞ്ഞു: "ദേവരശൻ ഇന്നലെ സമയത്തിനു പഞ്ചസാര എത്തിക്കാതിരുന്ന സംഗതി പണിക്കരും അറിഞ്ഞിരിക്കുമല്ലോ. അവൻ കൊച്ചി കോട്ടയ്ക്കകത്താണു് താമസിക്കുന്നതു്; അതുകൊണ്ടു് എന്നെക്കൂട്ടാക്കിട്ടു കാൎയ്യമില്ലെന്നു വിചാരിച്ചു് ഇങ്ങിനെ ചെയ്തതാണു്. അതുകൊണ്ടു് എനിക്കു നാളെ 'കിണിയുടെ തല കണി' കാണണം. കോട്ടയുടെ വാതൽ അടയ്ക്കും മുമ്പേതന്നെ അകത്തു കടക്കണം. അതുകൊണ്ടു് ഇപ്പോൾതന്നെ പൊയ്ക്കൊള്ളൂ. ഞാൻപോയി ഉറങ്ങട്ടെ."

പണിക്കർ ഉടനെതന്നെ കുറേ പണവും തന്റെ അരവാളും എടുത്തു് ഒരു വഞ്ചിയിൽ കയറി കോട്ടയിലേക്കു പുറപ്പെട്ടു. കോട്ടവാതൽ അടയ്ക്കുംമുമ്പെ പണിക്കർ കോട്ട

യ്ക്കകത്തു കടന്നുകൂടി. പിന്നെ പണിക്കർ ദേവരശ്ശന്റെ പാണ്ടികശാലയിൽചെന്നു. അപ്പോൾ അയാൾ അന്നത്തെ വരവുചിലവു കണക്കുകൾ പരിശോധിച്ചുകൊണ്ടിരിയ്ക്കുകയായിരുന്നു. പണിക്കരെ കണ്ട ഉടനെ ദേവരശൻ വേണ്ടുന്ന ഉപചാരംചെയ്തു് ആ സമയത്തു തിടുക്കമായി വന്ന കാൎയ്യം എന്താണെന്നു ചോദിച്ചു.

പണിക്കർ—"വിശേഷം ഒന്നുമില്ല. എങ്കിലും, കുറെ പട്ടു വേണം."

ദേവരശൻ—"ഇതിന് യജമാനൻതന്നെ വരണൊ? ഒരാളെ അയച്ചിരുന്നെങ്കിൽ വേണ്ടുന്ന സാമാനങ്ങൾകൊണ്ടു ഞാൻതന്നെ അങ്ങോട്ടുവരുമായിരുന്നല്ലോ."

പണിക്കർ—"അതെന്താചെയ്യാ! ഞാൻതന്നെ വന്നുനോക്കിയെടുക്കണമെന്നാണ് കല്പന. ഇപ്പോഴാണ് ഈ കാൎയ്യം കല്പനയായതും. ആട്ടെ, പട്ടുകൾ, നോക്കട്ടെ."

ദേവരശൻ—"ഇവിടെ ഇരിക്കുന്നതൊക്കെ താണതരമാണ്. മേത്തരം വേണമെങ്കിൽ മുകളിലേക്കു പോകണം."

പണിക്കർ—"രണ്ടുതരവും വേണം."

ഉടനെ പണിക്കൎക്കു താണതരം പട്ടു കുറെ കൊടുത്തു; ബാക്കി മേത്തരം പട്ടെടുക്കാൻ പണിക്കരെ കൂട്ടികൊണ്ടു മുകളിലേക്കുപോയി. രണ്ടുപേരും മുകളിൽ ചെന്നു കുറെ പട്ടും എടുത്ത് അവിടെ ഇരുന്ന് ഓരോ വൎത്തമാനങ്ങൾ പറഞ്ഞുതുടങ്ങി.

ദേവരശൻ—"പഞ്ചസാര സമയത്തിന് എത്താഞ്ഞതിനാൽ തിരുവുള്ളക്കേടായിരിക്കും അല്ലേ ഓരോ തിരക്കുകൊണ്ടു ആ കാൎയ്യം അബദ്ധമായി എന്നേയുള്ളൂ."

പണിക്കർ— 'തിരുമുമ്പിൽ നിങ്ങളുടെ മുഖം കണ്ടാൽ തിരുവുള്ളക്കേടെല്ലാം തീരും.'

ദേവരശൻ— 'ഞാൻ താമസിക്കുന്നതു തമ്പുരാൻെറ അധികാരഅതൃത്തിക്കുള്ളിലായിരുന്നെങ്കിൽ ഇതിനുമുമ്പു തന്നെ എൻെറ കഥ കഴിഞ്ഞേനെ. ലന്തക്കാരുടെ കോട്ടയ്ക്കകത്തായതുകൊണ്ടു പേടിക്കാതെ കിടന്നുറങ്ങാം.

ഇങ്ങിനെ അവർ ഓരോ വൎത്തമാനങ്ങൾ പറഞ്ഞുകൊണ്ടിരിക്കുന്നതിനിടയ്ക്കു കപ്പിത്താൻ ഉപായത്തിൽ അര*വാളെടുത്തു ദേവരശ്ശൻെറ തല വെട്ടി. കുറെ പട്ടെടുത്തു; തല പട്ടിൽ പൊതിഞ്ഞുംകൊണ്ടു കപ്പിത്താൻ താഴത്തേക്കു പോന്നു. പണിക്കർ താഴത്തേക്കിറങ്ങി പോയി കുറെ കഴിഞ്ഞിട്ടും ദേവരശ്ശനെ കാണാഞ്ഞതിനാൽ 'മുതലാളി മുകളിൽ കിടന്നുറങ്ങി' എന്നു ഭൃത്യന്മാർ തീൎച്ചയാക്കി അവരും അവിടവിടെ കിടന്നുറങ്ങി. പണിക്കർ പാണ്ടികശാല വിട്ടു കുറെ ദൂരത്തു് ഒരു സ്ഥലത്തു പോയിരുന്നു. വെളുപ്പാൻ അഞ്ചു നാഴികയുള്ളപ്പോൾ കോട്ടവാതൽ തുറന്നു, ജനങ്ങൾ അങ്ങോട്ടുമിങ്ങോട്ടും സഞ്ചാരം തുടങ്ങി. ആ തരം നോക്കി കപ്പിത്താൻ പുറത്തു വന്നു വഞ്ചിയിൽ കയറി, പുലൎച്ചയ്ക്കുമുമ്പു് എറണാകുളത്തെത്തി, പള്ളിയറ വാതുക്കൽ കിണ്ണിയുടെ തല കണിയായി തൂക്കുകയും ചെയ്തു. പണിക്കർ പള്ളിക്കുറുപ്പുണരുന്നതുവരെ വാതൽക്കൽ തന്നെ നിന്നു. തമ്പുരാൻ വാതൽ തുറന്നു നോക്കിയപ്പോൾ കിണ്ണിയുടെ തല കണിയായി കണ്ടു.

---

* അരയിൽ വച്ചുവരുന്ന ഒരു തരം ലോഹമായ വാളാണിതു്.

തമ്പുരാൻ— "എന്താ പണിക്കരെ! കുറച്ചു ബുദ്ധിമുട്ടി, അല്ലേ? എങ്കിലും കാൎയ്യം നടന്നല്ലൊ. സന്തോഷമായി."

പണിക്കർ— "ഇതൊക്കെ അടിയൻെറ മിടുക്കല്ല. തിരുമനസ്സിലെ കല്പനയുടെ ശക്തികൊണ്ടാണ് സാധിക്കുന്നത്."

തമ്പുരാൻ— "ആട്ടെ, പണിക്കർ പോയി കുറച്ചുറങ്ങു. ഉന്ന രാത്രിയിലും കൂടെ കുറച്ച് ഉറക്കമിളക്കണം." എന്നു പറഞ്ഞു പണിക്കരെ അയച്ചു.

തമ്പുരാൻെറ അമൃതേത്തും മററും കഴിഞ്ഞ് ഇരിക്കുമ്പോഴം, ഉറക്കവും ഊണും കഴിച്ചു പണിക്കർ തിരുമുമ്പിൽ ചെന്നു.

തമ്പുരാൻ—ദേവരഗ്ഗൻ നിമിത്തം കൊച്ചിയിലെ കൊങ്ങിണിമാരെല്ലാം വളരെ മുഷ്കന്മാരായിരിക്കുന്നു. അവരുടെ പണത്തിൻെറ തിളപ്പൊന്നു നിറുത്തണം. അതിനു പണിക്കർ ഇന്നു രാത്രിയിൽ തന്നെ കുറെ സൈന്യത്തോടുകൂടി ചെന്നു അവരുടെ ദേവസ്വത്തിലും മററുമുള്ള മുതലെല്ലാം എടുത്തുകൊണ്ടു പോരണം.' കല്പന കേട്ട ഉടനെ 'എറാൻ' എന്നു മാത്രമേ കപ്പിത്താന് ഒരു മറുപടിയുണ്ടായിരുന്നുള്ളു. അന്നു രാത്രിയിൽ പണിക്കരും ആൾക്കാരും കൂടെ തിരുമലദേവസ്വത്തിൽ കടന്ന് അനേകം ആഭരണങ്ങളും പാത്രങ്ങളും കൊള്ള ചെയ്തുകൊണ്ടു പോന്നു. കൊങ്ങിണിമാൎക്കു പണിക്കരുടെ പുറപ്പാടുണ്ടാവുമെന്നു ഗൂഢമായി മുന്നറിവു കിട്ടിയിരുന്നതിനാൽ അവർ അവരുടെ ദേവൻെറ വിഗ്രഹം കൊച്ചിയിൽനിന്ന് ആലപ്പുഴയ്ക്കു മാററി. അതുകൊണ്ട്

അതു കൊണ്ടുപോരുവാൻ സാധിച്ചില്ല. ഇപ്പോഴും തൃപ്പൂണിത്തുറെ പാത്രക്കലമറയിൽ 'തിരുമലദേവസ്വം വക' എന്നക്കമുള്ള ചില പാത്രങ്ങളുണ്ടത്രെ. അവ അന്നു കൊണ്ടുവന്നവയെന്നാണ് പറയുന്നത്.

—(*)—

൩൩. ചില നേരംപോക്കുകൾ.

ശക്തൻതമ്പുരാന്റെ ഓരോ പ്രവൃത്തിയിൽ നിന്ന് അദ്ദേഹം വളരെ ക്രൂരനായിരുന്നു എന്നു സംശയിക്കണ്ട. ഒരു നാട്ടിൽ നീതി നടത്തേണമെങ്കിൽ രാജാവു മററുള്ളവക്കു ദുഷ്ടത എന്നു തോന്നുന്നതായ പല കർമ്മങ്ങളും നിശ്ചയമായും ചെയ്യേണ്ടിവരുമെന്നും നാട്ടിൽ ക്രൂരത ചെയ്വാനുള്ള അധികാരം രാജാവിനു മാത്രമേയുള്ളു എന്നുമായിരുന്നു തമ്പുരാന്റെ സിദ്ധാന്തം. അദ്ദേഹത്തിന്റെ കാലത്തു കൊച്ചിരാജ്യത്ത് ആക്കും ഒരു അധർമ്മവും ചെയ്വാൻ പാടുണ്ടായിരുന്നില്ല. പക്ഷെ കുററങ്ങളുടെ താരതമ്യംപോലെയല്ല, അന്ന് അദ്ദേഹം ശിക്ഷിച്ചിരുന്നത് എന്നു പറയാതെ നിവൃത്തിയില്ല. മിക്ക കുററങ്ങൾക്കും ശിരച്ഛേദനമായിരുന്നു ശിക്ഷ. ഇത്രയും ക്രൂരത ചെയ്വാൻ മടിയില്ലാത്ത ആ തമ്പുരാൻ നല്ല ഫലിതക്കാരനുമായിരുന്നു.

ശക്തൻ തമ്പുരാന്റെ രണ്ടാമത്തെ നൈത്ത്യാരമ്മ തൃശ്ശിവപേരൂർ കരിമ്പററ എന്ന വീട്ടിലെ ചിമ്മു എന്ന സ്ത്രീയായിരുന്നു. ചിമ്മു അമ്മയ്ക്കു, ഇപ്പോൾ സെന്തോമാസ് ഹൈസ്കൂൾ ഇരിക്കുന്ന സ്ഥലത്തു തമ്പുരാൻ സക്കാർ ചില

വിന്മേൽ ഒരു വീടു പണിയിച്ചുകൊടുത്തു. ഗൃഹപ്രവേശത്തുന്നാൾ കരക്കാൎക്കെല്ലാം കേമമായി ഒരു സദ്യ കഴിച്ചാൽ കൊള്ളാമെന്നു നൈത്യാരമ്മയ്ക്കു വളരെ താല്പൎയ്യമുണ്ടായിരുന്നതിനാൽ, അവരുടെ ഇഷ്ടംപോലെ ഒരു കണക്കുണ്ടാക്കി കൊടുക്കാൻ തമ്പുരാൻ കല്പനയായി. നൈത്യാരമ്മ ഒരു കണക്കും കൊടുത്തു. കണക്കനുസരിച്ചു തമ്പുരാൻ സകല വിഭവങ്ങളും തയ്യാറാക്കിച്ചു. സദ്യയ്ക്കു കരക്കാരും വന്നു. വിഭവങ്ങളെല്ലാം വിളമ്പി; കരക്കാർ ഉണ്ണാനിരുന്നു. നെയ്യ്, പരിപ്പ്, കാളൻ, ഓലൻ, എരിശ്ശേരി, പുളിശ്ശേരി, പച്ചടി, കിച്ചടി, കൂട്ടുകറി, എട്ടുകൂട്ടം ഉപ്പിലിട്ടത്, എട്ടുകൂട്ടം വറുത്തുപ്പേരി, വലിയ പപ്പടം, ചെറിയ പപ്പടം, ശൎക്കര ഉപ്പേരി, പഞ്ചസാര, അപ്പം, വട, എള്ളുണ്ട, പരിപ്പുപ്രഥമൻ, പഴപ്രഥമൻ, അടപ്രഥമൻ, ഇങ്ങിനെയെല്ലാമായിരുന്നു സദ്യയുടെ വട്ടം. ഉണ്ണാൻ ഇരുന്നവരെല്ലാം മുഖത്തോടുമുഖം നോക്കിത്തുടങ്ങി. ചോറുംതൊട്ടു മാത്രം പന്തിയിൽ കടക്കുന്നില്ല. മററുള്ളതെല്ലാം വിളമ്പുന്നോർ എടുത്തു വിലക്കി തുടങ്ങി. സദ്യയ്ക്കു ചോറില്ലെന്നു കേട്ടു നൈത്യാരമ്മ തമ്പുരാന്റെ അടുക്കൽ ചെന്നു കുറെ പരിഭവത്തോടെ സങ്കടം പറഞ്ഞു. 'ചിമ്മു എന്തിനാണ് എന്നോടു പരിഭവിക്കുന്നത്? ചിമ്മുന്റെ ഇഷ്ടംപോലെ വട്ടം കൂട്ടാമെന്നല്ലേ പറഞ്ഞത്? കണക്കിൽ അരി എഴുതി കണ്ടില്ല. അതുകൊണ്ടാണ് ചോറില്ലാതായത്' എന്നു തമ്പുരാൻ സൌമ്യമായി മറുപടി പറഞ്ഞു. കരക്കാർ ഒരക്ഷരം മിണ്ടാതെ ചോറില്ലാത്ത സദ്യയുമുണ്ടു തൃപ്തരായി നാട്യത്തിയെ [illegible]പക്കവും വിട്ടുകൊണ്ടു പോയി.

ഒരിക്കൽ ശക്തൻതമ്പുരാൻ തൃശ്ശിവപേരൂർക്ക് എഴുന്നള്ളുമ്പോൾ കരുപ്പടന്നെ സമീപം വെച്ച് അതിവേഗത്തിൽ വലിച്ചുവരുന്ന ഒരു വഞ്ചി കണ്ടു. വഞ്ചി തിരുമനസ്സിലെ ഓടിക്കു സമീപം വന്നപ്പോൾ, അതിൽ ഇരുന്നിരുന്ന ചോമാതിരി എഴുന്നേററുനിന്ന് 'ഇന്നു രാവിലെ ഇന്ന ചോമാതിരി മരിച്ചു. അതുകൊണ്ട് അദ്ദേഹത്തിനുള്ള എല്ലാ പട്ടത്താനങ്ങളും എനിക്കാക്കിത്തരണം' എന്നു തമ്പുരാനോടു പറഞ്ഞു. 'അതിനു വിരോധമില്ല. എന്നാൽ ചോമാതിരി വേണാട്ടുകരയ്ക്കു യാത്രയുണ്ടോ?' എന്നു തമ്പുരാൻ ചോദിച്ചു. 'ഉവ്വ്. അവിടേയും അറിയിച്ചാൽ കൊള്ളാമെന്നാണ് ആഗ്രഹം. ഈ വഴിതന്നെ അങ്ങോട്ടും പോയാൽ കൊള്ളാമെന്നുണ്ട്' എന്നു ചോമാതിരി പറഞ്ഞപ്പോൾ, തമ്പുരാൻ 'ആട്ടെ, വേണ്ടില്ല. ചോമാതിരി എന്റെ ഓടിയിൽ കയറിക്കൊള്ളൂ നാളെ പുലച്ചക്കുമുമ്പ് അവിടെ എത്തിക്കാം,' എന്നു പറഞ്ഞു ചോമാതിരിയെ ഓടിയിൽ കയററി അയച്ചു. ഓടി വിടാറായപ്പോൾ ഓടിക്കാരോട്, 'നാളെ രാവിലെ കുലശേഖരപ്പെരുമാൾ ഉണരുന്നതിനു മുമ്പായി ഇദ്ദേഹത്തിനെ കൊട്ടാരത്തിൽ എത്തിക്കണം' എന്നു കല്പനയായി തമ്പുരാൻ തൃശ്ശിവപേരൂർക്ക് എഴുന്നള്ളുകയും ചെയ്തു.

ഉത്തരവുംപടി പിറേറന്നാൾ രാവിലെ ചോമാതിരിയെ കൊട്ടാരത്തിൽ എത്തിച്ചു. കുലശേഖരപ്പെരുമാൾ പള്ളിക്കുറുപ്പുണർന്നു പുറത്തിറങ്ങിയപ്പോൾ കണികണ്ടതു ചോമാതിരിയെയാണ്.

ചോമാതിരി— 'ഇന്നലെ ഇന്നേടത്തെ ചോമാതിരി മരി

ച്ചു. അതുകൊണ്ടു മേലിൽ അദ്ദേഹത്തിൻെറ അവകാശങ്ങളെല്ലാം എനിക്കാക്കിത്തരണം.'

ക-ശേ-വെ — 'ചോമാതിരി, വെട്ടമ്പടപ്പു മൂപ്പിലെ കണ്ടു അല്ലെ?'

ചോമാതിരി— 'ഉവ്വ്. അവിടത്തെ അവകാശമെല്ലാം എനിക്കു തരാമെന്നു സമ്മതിച്ചു. പിന്നെ, അവിടന്നു തന്നെയാണ് എന്നെ അവിടത്തെ ഓടിയിൽ കയററി, ഇവിടുന്ന് ഉണരുന്നതിനു മുമ്പ് ഇവിടെ എത്തിക്കണമെന്നു ശട്ടം കെട്ടിയയച്ചത്. ഓടിക്കാർ മൂത്രശങ്കക്കും കൂടെ കരയ്ക്കടുപ്പിക്കാതെയാണ് വലിച്ച് ഇത്ര വേഗം ഇവിടെ എത്തിച്ചത്. ക്ഷ. കഷ്ടപ്പെട്ടു.'

ക-ശേ-വെ- 'ആട്ടെ, ചോമാതിരിയുടെ ഇഷ്ടംപോലെ ചെയ്യാം. രണ്ടു ദിവസം താമസിച്ചിട്ടു പോയാൽ മതി. പോകുമ്പോൾ കണ്ടു പോകാവു'.

രണ്ടു ദിവസം കഴിഞ്ഞപ്പോൾ ചോമാതിരി തമ്പുരാൻെറ അടുക്കൽ ചെന്നു നാട്ടിലേക്കു പോയാൽ കൊള്ളാമെന്നുണ്ടെന്ന് അറിയിച്ചു. ഉടനെ തമ്പുരാൻ ചോമാതിരിയെ ഒരു ഓടിയിൽ കയററി, 'പിറെറന്നാൾ തൃപ്പൂണിത്തുറാ എത്തിക്കണമെന്നും വഴിക്കു മൂത്രശങ്കക്ക് ഇറക്കണമെന്നും ഓടിക്കാരെ ഏല്പിച്ചയച്ചു. വഞ്ചിക്കാർ വഴിക്കു കടവുകാണുന്നിടത്തെല്ലാം ചോമാതിരിയെ പിടിച്ചിറക്കി, വേണ്ടെങ്കിലും, മൂത്രശങ്ക തീൎപ്പിച്ചുംകൊണ്ടു പിറെറന്നാൾ രാവിലെ ശക്തൻതമ്പുരാൻെറ തിരുമുമ്പിൽ എത്തിച്ചു.

ശ. തമ്പുരാൻ- "എന്താസൌഖ്യമായി പോയിവന്നോ"

ചോമാതിരി- "ഇവിടെനിന്നു പോയപ്പോൾ മൂത്രശങ്കക്കു

കൂടെ കരയ്ക്കടുപ്പിക്കാഞ്ഞതുകൊണ്ടു നന്നെ കുഴങ്ങി. അവിടെനിന്നു പോന്നപ്പോൾ, വേണ്ടിട്ടും വേണ്ടാണ്ടും എന്നെ പിടിച്ചു മൂത്രശ്ശങ്കയ്ക്കിരുത്തി കഷ്ടപ്പെടുത്തി”.

ശ. തമ്പുരാൻ— “ഞാൻ ആ കാൎയ്യം അല്പം അന്ധാളിച്ചു. ആട്ടെ, ചോമാതിരി ഒന്നുകൂടി തിരുവനന്തപുരത്തേക്കു പോയി വരാമോ? യാതൊരു ബുദ്ധിമുട്ടും ഉണ്ടാവില്ല.”

ചോമാതിരി— “അയ്യോ! നിങ്ങളുടെ മത്സരത്തിൽ എന്നെ കഷ്ടപ്പെടുത്തല്ലെ.”

ശ. തമ്പുരാൻ— “ഓ എന്നാൽ വേണ്ട. ചോമാതിരി പൊയ്ക്കൊള്ളൂ.” എന്നു പറഞ്ഞയയ്ക്കുകയും ചെയ്തു.




## ൩൭. ആടകം.

ശക്തൻ തമ്പുരാനു വഴിയാത്ര ചെയ്യുന്നതിനും അതിൽ നിന്നുണ്ടാകാവുന്ന ബുദ്ധിമുട്ടുകൾ അനുഭവിക്കുന്നതിനും ലേശം കൂസലുണ്ടായിരുന്നില്ല. രാത്രികാലങ്ങളിലും മറ്റും വേഷച്ഛന്നനായി നടന്ന് ഓരോ സ്ഥലങ്ങളിൽ നടക്കുന്ന അനീതികളും അധൎമ്മങ്ങളും ഗ്രഹിച്ചു കുറ്റക്കാരെ അപ്പോഴപ്പോൾ ശിക്ഷിക്കുന്ന സമ്പ്രദായം ശക്തൻ തമ്പുരാന്റെ ഒരു പ്രത്യേക ഏൎപ്പാടായിരുന്നു. ഇങ്ങിനെ സഞ്ചരിക്കുമ്പോൾ എല്ലായ്പോഴും വിശ്വസ്തന്മാരും അതിപരാക്രമികളുമായ മൂന്നു നാലു ഭൃത്യന്മാരും തമ്പുരാന്റെ കൂടെ ഉണ്ടായിരിക്കും.

ഒരിക്കൽ ശക്തൻ തമ്പുരാൻ മൂന്നു നാലു ഭൃത്യന്മാരോ

ട്ടുകൂടെ തിരുവനന്തപുരത്തേക്ക പുറപ്പെട്ടു. നേരം നല്ലവണ്ണം പുലരുന്നതിന്ന മുമ്പു തിരുവനന്തപുരത്തു മഹാരാജാവിന്റെ കൊട്ടാരത്തിന്റെ സമീപത്തെത്തി. മഹാരാജാവു പള്ളിക്കുറുപ്പുണന്നിട്ടില്ലെന്ന് അറിഞ്ഞതിനാൽ, തമ്പുരാൻ കൊട്ടാരത്തിലെ ഓരോ സ്ഥലങ്ങൾ നോക്കിക്കൊണ്ടു നടക്കുന്നതിന്ന മദ്ധ്യേ കുതിരലായത്തിൽ കടന്നു ചെന്നു. ലായത്തിലെ കുതിരകളെല്ലാം വളരെ മെലിഞ്ഞും ക്ഷീണിച്ചും നില്ക്കുന്നതു കണ്ടപ്പോൾ, "കുതിരവിചാരിപ്പുകാരൻ എവിടെ? എന്ന് ഒരു കുതിരക്കാരനോടു ചോദിച്ചു. ഉടനെതന്നെ വിചാരിപ്പുകാരൻ അവിടെക്ക വരുകയും ചെയ്തു.

ശ. തമ്പുരാൻ_ "എന്താ വിചാരിപ്പുകാരൻ! ഈ കുതിരകൾ ഇങ്ങിനെ ചടച്ചു നില്ക്കുന്നത്?"

വിചാരിപ്പുകാരൻ_ "എന്തെല്ലാം ചെയ്തിട്ടും ചിലതു നന്നാവുന്നില്ല."

ശ. തമ്പുരാൻ_ "പുല്ലും മുതിരയും വേണ്ടിടത്തോളം കൊടുക്കാഞ്ഞിട്ടായിരിക്കും, അല്ലെ?"

വിചാരിപ്പു_ "എന്നാൽ അങ്ങനെയാവട്ടെ. അവിടേക്ക വലിയ നഷ്ടമൊന്നുമില്ലല്ലോ."

ശ. തമ്പുരാൻ_ "അതല്ലാ, നിന്നോടു ചോദിച്ചത്. കുതിരകളെ രക്ഷിക്കാനല്ലെ നിനക്ക ശമ്പളം തരുന്നത്?"

വിചാരിപ്പു "താനാരാണ് എന്നെ മൂപ്പിക്കാൻ. താൻ പാട്ടുനോക്കി പോണം. ഇവിടെ നില്ക്കാനാവശ്യമില്ല. ഇതു പൊന്നുതമ്പുരാന്റെ വകയാണ്". വിചാരിപ്പുകാരന്റെ മറുപടി കേട്ടു ദേഷ്യപ്പെട്ടു തമ്പുരാൻ 'എടാ സ്വാമിദ്രോഹി! കുതിരകളെ പട്ടിണിയിട്ടു നി തടിക്കുക.

യാണല്ലോ?" എന്നു ചോദിച്ചുംകൊണ്ട് അയാളുടെ ചെകിടത്തു രണ്ടു മൂന്നു പൊട്ടിച്ചു. അടി കിട്ടിയതും കൊണ്ടു വിചാരിപ്പുകാരൻ ഓടി. വിചാരിപ്പുകാരൻ കരഞ്ഞുംകൊണ്ടു കൊട്ടാരത്തിലേക്കു ചെല്ലുന്നതു കണ്ട പ്പോൾ, മഹാരാജാവ് അയാളോടു സംഗതിയെല്ലാം ചോദിച്ചു. ലായത്തിൽവെച്ചു നടന്ന വർത്തമാനമെ ല്ലാം തിരുമനസ്സറിയിച്ചു. മഹാരാജാവിനു കാര്യം മന സ്സിലായി. "ആട്ടെ, നീ! ഇനി ഇവിടെ നില്ക്കണ്ട. വേഗം പൊയ്ക്കോ. ഇത്രയല്ലെ പററിയുള്ളു. അതു പെ രുമ്പടപ്പു മൂപ്പീന്നാണ്" എന്നു പറഞ്ഞു വിചാരിപ്പുകാര നെ അയച്ചു. മഹാരാജാവു ശക്തൻ തമ്പുരാനെ കാ ണ്മാനായിട്ടു ലായത്തിലേക്കു പുറപ്പെട്ടു. അപ്പോൾ ശ ക്തൻ തമ്പുരാനും കൊട്ടാരത്തിലേക്കു പുറപ്പെട്ടിരുന്നതി നാൽ, വഴിമദ്ധ്യേവെച്ചു തമ്പുരാക്കന്മാർ രണ്ടുപേരും ത മ്മിൽ കണ്ടെത്തി; മടങ്ങി കൊട്ടാരത്തിലേക്കുതന്നെ ര ണ്ടുപേരും എഴുന്നള്ളുകയും ചെയ്തു. രണ്ടു നാലു ദിവ സം വിരുന്നു സല്ക്കാരം സ്വീകരിച്ചതിനു ശേഷമേ തൃപ്പൂ ണിത്തുറയ്ക്ക് എഴുന്നെള്ളാവൂ എന്നു മഹാരാജാവ് ആവ ശ്യപ്പെട്ടപ്രകാരം ശക്തൻ തമ്പുരാൻ അതു സമ്മതിച്ചു.

അക്കാലത്തു ജനങ്ങളുടേയും രാജാക്കന്മാരുടേയും ഇട യിൽ പല വിനോദങ്ങളും ഉണ്ടായിരുന്നു. ജനങ്ങൾ മിക്ക വാറും അന്നു യോദ്ധാക്കളായിരുന്നതിനാൽ അവരുടെ വി നോദങ്ങളും ഏറെക്കുറെ കായികാഭ്യാസത്തെ സംബന്ധിച്ച വയായിരുന്നു എന്നുതന്നെ പറയാം. എന്നാൽ ശൂരന്മാ രായവരുടെ അഭ്യാസബലവും സാമർത്ഥ്യവും അടക്കം പു

ലിയങ്കം' എന്നീ രണ്ടങ്കങ്ങളിലാണ് പ്രദശിപ്പിച്ചിരുന്നത്. അക്കാലത്തു യോഗ്യരായ പല യോദ്ധാക്കളേയും തോല്പിച്ച ഒരു ആട്ട തിരുവിതാംകൂർ മഹാരാജാവിന്റെ കൊട്ടാരത്തിൽ ഉണ്ടായിരുന്നു. ശക്തൻ തമ്പുരാന്റെ വിനോദത്തിന്നായും കൊട്ടാരത്തിലെ ചില അഭ്യാസികളുടെ സാമൎത്ഥ്യം പ്രദശിപ്പിക്കുന്നതിനായും ഒരു ദിവസം ആടങ്കം വേണമെന്നു നിശ്ചയിച്ചു.

ആടങ്കത്തിനു 'പലക പിടിക്കുക' എന്നും ഒരു പേർ പറയാറുണ്ട്. ഈ പേർ ആ അങ്കത്തിന്റെ സമ്പ്രദായത്തിൽ നിന്നുണ്ടായതാണ്. പലകയ്ക്കു ഏകദേശം പന്ത്രണ്ടുവിരൽ നിളവും എട്ടുവിരൽ വീതിയും നാലുവിരൽ കനവുമുണ്ടായിരിക്കും. പലകയുടെ രണ്ടററത്തും കയ്യിന്റെ പത്തി കടത്തി പിടിക്കുവാൻ ദ്വാരങ്ങളുമുണ്ടായിരിക്കും. അങ്കസ്ഥലത്ത് ഒരററത്ത് ആട്ടം അതിന്നെതിരായി മററെ അററത്ത് ആളും നില്ക്കും. സ്കൂൾ കുട്ടികൾ ഡ്രിൽ സമയത്തു "ലഞ്ച്" എന്നു പറയുമ്പോൾ നില്ക്കുന്നതുപോലെ, അങ്കത്തിന്ന് ഒരുങ്ങി വന്നിരിക്കുന്നവൻ പലകയും പിടിച്ചു നില്ക്കുന്നതു കണ്ടാൽ, ആട്ട മററെ അററത്തുനിന്നു പിന്നാക്കം മാറി, കൈകൾ പൊക്കി, തലമറിച്ചു പിടിച്ചും കൊണ്ടു ശക്തിയോടെ അടുത്തു പലകമേൽ ഇടിക്കും. പലകക്കാരൻ പിന്നാക്കം വീഴുന്നതുവരെ ആട്ട പിന്നേയും പിന്നേയും പൂൎവ്വാധികം ശക്തിയോടുകൂടി ഇടിതുടങ്ങും. കൊട്ടാരത്തിൽ വളൎത്തിയിരുന്ന ഈ ആടിന്റെ മുന്നിടി തടുക്കുവാനുള്ള സാമൎത്ഥ്യം അന്ന് ആ നാട്ടുകാരിൽ ആൎക്കും തന്നെ ഉണ്ടായിരുന്നില്ല. പല യോഗ്യരും അന്നു പലക

പിടിച്ചു. രണ്ടാമത്തെ, അല്ലെങ്കിൽ മൂന്നാമത്തെ ഇടിക്കു പലകയും ആളും പിന്നാക്കമിരിക്കും. ഒടുവിൽ ശക്തൻ തമ്പുരാന്റെ ഭൃത്യന്മാരിൽ ഒരുവനോടു പലക പിടിക്കുവാൻ തമ്പുരാൻ കല്പിച്ചു. അയാൾ പലക പിടിച്ചപ്പോൾത്തന്നെ ആടിന്റെ ശൌര്യം ആത്ര്യത്തേതിൽ പതിന്മടങ്ങു വർദ്ധിച്ചിരുന്നു. ഒരു ഇടി കഴിഞ്ഞപ്പോൾതന്നെ തന്റെ എതിരാളി സാമാന്യനല്ലെന്ന് ആടിനു മനസ്സിലായി എന്നു കാണികൾക്കു തോന്നുമാറ് അത് അസാധാരണഗൌരവത്തോടെ പിന്മാറി വീണ്ടും ഇടി തുടങ്ങുവാൻ ഒരുങ്ങി. ആടു മുറയ്ക്കു് ഇടിയും തുടങ്ങി. കണ്ടു നില്ക്കുന്നവരെല്ലാം ആടിനേയും ആളേയും കുറിച്ചു പുകഴ്ത്തി. ആടിന്റെ നെററിയിന്മേൽനിന്നു രക്തം വീണു തുടങ്ങി. ആളുടെ കൈ മടങ്ങുകപോലും ചെയ്തിട്ടില്ല. ആടിനു ശൌര്യം വർദ്ധിച്ചു. ഒടുവിൽ, ഒരിക്കൽ ആടു് ഇടിക്കുവാനായി അടുത്തപ്പോൾ ആൾ പലക ദൂരത്തെറിഞ്ഞുംകൊണ്ടു തിരിഞ്ഞു പൃഷ്ഠം കാണിച്ചുകൊടുത്തു; പൃഷ്ഠത്തിന്മേൽ ഇടിച്ചതോടുകൂടി ആടു പിന്നാക്കം മറിഞ്ഞു വീണു ചാവുകയും ചെയ്തു.

ഈ സംഭവംകൊണ്ടു ജനങ്ങൾക്കു വളരെ അത്ഭുതവും തമ്പുരാന് അല്പം കുണ്ഠിതവും ഉണ്ടായി. പിറെറന്നാൾ തമ്പുരാക്കന്മാർ രണ്ടുപേരുംകൂടെ ഭക്ഷണാനന്തരം സേവന്മാരുടെ മദ്ധ്യത്തിൽ ഇരുന്ന് ഓരോ വെടിപറയുന്ന കൂട്ടത്തിൽ ഭൃത്യന്മാരുടെ അനുസരണശീലത്തെ കുറിച്ച് ഒരു സംഗതി സംസാരിക്കേണ്ടി വന്നു. അപ്പോൾ "പറഞ്ഞതു കേൾക്കാത്ത ഭൃത്യന്മാർ സ്വാമിദ്രോഹികളാണ്. എന്തിനാണ് പറഞ്ഞത്? തന്നെകൊണ്ട് അതു സാധിക്കുമോ?

എന്ന ചോദ്യംതന്നെ അവക്കാവശ്യമില്ല" എന്നു ശക്തൻ തമ്പുരാൻ പറഞ്ഞു. "ആട്ടേ, ഇവിടെനിന്നു താഴത്തേക്കു ചാടാൻ ആരെങ്കിലും ഉണ്ടാകുമോ?" എന്നു തിരുവിതാംകൂർ മഹാരാജാവു ചോദിച്ചപ്പോൾ, "ഉണ്ടാവും" എന്നു ശക്തൻ തമ്പുരാൻ മറുപടി പറഞ്ഞു. "നിങ്ങളിൽ ആക്കെങ്കിലും ചാടാമോ?" എന്നു കൊട്ടാരത്തിലെ സേവകന്മാരോടു ചോദിച്ചപ്പോൾ, എല്ലാവരും "എന്താ വല്ലാവക്കം ഭ്രാന്തുണ്ടോ?" എന്ന നാട്യത്തിൽ മുഖം വീപ്പിച്ചുകൊണ്ടു നിന്നു. ശക്തൻ തമ്പുരാൻ തല്ക്കാലം അവിടെ നിന്നിരുന്ന രണ്ടു ഭൃത്യന്മാരുടെ നേരെ ഒന്നു നോക്കി. ഭൃത്യന്മാർ അങ്ങോട്ടുമിങ്ങോട്ടും നോക്കാതെ താഴത്തേക്കു ചാടുകയും ചെയ്തു. പിറ്റെ ദിവസം ചാടിയ ഭൃത്യന്മാരോട് അവർ യാതൊരു സംശയവുംകൂടാതെ അങ്ങിനെ മാളികയുടെ മുകളിൽനിന്നു ചാടിയത് എന്തുകൊണ്ടാണെന്നു കുലശേഖരപെരുമാൾ ചോദിച്ചു. അടിയങ്ങൾ ചാടാൻ മടിച്ചാൽ, അപ്പോൾതന്നെ അടിയങ്ങളുടെ കഥ കഴിക്കും. ചാടിയാൽ അടിയങ്ങൾ മരിക്കുകയില്ലെന്ന് അടിയങ്ങൾക്കറിയാം. അതു തന്നെയല്ല. തമ്പുരാൻെറ ആഗ്രഹം സാധിക്കാനാണ് അവിടന്ന് അടിയങ്ങളെ രക്ഷിക്കുന്നത്" എന്നായിരുന്നു അവരുടെ മറുപടി. ഇതു കേട്ടു മഹാരാജാവു വളരെ സന്തോഷിച്ച് അവക്കു വളരെ സമ്മാനങ്ങൾ കൊടുക്കുകയും രണ്ടു ദിവസവുംകൂടെ തിരുവനന്തപുരത്തു താമസിച്ചതിനുശേഷം ശക്തൻ തമ്പുരാനും ഭൃത്യന്മാരും തൃപ്പൂണിത്തുറയ്ക്കു മടങ്ങുകയും ചെയ്തു.



## ൩൮. ഒരു പരീക്ഷ.

ശക്തൻ തമ്പുരാൻ 980-ാമാണ്ടു കൎക്കടകമാസത്തിൽ തൃശ്ശിവപേരൂൎക്ക് എഴുന്നള്ളി. അവിടെ ചെന്നു കുറച്ചു ദിവസം കഴിഞ്ഞപ്പോൾ തിരുമനസ്സിലേക്ക് ശരീരത്തിന് അല്പം സുഖക്കേടു തുടങ്ങി. ദിവസംപ്രതി സുഖക്കേടിനു കൂടുതലല്ലാതെ കുറവു ഒട്ടുംതന്നെ ഇല്ലെന്നു കണ്ടപ്പോൾ, തമ്പുരാൻ അനുജന്മാരെ തൃപ്പൂണിത്തുറായിൽനിന്നും വരുത്തി. ൯൮൧-ാമാണ്ടു കന്നിമാസത്തിൽ ഒരു ദിവസം തമ്പുരാൻ സഹോദരന്മാരൊന്നിച്ചു ഭക്ഷണത്തിന്നിരിക്കുമ്പോൾ ഇളയ തമ്പുരാൻ വളരെ ഭക്തിപൂൎവ്വം 'തിരുമനസ്സിലേക്ക് എന്തു കറി കൂട്ടുവാനാണ് രുചിതോന്നുന്നത്' എന്നു ചോദിച്ചു. ശക്തൻതമ്പുരാന് അന്നു രോഗത്തിന്റെ മൂൎച്ഛകൊണ്ടു ഭക്ഷണത്തിനു വളരെ രുചിയില്ലായിരുന്നതിനാലാണ് ഇളയ തമ്പുരാൻ ഇങ്ങിനെ ചോദിച്ചത്. ഇളയ തമ്പുരാന്റെ ചോദ്യം കേട്ടപ്പോൾ ശക്തൻതമ്പുരാൻ അനുജന്റെ സാമൎത്ഥ്യം ഒന്നു പരീക്ഷിച്ചറിയണമെന്നു തീൎച്ചയാക്കി. "എനിക്കു രുചി ഒന്നിനും തന്നെ ഇല്ലെന്നു പറയാം. എങ്കിലും ചക്കകൊണ്ടുള്ള വല്ല കറിയുമാണെങ്കിൽ വേണ്ടില്ലെന്നു തോന്നുന്നുണ്ട്" എന്നു തമ്പുരാൻ അരുളിച്ചെയ്തു. 'അത് അത്താഴം അമൃതേത്തിനു തയ്യാറാക്കാം' എന്ന് ഇളയതമ്പുരാൻ മറുപടി പറഞ്ഞു.

വൈകുന്നേരം എല്ലാവരും കൂടെ അമൃതേത്തിനു ഇരിക്കുമ്പോൾ ശക്തൻതമ്പുരാൻ ഇളയതമ്പുരാനോടു 'എ

ന്താ, ചക്ക കിട്ടിയില്ലേ?' എന്നു ചോദിച്ചു. 'കന്നിമാസമല്ലേ. അടുത്ത ദിക്കിലെങ്ങും ചക്കയില്ല. എന്തായാലും നാളെക്ക് ഒരു ചക്കയെങ്കിലും കൊണ്ടുവരുവാൻ ശട്ടം കെട്ടീട്ടുണ്ടെന്നു ഇളയതമ്പുരാൻ മറുപടി പറയുകയും തമ്പുരാക്കന്മാര് അമൃതേത്തു കഴിഞ്ഞു പള്ളിയറകളിലേക്ക് എഴുന്നള്ളുകയും ചെയ്തു.

ശക്തൻതമ്പുരാൻ പള്ളിക്കുറുപ്പിന്ന് എഴുന്നുള്ളുന്നതിനു മുമ്പായി പണിക്കരു കപ്പിത്താനെ തിരുമുമ്പിൽ വരുത്തി. 'പണിക്കരെ! നാളെ ഒരു ബ്രാഹ്മണസദ്യവേണമെന്നാണ് തിച്ചയാക്കിയിരിക്കുന്നത് അതിനു ചക്കതോരൻ, ചക്ക എരിശ്ശേരി, ചക്കപ്പുളവരുത്തത്, ചക്കപ്രഥമൻ ഇത്രയും വിഭവങ്ങളുംകൂടെ വിശേഷാൽ വേണം' എന്നു തമ്പുരാൻ അരുളിച്ചെയ്തു. കപ്പിത്താൻ 'കല്പനപോലെ' എന്നു മറുപടിയും പറഞ്ഞു പോയി. പിറെറന്നാൾ പത്തുമണി അടിക്കുന്നതിനുമുമ്പു മേല്പറഞ്ഞ സകല വിഭവങ്ങളോടുകൂടെ ബ്രാഹ്മണസദ്യയും കഴിച്ചു തമ്പുരാൻെറ സുഖക്കേടു ക്രമേണ അധികമായിത്തുടങ്ങിയിരുന്നതിനാൽ അന്നു സദ്യക്കു വന്നിരുന്ന നമ്പൂരിമാൎക്കും മററും യഥായോഗ്യം അനവധി ദാനങ്ങളും കൊടുത്തു.

സദ്യയും ദാനവും മററും കഴിഞ്ഞതിനു ശേഷം ശക്തൻ തമ്പുരാൻ സഹോദരന്മാരെ തിരുമുമ്പിൽ വരുത്തി. ആദ്യമായി ചക്കയുടെ കാൎയ്യം പറഞ്ഞു. 'എൻെറ കാലം കഴിഞ്ഞാൽ രാജ്യം ഭരിക്കേണ്ടതു നിങ്ങളല്ലേ? നിങ്ങൾ വിചാരിച്ചിട്ട് ഒരു ദിവസംകൊണ്ട് ഒരു ച

ക്കപോലും വരുത്താൻ കഴിഞ്ഞില്ലല്ലൊ. ഞാൻ പറ ഞ്ഞപ്പോൾ ഒരു രാവുകൊണ്ട് അഞ്ഞൂററിചില്വാനം ചക്ക വന്നതുകൊണ്ടൊ? നിങ്ങൾക്ക് എത്രത്തോളം ആജ്ഞാബ ലം ഉണ്ടെന്നറിവാനാണ് ഞാൻ ചക്കക്കൂട്ടാൻ കിട്ടിയാൽ കൊള്ളാമെന്നു പറഞ്ഞതു്. അവനവന്റെ ആജ്ഞ നടത്തു വാൻ ശക്തിയില്ലാത്തവൻ ഒരു രാജാവായിട്ടു ശോഭി ക്കുന്നതല്ല. അതുകൊണ്ടു എന്തെങ്കിലും കല്പിക്കുന്നതായാൽ അതു സാധിപ്പിക്കണം. അല്ലെങ്കിൽ കല്പിക്കാതിരിക്കു കയാണ് ഭേദം. ആട്ടെ, അതുപോട്ടെ. എന്റെ കാല ശേഷം നിങ്ങൾ പ്രത്യേകം മനസ്സിരുത്തേണ്ടതായി നാലു സംഗതികളുണ്ട്. ഒന്നു, പാലിയത്തു മേനോനെ മന്ത്രിയാക്കു ക; രണ്ടു ഇംഗ്ലീഷുകാരുടെ നേരെ എതിൎക്കുക; മൂന്ന്, ഇരി ഞ്ഞാലക്കുടെ ക്ഷേത്രത്തിൽ തച്ചുടകയ്മളെ അവരോധിക്കുക; നാലു വടക്കുന്നാഥൻ ക്ഷേത്രത്തിൽ യോഗിയാതിരിപ്പാട്ടി നെ അവരോധിക്കുക. ഇവ നാലിൽ ഏതു ചെയ്താലും ന മ്മുടെ രാജ്യത്തിന്നു ദോഷമാകുന്നു. അതുകൊണ്ടു ഈ വക സംഗതികളെല്ലാം നല്ലവണ്ണം മനസ്സിരുത്തി പ്രവൎത്തിക്ക ണം”.

മേല്പറഞ്ഞ ഉപദേശങ്ങളും മററും കൊടുത്ത് അനുജ ൻ തമ്പുരാക്കന്മാരെ തൃശ്ശിവപേരൂർ തന്നെ താമസിപ്പിച്ചു. തിരുമനസ്സിലെ ശീലായ്മ ക്രമത്തിൽ വൎദ്ധിച്ച് ൯൮൧-ാമാ ണ്ടു കന്നി മാസം ൧൨-ാംനു തൃശ്ശിവപേരൂർവെച്ചു പുരു ഷകേസരിയായ ശക്തൻതമ്പുരാൻ തീപ്പെട്ടുകയും ചെയ്തു.



## ൩൯. തട്ടിപ്പറിച്ചതു പൊട്ടിത്തെറിച്ചു.

ലന്തക്കാർ മലയാളക്കരയിൽ പ്രമാണികളായതു കൊച്ചിരാജാക്കന്മാരുടെ സഹായംകൊണ്ടാകുന്നു. കൊടുങ്ങല്ലൂർ, അഴിക്കോട് കൊച്ചി എന്നീ സ്ഥലങ്ങളിൽ പറങ്കികൾ പണിയിച്ചിരുന്ന കോട്ടകൾ ലന്തക്കാർ അവരുടെ പക്കൽനിന്നു തട്ടിപ്പറിക്കുകയാണ് ഉണ്ടായത്. ആദ്യകാലത്തു ലന്തക്കാരും കൊച്ചിരാജാക്കന്മാരും തമ്മിൽ ലൌകികമായിട്ടാണ് കഴിഞ്ഞിരുന്നതെങ്കിലും, ലന്തക്കാരുടെ സ്വാതന്ത്ര്യമില്ലാത്തനിമിത്തം ക്രമേണ അവരും രാജാവും തമ്മിൽ സ്വരച്ചേർച്ച പോരാതെയായി. ശക്തൻതമ്പുരാൻ സിംഹാസനാരോഹണം ചെയ്തു മുതൽ ലന്തക്കാരോടു പ്രത്യക്ഷമായി പല വഴക്കുകളും തുടങ്ങി. ലന്തക്കാരുടെ സംരക്ഷണത്തിലുണ്ടായിരുന്ന ക്രിസ്ത്യാനികളോടും കൊങ്ങിണിമാരോടും ശക്തൻതമ്പുരാനു തീരെ രസമുണ്ടായിരുന്നില്ല. അതുകൊണ്ട് അദ്ദേഹം തരം കിട്ടുമ്പോഴെല്ലാം അവരെ ഉപദ്രവിച്ചുകൊണ്ടും ഇരുന്നു. തമ്പുരാനു മൂപ്പുകിട്ടി രണ്ടു മൂന്നുകൊല്ലം കഴിഞ്ഞപ്പോൾ, ഉദ്ദേശം ൯൬൪-ാമാണ്ടിൽ, ലന്തക്കാർ കൊങ്ങിണിമാരെ സഹായിക്കുന്നു എന്ന നാട്യത്തിൽ ഒരു പട്ടാളത്തോടുകൂടി മട്ടാഞ്ചേരി കോവിലകം വളഞ്ഞു പക്ഷെ, അവരുടെ സൂത്രമൊന്നും ശക്തൻതമ്പുരാന്റെ അടുക്കൽ പററിയില്ല. തമ്പുരാൻ ലന്തക്കാരെ തോല്പിച്ചോടിച്ചു. എന്നു തന്നെയല്ല, ലന്തക്കാരെ മലയാളക്കരയിൽനിന്നു തീരെ ഓടിച്ചു കളയണമെന്ന ഉദ്ദേശത്തോടുകൂടി തമ്പുരാൻ ചില ഒരുക്കങ്ങളും ചെയ്തു വന്നിരുന്നു.

ആ അവസരത്തിൽ ഇംഗ്ലീഷുകാരുടെ ഏജണ്ടായ മിസ്റ്റർ പൌനി കൊച്ചിയിൽ എത്തി രണ്ടു കക്ഷികളേയും നയോപായങ്ങൾ കൊണ്ടു സമാധാനപ്പെടുത്തി. എങ്കിലും ലന്തക്കാരുടെ അധികാരസൂര്യൻ അസ്തമിക്കാറായിരുന്നു.

ഉദ്ദേശം കൊല്ലവർഷം ൯൭൦-ാമാണ്ടിൽ പരന്ത്രീസു ചക്രവർത്തിയായ നെപ്പോളിയൻ ലന്തക്കാരുടെ സ്വരാജ്യമായ ഹോളണ്ടു പിടിച്ചടക്കി. അപ്പോൾ രാജാവു ഇംഗ്ലണ്ടിൽപോയി അഭയം പ്രാപിച്ചു. സ്വരാജ്യം നഷ്ടമായപ്പോൾ, രാജ്യഭ്രഷ്ടനായ രാജാവു അദ്ദേഹത്തിൻെറ, അതായത് ലന്തയുടെ, വകയായി ഇന്ത്യയിൽ ഉണ്ടായിരുന്ന സകല സ്ഥലങ്ങളും ഇംഗ്ലീഷുകാരെ ഏൽപ്പിച്ചു കൊടുക്കണമെന്നു ലന്തഗവർണറന്മാൎക്കു കല്പനകൾ അയച്ചിരുന്നു. ഇങ്ങിനെ ചെയ്തില്ലെങ്കിൽ നെപ്പോളിയൻ ആ വക സ്ഥലങ്ങൾ തനിക്കു കിട്ടേണ്ടതാണെന്നു വാദിക്കുമെന്നു നിശ്ചയമായിരുന്നു. ലന്തക്കാരുടെ വക സ്ഥലങ്ങൾ ഇങ്ങിനെ അവകാശവഴിക്കു പരന്ത്രീസുകാൎക്കു കിട്ടുന്നത് ഇംഗ്ലീഷുകാരുടെ അധികാരത്തിന്നും പ്രാബല്യത്തിന്നും വളരെ ഹാനികരമായിരുന്നതിനാലാണ് ഈ സൂത്രം പ്രയോഗിച്ചത്. കൊടുങ്ങല്ലൂരും അഴിക്കോട്ടും ഉണ്ടായിരുന്ന കോട്ടകൾ മുമ്പിനാലേ അവർ വിററിരുന്നതുകൊണ്ടു ബാക്കി കൊച്ചി കോട്ടമാത്രമെ ഏല്പിച്ചുകൊടുക്കുവാൻ ഉണ്ടായിരുന്നുള്ളു.

കൊച്ചിക്കോട്ട ഏററുവാങ്ങുന്നതിനു മേജർ പീററി കൊച്ചിയിൽ വന്നു. ഇംഗ്ലീഷ് സൈന്യാധിപൻെറ വരവു ലന്ത ഗവൎണ്ണൎക്കു രസിച്ചില്ല; കോട്ട ഏല്പിച്ചുകൊടുത്തില്ലെന്നു മാത്രമല്ല, മേജരുടെ നേരെ എതിൎക്കുകയും ചെയ്തു.

ഗവൎണ്ണൎക്ക നില്ക്കക്കള്ളിയില്ലെന്നു വന്നപ്പോൾ പഴയ ബ ന്ധുത്വവും മററും പറഞ്ഞു കൊച്ചിരാജാവിനോടു സഹാ യം ആവശ്യപ്പെട്ടു. ലന്തക്കാരെ വല്ലവിധത്തിലും ആട്ടി പ്പുറത്താക്കേണമെന്നായിരുന്നു ശക്തൻതമ്പുരാന്റെ ആ ലോചന. അതുകൊണ്ട് ഇതുതന്നെ തരമെന്നു തമ്പുരാ നും കണ്ടു. തമ്പുരാൻ ലന്തക്കാരെ സഹായിച്ചില്ലെന്നു മാ ത്രമല്ല, ഇംഗ്ലീഷുകാൎക്ക വേണ്ടുന്ന ഒത്താശകളെല്ലാം ചെ യ്തുകൊടുക്കയുമുണ്ടായി. ലന്തക്കാർ കീഴടങ്ങുന്നില്ലെന്നു ക ണ്ടപ്പോൾ മേജർ കോട്ടയുടെ നേരെ പീരങ്കി ഒഴിച്ചുതുട ങ്ങി. ലന്തക്കാർ ഉടനെ കീഴടങ്ങുകയും ചെയ്തു. ഇങ്ങിനെ തട്ടിപ്പറിച്ച കൊച്ചികോട്ടയും ലന്തക്കാരുടെ കയ്യിൽനിന്നു പോയി. എന്നുതന്നെയല്ല, മലയാളക്കരയിൽ ലന്തയുടെ അധികാരവും അസ്തമിച്ചു.

ഇപ്പോൾ 'ബ്രിട്ടീഷ് കൊച്ചി' എന്നു പറയുന്ന സ്ഥ ലം ഇങ്ങിനെയാണ്. ഇംഗ്ലീഷുകാരുടെ അധീനത്തിലായ ത്. ഈ കാലംമുതൽക്ക കൊച്ചിയിൽ ഇംഗ്ലീഷുകാൎക്ക ക്ര മേണ അധികാരം കൂടി തുടങ്ങി. ഉദ്ദേശം കൊല്ലവൎഷം ൯൭൨-ാമാണ്ടിൽ ഇംഗ്ലീഷുകാർ ഒരു കടുംകൈ ചെയ്തു. അ ന്നത്തെ പ്രധാന മന്ത്രിമാർ ലന്തക്കാരുടെ സ്ഥലങ്ങളെല്ലാം തിരിയെ അവൎക്കുതന്നെ കൊടുക്കണമെന്നു സിദ്ധാന്തിക്കു മെന്നു കമ്പേനിക്കാൎക്ക സംശയം തോന്നി. അതിന് എലി യെ തോല്പിച്ച് ഇല്ലം ചുട്ടുകളയാമെന്നു തീൎച്ചയാക്കി. കോ ട്ടയുണ്ടെങ്കിലല്ലേ, വിട്ടുകൊടുക്കുവാൻ പറയുള്ളൂ എന്ന കരു ത്തലോടുകൂടി ഇംഗ്ലീഷുകാർ കൊച്ചി കോട്ട വെടിമരുന്നിട്ടു ചുട്ടുപൊട്ടിച്ചു. ഒടുവിൽ ലന്തക്കാരുടെ വക സ്ഥലങ്ങൾ

തിരിയെ കൊടുക്കേണ്ടതായി വന്നില്ല; എങ്കിലും കൊച്ചി കോട്ട പൊട്ടിത്തെറിച്ചുപോയി.

## ൭൦. അതിമോഹം ചക്രം ചവിട്ടി.

ശക്തൻതമ്പുരാന്റെ കാലശേഷം അദ്ദേഹത്തിന്റെ അനുജൻ രാമവൎമ്മമഹാരാജാവു സിംഹാസനാരോഹണം ചെയ്തു. ശക്തൻതമ്പുരാന്റെ കാലംവരെ കൊച്ചിയിലെ പ്രധാന മന്ത്രിസ്ഥാനം പരമ്പരയായി പാലിയത്തച്ചന്മാരാണ് ഭരിച്ചിരുന്നത്. ശക്തൻതമ്പുരാൻ അന്നത്തെ വലിയച്ചനെ മന്ത്രിയാക്കിയില്ലെന്നുതന്നെയല്ലാ, മേലിൽ ആ കുടുംബക്കാരെ മന്ത്രിസ്ഥാനത്തു പ്രവേശിപ്പിക്കരുതെന്ന് അദ്ദേഹത്തിന്റെ സഹോദരന്മാരോട് ഉപദേശിക്കുകയും ചെയ്തല്ലോ. അന്നത്തെ വലിയച്ചൻ വേലുത്തമ്പി ദളവയുടെ സ്നേഹിതനായിരുന്നു; സ്വാമിഭക്തിയില്ലാത്ത ഒരാളായിരുന്നു എന്നുമാത്രമല്ല, സ്വാൎത്ഥമായ കാൎയ്യസാദ്ധ്യത്തിനായി എന്ത് അവിവേകവും പ്രവൎത്തിക്കുന്ന ഒരാളുമായിരുന്നു. ഇതെല്ലാം തമ്പുരാൻ കാലേകൂട്ടി കണ്ടറിഞ്ഞിരുന്നതിനാലാണ് അച്ചന്മാരെ, പ്രത്യേകിച്ചു അന്നത്തെ വലിയച്ചനെ, മന്ത്രിയാക്കരുത് എന്നു ശട്ടംകെട്ടിയത്.

രാമവൎമ്മമഹാരാജാവു വലിയ ശാസ്ത്രജ്ഞനായിരുന്നു. പക്ഷെ, രാജ്യകാൎയ്യങ്ങളിൽ അദ്ദേഹത്തിന്നു താല്പൎയ്യമോ ത്രാണിയോ ഉണ്ടായിരുന്നില്ല. വേലുത്തമ്പിദളവ അദ്ധ്യകാലത്തു റസിഡെണ്ടു മെക്കോളയുടെ കണ്ണിലുണ്ണിയായി

രുന്നു. അച്ഛനും തമ്പിയും വലിയ സ്നേഹിതന്മാരായിരുന്നതിനാൽ, റസിഡണ്ടിന്റേയും തമ്പിയുടേയും സഹായത്തോടുകൂടി അച്ഛൻ കൊച്ചിയിലെ പ്രധാനമന്ത്രിസ്ഥാനം കിട്ടി. അച്ഛനെ മന്ത്രിയാക്കേണ്ടുന്ന കാര്യത്തെപ്പററി ശിപാൎശി ചെയ്യുവാൻ തമ്പിതന്നെ തൃപ്പൂണിത്തുറയ്ക്കു വന്നു തമ്പുരാനെ കാണുകയുണ്ടായി. കൊച്ചിയിലെ പ്രധാനമന്ത്രി തന്റെ ബന്ധുവായിരുന്നാൽ മാത്രമേ, വല്ല ആവശ്യവും നേരിടുമ്പോൾ കൊച്ചിക്കാരുടെ സഹായമുണ്ടാവുള്ളു എന്നു കരുതിയാണ് തമ്പി ഈ കാൎയ്യത്തിൽ ഇത്രത്തോളം പ്രയത്നിച്ചത്. തമ്പുരാൻ വളരെ ശാന്തനും സുഖിയനുമായിരുന്നതിനാൽ, അച്ഛൻ രാജ്യകാൎയ്യങ്ങളിൽ സ്വയാധികാരം നടത്തുവാൻ പ്രയാസമുണ്ടായിരുന്നില്ല. തമ്പി തനിക്കു തമ്പുരാന്റെ പേരിലുള്ള ഭക്തിയേയും ബഹുമാനത്തെയും സൂചിപ്പിക്കുന്നതിനായി, തമ്പുരാന്റെ ദേഹരക്ഷയ്ക്ക് എന്ന നാട്യത്തിൽ, ഒരു തിരുവിതാംകൂർ പട്ടാളത്തെ അയച്ചുകൊടുത്തു.

കൊച്ചി കോട്ട നശിപ്പിച്ചതും രാജ്യകാൎയ്യങ്ങളിൽ അധികാരം പ്രവൎത്തിച്ചുതുടങ്ങിയതും നാട്ടുകാൎക്കു ബ്രിട്ടീഷുകാരുടെ മേൽ അപ്രീതിയ്ക്കു കാരണമായിതീൎന്നു. ഉദ്ദേശം കൊല്ലവൎഷം 984-ാമാണ്ടിൽ, ഒരു വലിയ ഫ്രഞ്ചുസൈന്യം മലയാളക്കരയിൽ വന്നിറങ്ങുമെന്ന് ഒരു ജനശ്രുതിയും നാടുമുട്ടെ പരന്നു. ഈ കിംവദന്തി തീരെ അടിസ്ഥാനമില്ലാത്തതായിരുന്നില്ല. അതുകൊണ്ടു വേലു തമ്പിയും പാലിയത്തച്ഛനുംകൂടെ ഇംഗ്ലീഷുകാരെ നാട്ടിൽനിന്ന് ഓടിക്കാൻ ഇതുതന്നെ തരമെന്നു കരുതി, അതിനുള്ള ശ്രമങ്ങൾ തുട

ങ്ങി. ഇവക്ക് ഇംഗ്ലീഷുകാരുടെ നേരെ വെറുപ്പുതോന്നുവാൻ വേറേയും കാരണമുണ്ടായിരുന്നു. റസിഡണ്ടായ മെക്കോളയുടെ 'വാക്ദോഷം'കൊണ്ടാണ് ഇരുകക്ഷികളും തമ്മിൽ ഇത്രമാത്രം ശത്രുക്കളായത്. തമ്പിയുടെ ഉദ്ദേശം റസിഡണ്ടിനെ കൊല്ലണമെന്നായിരുന്നു. റസിഡണ്ടിന്റെ ഉററ ബന്ധുവും കൊച്ചിയിലെ പ്രധാന മന്ത്രിസ്ഥാനം കാംക്ഷിക്കുന്നവനും തന്റെ വിരോധിയുമായ ചെറുപറമ്പിൽ കുഞ്ഞികൃഷ്ണമേനോനേയും കൊല്ലേണമെന്നായിരുന്നു അച്ചന്റെ ഉദ്ദേശം.

മന്ത്രിമാരുടെ ആലോചന ബ്രിട്ടീഷ് കൊച്ചിയും കൊല്ലവും ഒരേസമയത്തു കൈവശപ്പെടുത്തണമെന്നായിരുന്നു. ആ കൊല്ലം ധനുമാസം ആദ്യത്തിൽ അച്ചൻ അറുനൂറു ഭടന്മാരോടും തമ്പിയുടെ രണ്ടു സേനാനായകന്മാരോടുംകൂടെ അദ്ധരാത്രിയിൽ ബ്രിട്ടീഷ് കൊച്ചിയിൽ റസിഡണ്ടിന്റെ വാസസ്ഥലം വളഞ്ഞു. റസിഡണ്ടിന്റെ പട്ടാളക്കാരെ തോല്പിച്ചു ശത്രുക്കൾ അകത്തുകടന്നു. പക്ഷെ റസിഡണ്ട് ഒരു ഗൃഹസ്ഥന്റെ സഹായംകൊണ്ട് ഒരു നിലമറയിൽ ഇറങ്ങി ഒളിച്ചു; അതുകൊണ്ടു ശത്രുക്കളുടെ കയ്യിൽപ്പെടാതെ രക്ഷപ്പെട്ടു. കുഞ്ഞികൃഷ്ണമേനോൻ ഉപായത്തിൽ മട്ടാഞ്ചേരിയിലേക്കു ചാടി അവിടെ ഒരു സ്ഥലത്തു ഒളിച്ചിരുന്നു.

ശത്രുക്കൾ ആഗ്രഹം സാധിക്കാഞ്ഞതുകൊണ്ട് അവരുടെ കയ്യിൽ കിട്ടിയതും കണ്ണിൽ കണ്ടതും നശിപ്പിക്കുവാൻ തുടങ്ങി. ഗവമ്മേണ്ടു റിക്കാർട്ടുകളെല്ലാം ചുട്ടുകളഞ്ഞു. ജെയിൽ വെട്ടിപ്പൊളിച്ച് അവിടെ ഉണ്ടായിരുന്ന

തടവുകാരെ എല്ലാം വിട്ടയച്ചു. വീടുകളെല്ലാം കൊള്ള ചെയ്തു. അപ്പോഴയ്ക്കും നേരവും വെളുത്തു, എന്നുതന്നെയല്ല, ഇംഗ്ലീഷുകാരുടെ സഹായത്തിന്നു സൈന്യം വരുന്നുണ്ടെന്നും മനസ്സിലായതുകൊണ്ട് അച്ചനും ആൾക്കാരും അവിടെനിന്നു പിൻമാറി.

കൊച്ചിയിൽ ഈ ലഹള നടന്നു രണ്ടാഴ്ചവട്ടം കഴിയുന്നതിനുമുമ്പായി തിരുവിതാംകൂർ പട്ടാളം കൊല്ലത്തുണ്ടായിരുന്ന ബ്രിട്ടീഷുകാരോട് എതിർത്തു. കൊല്ലത്തുണ്ടായിരുന്ന ബ്രിട്ടിഷുപട്ടാളം തിരുവിതാംകൂർ സൈന്യത്തെ പലതവണയും തോല്പിച്ചു പിന്നാക്കം ഓടിച്ചു; എങ്കിലും അവർ ഒട്ടും നിരാശപ്പെടാതെ പിന്നേയും പിന്നേയും ഇംഗ്ലീഷുകാരോടു എതിർത്തു യുദ്ധം ചെയ്തു. ഒടുവിൽ തിരുവിതാംകൂർ സൈന്യം തോററു പിൻമാറി; അവർ കൊച്ചിയിലേക്കു കടന്ന് അച്ചന്റെ സൈന്യത്തോടു ചേരുകയും ചെയ്തു.

കൊച്ചിയിൽ ആദ്യമായി ലഹള നടത്തിയന്നു രാത്രിയിൽ കോഴിക്കോട്ടുനിന്നു റസിഡണ്ടിന്റെ സഹായത്തിന്നായി ഒരു ബ്രിട്ടീഷ് കപ്പൽ അഴിമുഖത്തു വന്നടുത്തു. മെക്കോളെസായ്പ് പുലച്ചക്ക നിലമറയിൽനിന്നു പുറത്തുവന്ന് ഒരു തോണിയിൽ കയറി ബ്രിട്ടീഷ് കപ്പലിൽ ചെന്നുചേന്നു. തലേദിവസംതന്നെ കൊച്ചിദ്വീപിൽനിന്നു തന്റെ അനുവാദംകൂടാതെ ആരേയും മറുകരയ്ക്കിറക്കരുത് എന്നു അച്ചൻ ശട്ടംകെട്ടിയിരുന്നു. റസിഡണ്ടുമായി പിരിഞ്ഞുപോയതുകൊണ്ടു കുഞ്ഞികൃഷ്ണമേനോന്റെ സ്ഥിതി വലിയ അപകടത്തിലായി. കുഞ്ഞികൃഷ്ണമേനോൻ ഒളിച്ചിരു

ന്ന കല്ലറയുടെ സമീപം പാത്തിരുന്ന ഒരു വാലൻ അദ്ദേഹത്തിനെ കണ്ടു. ആ വാലന് അദ്ദേഹത്തിൻെറ മേൽ അല്പം അനുകമ്പ ജനിക്കുകയാലും മേനൊ ബ്രിട്ടിഷ് കപ്പലിൽകൊണ്ടുപോയി വിട്ടാൽ അദ്ദേഹത്തിൻെറ കയ്യിലുണ്ടായിരുന്ന വെള്ളി അടപ്പൻ കൊടുക്കാമെന്നു പറഞ്ഞതിനാലും അവൻ അദ്ദേഹത്തെ റസിഡണ്ടിൻെറ കപ്പലിൽ കൊണ്ടുപോയി വിട്ടു. ഇങ്ങിനെ സ്നേഹിതന്മാർ രണ്ടുപേരും ശത്രുക്കളുടെ കയ്യിൽപെടാതെ രക്ഷപ്പെട്ടു.

കൊല്ലത്തേയും കൊച്ചിയിലേയും സൈന്യങ്ങൾ ഒന്നിച്ചുചേന്നപ്പോൾ ആകെ മൂവ്വായിരം ഭടന്മാരായി. ഇവർ മകരമാസം ആദ്യം കൊച്ചി കോട്ടയെ വീണ്ടും ആക്രമിച്ചു. അഴിമുഖത്തിൻെറ വടക്കുഭാഗത്തു കരെ വീരങ്കിയുംവെച്ചു വെടിതുടങ്ങി. ആറു കമ്പനിനാട്ടുപട്ടാളവും അമ്പതു യൂറോപ്യന്മാരുംകൂടെ ലഹളക്കാരോട് എതിൎത്തുനിന്നു. ലഹളക്കാരിൽ മുന്നൂറുപേർ മരിച്ചു. അപ്പോഴയ്ക്കും നാലു ദിക്കിൽനിന്നും ഇംഗ്ലീഷുസൈന്യം കൊച്ചിയിലേക്കും തിരുവിതാംകൂറിലേക്കുംകടന്നു. ലഹളക്കാരുടെ അതിമോഹവും ശമിച്ചു. അച്ചൻ വയററത്തു കയ്യുംവെച്ചു നാലുപാടും നോക്കിത്തുടങ്ങി. തമ്പി പേടിച്ചൊളിച്ചു കാട്ടുകേറി. ഈ സന്ദൎഭത്തിൽ മദ്രാസ് ഗവൎമ്മേണ്ടുകാർ "ഇണങ്ങികഴിയണോ! പിണങ്ങികഴിയണോ" എന്നു ചോദിച്ചു. തനിക്കും കുടുംബത്തിനും അപമാനവും വസ്തുവഹകൾക്കു ദോഷവും വരുത്താതിരിക്കാമെങ്കിൽ കീഴടങ്ങുവാൻ തയാറാണെന്നു അച്ചൻ പറഞ്ഞു. ഇംഗ്ലീഷുകാർ അതു സമ്മതിക്കുകയും അച്ചൻ കീഴടങ്ങുകയുംചെയ്തു; അച്ചനെ മദ്രാസിയിലേക്ക് അയച്ച്

അവിടെ യഥായോഗ്യം താമസിപ്പിച്ചു. അച്ചൻ 997വരെ മദ്രാസിൽ താമസിക്കുകയും പിന്നെ ഗവൎമ്മെണ്ടിന്റെ അനുവാദപ്രകാരം കാശിയിൽപോയി താമസിച്ച് ഒടുവിൽ 1008-ാമാണ്ടിൽ അവിടെവെച്ചു നാടു നീങ്ങുകയും ചെയ്തു.

ഈ യുദ്ധത്തിൽ മുമ്പായി അച്ചൻ മഹാരാജാവിനെ കുടുംബസഹിതം വെള്ളാരപ്പള്ളിയിൽ കോവിലകത്ത് എഴുന്നള്ളിച്ചിരുത്തി. അച്ചൻ ഇങ്ങിനെ ചെയ്തതു വലിയതമ്പുരാനും ഇളയതമ്പുരാനും ഈ ലഹളക്കു പ്രതികൂലികളായിരുന്നതുകൊണ്ടാണ്. ചെറുപാമ്പിൽ കുഞ്ഞികൃഷ്ണമേനോന്റെ ഉപദേശപ്രകാരമാണ് തമ്പുരാക്കന്മാർ അച്ചന്റെ ആലോചനക്കു വഴിപ്പെടാതിരുന്നത് എന്ന വിചാരംകൊണ്ടാണ് അച്ചന് അദ്ദേഹത്തെ കൊല്ലേണമെന്നു മോഹമുണ്ടായത്. ലഹള ആരംഭിച്ചു രണ്ടാഴ്ചവട്ടത്തിനകം വലിയതമ്പുരാൻ വെള്ളാരപ്പള്ളിയിൽവെച്ചു തീപ്പെട്ടു.

കൊല്ലവഷം 987-ാമാണ്ടിൽ രാമവൎമ്മമഹാരാജാവിനെ പിൻതുടന്നു കേരളവൎമ്മ മഹാരാജാവു സിംഹാസനാരോഹണംചെയ്തു. ബ്രിട്ടിഷ് ഗവൎമ്മെണ്ടും കൊച്ചിയും തമ്മിലുണ്ടായിരുന്ന കരാറു ചിലവു പുതിയ നിശ്ചയങ്ങളോടുകൂടി ഒന്നുകൂടി ബലപ്പെടുത്തി. ഈ നിശ്ചയങ്ങളാണ് ഇന്നും കൊച്ചിരാജ്യം അനുഭവിക്കുന്ന ഗുണങ്ങൾക്ക് അടിസ്ഥാനമായിരിക്കുന്നത്.

കേരളവൎമ്മമഹാരാജാവിനു തിരുമൂപ്പു കിട്ടിയ ഉടനെ മെക്കോളയുടെ ഇഷ്ടനായ കുഞ്ഞികൃഷ്ണമേനോനെ പ്രധാനമന്ത്രിയായി നിയമിച്ചു. പക്ഷെ കുഞ്ഞികൃഷ്ണമേനോൻ രാജ്യ

കാൎയ്യങ്ങളിലും മററും അനൎഹമായ സ്വാതന്ത്ര്യം കാണിച്ചു തുടങ്ങിയതിനാൽ, ആറുമാസത്തിനകം രാജാവും മന്ത്രിയും തമ്മിൽ സ്വരച്ചേൎച്ചയില്ലാതായി. എന്നാൽ റസിഡണ്ടിന്റെ സഹായംകൊണ്ടു കുഞ്ഞികൃഷ്ണമേനോൻ അതൊന്നും അത്ര വകവെച്ചില്ല. 986-ൽ മെക്കോളെ റസിഡണ്ട്സ്ഥാനം വെച്ചൊഴിഞ്ഞു. പിന്നെ റസിഡണ്ടായി വന്നതു കർണ്ണൽ മൺറോ എന്ന സായ്പാണ്. കുഞ്ഞികൃഷ്ണമേനോന്റെ സ്വാതന്ത്ര്യം മൺറോ സായ്പ് സമ്മതിച്ചില്ല. ഒടുവിൽ, 988-ാമാണ്ടിൽ കുഞ്ഞികൃഷ്ണമേനോനെക്കൊണ്ടു ദിവാൻപണി രാജിവെപ്പിച്ചു. അന്നു ദിവാൻ ഉദ്യോഗം ഭരിക്കാൻ മാത്രം പ്രാപ്തരായ നാട്ടുകാർ ആരും ഇല്ലാതിരുന്നതിനാൽ റസിഡണ്ടുതന്നെ ആ ഭാരവും വഹിച്ചു. അന്നുമുതൽ ഇന്നുവരെ കൊച്ചിരാജ്യം ഉത്തരോത്തരം അഭിവൃദ്ധി പ്രാപിച്ചുകൊണ്ടാണിരിക്കുന്നത്.



